തോട്ടകാട്ടിൽ മേലേതിൽ


കോവുണ്ണി നെടുങ്ങാടി


ഉണ്ടാക്കിയ

# കേരളകൌമുദി

(MALAYALAM GRAMMAR)


Published – by

T. M. KOVUNNI NEDUNGADI

TEACHER, ZAMORIN'S COLLEGE

CALICUT.


—:o:—


രാമകൃഷ്ണ അച്ചുക്കൂടത്തിൽ

അച്ചടിക്കപ്പെട്ടത്.

1930.







വില 1-ക 4-ണ.



വിദ്വാൻ

തോട്ടകാട്ടിൽ മേലേതിൽ കോവുണ്ണിനെടുങ്ങാടി.

ഗ്രന്ഥകർത്താവിൻെറ

# ജീവിതചരിത്ര സംക്ഷേപം.

———∴———

"കേരളകൌമുദി" കർത്താവായ വിദ്വാൻ കോവു ണ്ണിനെടുങ്ങാടിയെപ്പററി കേൾക്കാത്തവർ കേരളീയരിൽ അധികമുണ്ടാവുമെന്നു തോന്നുന്നില്ല. എങ്കിലും അദ്ദേ ഹത്തിൻെറ ജീവിതചരിത്രത്തെപ്പററി അറിയുന്നവർ വ ളരെ ചുരുക്കമായിരിക്കും. എതാദൃശന്മാരായ വിദ്വാ ന്മാരുടെ ജീവിതചരിത്രം പ്രായേണ എവക്കും രസാവ ഹമായിത്തന്നെയാണ് കാണാറുള്ളതു. ഇദ്ദേഹത്തിൻെറ ചരിത്രം കേരളീയക്കെല്ലാം രുചിക്കുമെന്നു വിശ്വസിക്കു ന്നു. മഹാന്മാരുടെ ജീവിതചരിത്രത്തിൽ നിന്നു നമുക്കു പലതും പഠിപ്പാനുണ്ടാകാറുള്ളതുപോലെ ഇതിൽനി ന്നും പല സാരാംശങ്ങളും ഗ്രാഹ്യമായിട്ടുണ്ടെന്നു എവ നും ഒരിക്കൽ വായിച്ചാൽ അറിയാവുന്നതാണ്. മാതൃ സ്നേഹം-ഗുരുഭക്തി-നിഷ്കളങ്കത-സഹൃദയത്വം- സുഹൃൽ സ്നേഹം-സഹനശക്തി-സ്ഥിരോത്സാഹം-ധൈൎയ്യം-കുടും ബവാത്സല്യം-ഈശ്വരവിശ്വാസം മുതലായ ദിവ്യഗുണ ങ്ങൾ ഇദ്ദേഹത്തിൽ എങ്ങിനെ വിളയാടിക്കൊണ്ടിരു ന്നുവെന്നു പ്രത്യക്ഷപ്പെടുത്തുന്ന പല സംഭവങ്ങളും ഇദ്ദേ ഹത്തിൻെറ ചരിത്രത്തിൽ കാണാം. ഇദ്ദേഹത്തിൻെറ ദയാലുത്വത്തെപ്പററി പല കഥകളും നാട്ടിൽ പഴയ

ആളുകഠം പറയുന്നതു ഇയ്യുള്ളവൻ തന്നെ കേട്ടിട്ടുണ്ട്. "ആത്മകഥാകഥനം" എന്ന സമ്പ്രദായം നമ്മുടെ ഇടയിൽ അത്ര സാധാരണമല്ലല്ലോ. എന്നാൽ "ആത്മകഥാകഥന"ത്തിന്നു ഇദ്ദേഹം ഒരു മാൎഗ്ഗദൎശിയൊ എന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. അന്നന്നു നടന്ന സംഭവങ്ങഠം തിയ്യതിക്രമത്തിൽ എഴുതിവെച്ചിട്ടുണ്ട്. പക്ഷെ അവയിൽ കുറെ കടലാസ്സുകഠം ഇടക്കിടക്കു പോയ്പോയതിന്നുശേഷമാണ് അവ എനിക്കു കിട്ടിയത്. കിട്ടിയ കടലാസ്സുകളെ ആസ്പദമാക്കിയാണ് എൻെറ മാതൃമാതുലനായ ഇദ്ദേഹത്തിൻെറ ജീവിതചരിത്രം ഞാനം ചുരുക്കിവിവരിക്കുന്നത്.

എനിക്കു ഇദ്ദേഹത്തെ കാണ്മാനുള്ള ഭാഗ്യമുണ്ടായിട്ടില്ലെങ്കിലും വളരെ കുട്ടിക്കാലം മുതല്ക്കുതന്നെ ഇദ്ദേഹത്തെപ്പററി കേഠംപ്പാനിടവന്നിട്ടുണ്ട്. ഇദ്ദേഹം മരിച്ചതിന്നുശേഷം ആ തറവാട്ടിൽ ആദ്യം ജനിച്ചതു ഞാനാകയാൽ ഇദ്ദേഹത്തിൻെറ പേരാണ് എനിക്കിട്ടത്. ഞാൻ വല്ല വിഡ്ഢിത്തവും പ്രവൎത്തിച്ചാൽ എൻെറ അമ്മ മുതലായവർ എന്നെപ്പററി, "കഷ്ടം, വിദ്വാൻ കോവുണ്ണിഅമ്മാമൻെറ മരുമകൻ വിഡ്ഢിയാൻ കോവുണ്ണിയായല്ലൊ" എന്നിങ്ങിനെ ഇദ്ദേഹത്തെ പരാമൎശിച്ചു കൊണ്ടു പറയാറുണ്ടായിരുന്നു. അതിനാൽ ഇദ്ദേഹത്തെപ്പററി അധികവിവരങ്ങഠം അന്വേഷിച്ചറിയുന്നതിന്നു എനിക്കു ഔത്സുക്യം ഉണ്ടായി. അതിൻെറ ഫല

മായിട്ടാണ് പഴയ പെട്ടികൾ തിരയുവാനും മേൽപറഞ്ഞ കടലാസ്സുകളും മങ്ങിയതായ ഒരു ഛായയും കിട്ടുവാനും ഇടയായത്. ഇത് സുമാർ ഇരുപത് കൊല്ലം മുമ്പാണ്. അന്നു തിരഞ്ഞെടുത്ത് സൂക്ഷിച്ചിട്ടുണ്ടായിരുന്നില്ലെങ്കിൽ ഇവ നശിച്ചുപോകുമായിരുന്നു. അന്നു എനിക്കു ഇവ ..എടുത്തുസൂക്ഷിപ്പാൻ തോന്നിയതു മഹാനുഭാവനായ ഇദ്ദേഹത്തിൻെറ ദിവ്യമായ അനുഗ്രഹശക്തികൊണ്ടാകുന്നു എന്നാണ് ഞാൻ വിശ്വസിക്കുന്നതു. ഇനി പ്രകൃതത്തിലേക്കു പ്രവേശിക്കാം.

ഒന്നാമതായി കവിയുടെ വംശപാരമ്പര്യത്തെപ്പററി ഇദ്ദേഹം എഴുതിവെച്ചതിൽ നിന്നു ചിലഭാഗം താഴെ ചേക്കുന്നു. "മുമ്പ് നെടുങ്ങനാടെന്നും ഇപ്പോൾ വള്ളുവനാടെന്നും പറയുന്ന താലൂക്കിൽ ചേന്ന നടുവട്ടം അംശത്തിൽ മുമ്പ് തോട്ടകാട് എന്ന ഒരു ദേശമുണ്ടായിരുന്നു. കിഴക്ക്-കിഴക്കെ എടപ്പ പറമ്പിൻെറ മദ്ധ്യഭാഗവും, തെക്ക്, എടക്കാട്ടം, പടിഞ്ഞാറു കണ്ടതോട്ടം, വടക്ക് തോട്ടം ആയിരുന്നു ദേശഅതിത്തി. ഈ ദേശമദ്ധ്യത്തിൽ തോട്ടകാട് എന്ന ഇപ്പോഴുമുള്ള വിഷ്ണുക്ഷേത്രവും അതിൻെറ ദക്ഷിണഭാഗം മേൽപുറം ഇപ്പോൾ പറമ്പായ മയ്യങ്കിൽ ഒരു കൊട്ടാരവും അതിൽ വാണിരുന്ന നമ്പ്യാരായ ഒരു സ്ഥാനിയും ഉണ്ടായിരുന്നു. ആ ദേശവാഴിക്ക് തോട്ടകാട്ടിൽ നമ്പ്യാരെന്നു സ്ഥാനപ്പേരും പറഞ്ഞുവന്നു. ദേശവാഴികൾക്കു

അമ്പലപ്പടി, ഊരായ്മ, അങ്കം, ചുങ്കം, നഞ്ഞ്, നായാട്ട് മുതലായ ചിഹ്നങ്ങളുള്ളതും നമ്പ്യാക്ക് ഉണ്ടായിരുന്നു. തെക്കെ നാട്ടിലെ തൊണ്ണൂററൊമ്പതിൽ മുമ്പും ഉണ്ടായിരുന്നു. ഈ നമ്പ്യാരുടെ വംശം ഏകദേശം അഞ്ഞൂറ് വത്സരങ്ങൾക്കു മുമ്പെ മുടിഞ്ഞുപോയി (കുററി അററു). അന്നു നാട്ടുകോയ്മയായ സാമൂതിരിപ്പാട്ട തമ്പുരാൻ തന്നെ ആശ്രയിച്ചിരുന്ന മലയിലെന്ന ഭവനത്തിലെ ഒരു നെട്ടങ്ങാടിയെ മുൻപറഞ്ഞ നമ്പ്യാരുടെ മാനങ്ങളെല്ലാം കൊടുത്ത് സ്ഥാനിയാക്കിവെച്ചു. അതിൽ പിന്നെ അദ്ദേഹം വന്നു മേപ്പടി കൊട്ടാരവും മററും നോക്കിക്കണ്ടതിൽ ഈ കൊട്ടാരത്തിൽ തന്നെ ഇരുന്നു നായാട്ടു മുതലായ ദേശമര്യാദയെ അനുഷ്ഠിച്ചാൽ നായന്മാരുടെ കൂട്ടത്തിലായിപ്പോകുമെന്നു വിചാരിച്ചു ആ കൊട്ടാരം പൊളിച്ചു അതിന്നു തെക്കുഭാഗത്തുള്ള കുന്നിൻെറ തെക്കെചെരുവിൽ മേലേതിലെന്ന ഒരു ഭവനം തീൎത്തു തൻെറ കുടുംബങ്ങളോടുകൂടി പാൎക്കയും നായാട്ടിന്നും മററും കുന്നക്കാവിൽ നായരെ കൈക്കാരനാക്കിനിൎത്തുകയും ചെയ്തു. ഇങ്ങിനെയാണ് മൂലതറവാടിൻെറ ഉത്ഭവം. അതിന്നുശേഷം ആ നെട്ടങ്ങാടിയുടെ പാരമ്പൎയ്യത്തിന്നു തോട്ടുകാട്ടിൽ നെട്ടങ്ങാടി എന്ന സംജ്ഞയും നമ്പ്യാരുടെ സ്ഥാനമാനങ്ങളും ഇന്നും ഉണ്ട്. ഇങ്ങിനെ കഴിഞ്ഞുവരുമ്പോൾ ഒരിക്കൽ മേപ്പടി മൂലതറവാട്ടിൽ ചില പുരുഷന്മാരും 50 വയസ്സായ ഒരു അമ്മ മാത്രവും ആയി. ആ അമ്മ വന്ധ്യയുമായിരുന്നു. ഈ സമ...

രു ദത്ത് ആവശ്യമെന്നുകണ്ടു് നിലയങ്ങോട്ടു നെടുങ്ങാടി മാരുടെ വംശത്തിൽ നിന്നു ഒരു കോവിലമ്മയെ ദത്തെടു ത്തു. മൂന്നു മാസം കഴിഞ്ഞപ്പോഴക്ക 50 വയസ്സായ സ്വന്തംതറവാട്ടിലെ അമ്മക്ക് ഗഭം ഉണ്ടായി. 51-ാംവ യസ്സിൽ പ്രസവിച്ച സന്തതി പെൺകുട്ടിയുണ്ടായി. പി ന്നെ ദത്തെടുക്കപ്പെട്ടതും ദുബ്ബലമാക്കി. ദത്തവകാശം കിട്ടേണമെന്നാവശ്യപ്പെട്ടു. അതും കൊടുത്തു് പിരിച്ചു. പിന്നെ ആ ചെറിയ സന്തതിയിൽ നിന്നു ഇന്നുള്ള വം ശം ഉണ്ടായി വദ്ധിച്ചതാണ്.

ഏകദേശം 300 കൊല്ലങ്ങാംക്ക മുമ്പെ ഉണ്ടായി രുന്ന ഒരു കാരണവർ രായിരനല്ലൂര് കൊങ്ങച്ചീരി എന്ന വീട്ടിലെ ചീതമ്മ എന്ന ഒരു സ്ത്രീയെ ഭായ്യയാക്കിവെ ച്ചിരുന്നു. എന്നാൽ ആ സ്ത്രീക്ക ആ അമ്മാമന്റെ മരു മകളായ ഒരമ്മയിൽ വളരെ അസൂയയൊ മറെറാ സംഭ വിച്ചിരുന്നു. മരുമകാം രായിരനല്ലൂർ മലകയറി ഭഗവതി യെ തൊഴുതുപോരുമ്പോാം അമ്മായിയെ കണ്ടുപോവാ മെന്നു വിചാരിച്ചു ആ കൊങ്ങച്ചീരിവീട്ടിൽ കയറി അ മ്മായിയെ കണ്ടുപോന്നു. അന്നു വൈകുന്നേരം അമ്മാ മൻ ചെന്നപ്പോാം അമ്മായി ചോറുവിളമ്പി അമ്മാമ നെ വിളിച്ചു ഉണ്മാൻ വരാമെന്നു പറഞ്ഞു. പതിവും മയ്യാദയുമല്ലാത്ത വാക്ക കേട്ടപ്പോാം, "എന്തു്?" എന്നു ചോദിച്ചു. "നിങ്ങളുടെ മരുമകാം ഇന്നു ഇവിടെ ഉണ്ടു. പിന്നെ നിങ്ങാംക്കെന്തു വിരോധം?" എന്നു ഉത്തരം പ റഞ്ഞുകേട്ടപ്പോാം അമ്മാമൻ വളരെ അപമാനവും ക്രോ

ധവുംകൊണ്ടു മടങ്ങി ഭവനത്തിൽ വന്നു "നീ കൊങ്ങച്ചീരി ഉണ്ടില്ലെ" എന്നുംപറഞ്ഞു മരുമകളുടെ തലമുടിയും ചുററിപ്പിടിച്ച് മററെ കൈയിൽ വാളും എടുത്ത് പൊറചെമ്പററപാറക്കൽ കൊണ്ടുപോയി വെട്ടിക്കൊലചെയ്യുകയും ചെയ്തു. "അമ്മാമാ! കൊങ്ങച്ചീരി ചീതമ്മയുടെ കരള കേട്ട എന്നെ കൊല്ലരുതെ" എന്നും മററും ആ മരുമകളായ അമ്മ സങ്കടം പറഞ്ഞതു ഒന്നും കേൾക്കാതെ തന്നെ കൊല്ലുമെന്നുറച്ച സമയം, "ഇനിമേൽ മേലേതിൽ പുരുഷന്മാരും, കൊങ്ങച്ചീരിയിൽ സ്ത്രീകളും ഒന്നിനും കൊള്ളരുതാതെയായിപ്പോകട്ടെ" എന്നു ഒരു ശാപവും കൊടുത്തു മരിച്ചു. അതുമുതൽ മേപ്പടി മേലേതിൽ വളരെ കാലത്തോളം പുരുഷന്മാർ തീരുന്നവരെല്ലാം വളരെ മോശക്കാരായിവന്നു.

ഏകദേശം കൊല്ലം 850-ാമതിനിടയിൽ അല്പം സൽബുദ്ധിയുണ്ടായ ഒരു കാരണവർ തങ്ങടെ അഭിവൃദ്ധിക്ക് തടസ്ഥമായ മേപ്പടി കാരണം അറിഞ്ഞു പരിഹാരമായി 12 വത്സരകാലം മുട്ടാതെ മാസംതോറും 1000 കദളിപ്പഴം തിരുവേഗപ്പുറെ ദേവക്കു നിവേദിപ്പിച്ചുവന്നു. കാലം ക്രടിയ ഉടൻ കടിങ്ങിഅമ്മാമൻ മുതൽ ചില പുരുഷന്മാർ അല്പം ഭേദമായി ജനിച്ചു. അവരാൽ സ്വല്പം ചില ഗുണങ്ങളും തറവാട്ടിലേക്ക സിദ്ധിച്ചു. 880-ാമത് മുതല്ക്കുള്ള വൎത്തമാനങ്ങൾക്ക തെളിവുണ്ട്. 880—885 ഈ കാലങ്ങളിൽ ജനിച്ചവരായ രണ്ടു അമ്മമാർ (പേരു അറിഞ്ഞിട്ടില്ല) ഉണ്ടായിരുന്നു. അവ

രിൽ ജ്യേഷ്ഠത്തിയുടെ പാരമ്പര്യത്തിൽ ഇപ്പോഠം എ ൻെറ വക തറവാട്ടിൽ ഉള്ളവർ മാത്രമെ ഉള്ളു. അന്ത ജത്തി ഏകദേശം 895-ൽ മേലേതിൽ തറവാടിന്ന തൊട്ട കിഴക്കഭാഗത്ത് ഭവനം പണിചെയ്യിച്ച് അതിലേക്ക പിരിഞ്ഞിരുന്നു. ആ ഭവനത്തിന്നു താഴത്തെപ്പാട്ടെ എന്നു പേരുമുണ്ടായി. പിരിഞ്ഞിരുന്ന അന്തജത്തിയുടെ പാരമ്പര്യം ശേഷം ഇന്നുള്ള തോട്ടകാട് വംശത്തിലുള്ളവരെല്ലാമാകുന്നു.

കൊല്ലം 895 മുതൽ 920കൂടി ജ്യേഷ്ഠത്തിക്ക രണ്ടു പുത്രിമാരും 8 പുത്രന്മാരുമുണ്ടായി. അവരിൽ ജ്യേഷ്ഠപുത്രൻ മൂക്കണ്ണിഅമ്മാമൻ പ്രസിദ്ധനും തലച്ചെന്നവർ എന്ന സ്ഥാനം വഹിച്ചിരുന്നവരും ആയിരുന്നു.

പിന്നെ 964-ൽ രാജ്യലഹളയിൽ അന്നുണ്ടായിരുന്ന എല്ലാവരും നാടുവിട്ടോടി വേണാട്ടുകരെ ശരണം പ്രാപിച്ചു. അവിടെ നിന്നു 966-ലൊ 967-ലൊ മടങ്ങിവന്നവർ കോവുണ്ണിഅമ്മാമൻ മുതൽ മൂന്നു പുരുഷന്മാരും ഇട്ടുണ്ണിയാതിമുത്തശ്ശിമുതൽ മൂന്നു സ്ത്രീകളും മാത്രമായിരുന്നു. മറെറല്ലാവരും തിരുവിതാംകൂറിൽ വെച്ചു പരലോകം പ്രാപിച്ചു. ഇവരിൽ എൻെറ നേരെ മുത്തശ്ശിയായ ഇട്ടുണ്ണിയാതിഅമ്മക്ക കടിങ്ങിഅമ്മാമൻ മുതൽ മൂന്നു പുത്രന്മാരും കുഞ്ചിഅമ്മ മുതൽ മൂന്നു പുത്രിമാരും ഉണ്ടായി. ഇവരിൽ 985-ൽ പോകുന്ന ചിങ്ങത്തിൽ ജനിച്ച കുഞ്ചിക്കോവിലമ്മയുടെ പുത്രനാണ് ഞാൻ. എൻെറ അച്ഛൻ മുള്ളത്തു ഉണ്ണിരാരിച്ച വെള്ളോടി ആകുന്നു.

കൊല്ലം 1006 പോകുന്ന ചിങ്ങ്യമാസം 16-ാംനു-
ചൊവ്വാഴ്ച സൂൎയ്യോദയത്തിങ്കലായിരുന്നു എന്റെ ജന
നം. എനിക്കു അഞ്ചുവയസ്സു തികയുന്നവരെ ഉണ്ടായ
സംഗതികൾ ഒന്നും ഓൎമ്മയില്ലെന്നുതന്നെപറയാം. ആ
വയസ്സു മുതൽ പത്തുവയസ്സുവരെ വിദ്യാഭ്യാസം, കൃഷി,
സമപ്രായന്മാരായ ചില കുട്ടികളുമായുണ്ടായ കളികൾ,
ഭവനത്തിൽ ചില ജനനം, ചില മരണം, ചില അടിയ
ന്തരങ്ങൾ ഇവകളെപ്പറ്റി ഓൎമ്മയുണ്ടെങ്കിലും അവയെ
നല്ല വിവരമായി എഴുതുവാൻ തക്ക ഉറപ്പില്ല. എ
ന്നാൽ ഏഴുവയസ്സു മുതല്ക്കു അമ്മാമന്റെ ചൊല്പടിക്ക്
നെല്ല് അളക്കുക, അടച്ചുപൂട്ടം താക്കോലും വഹിക്കുക,
കന്നു തെളിക്കുക, മോടനിൽ കിളിയാട്ടുക ഈ പ്രവൃത്തി
കളെ നടത്തിയിരുന്നതു ഓൎമ്മയുണ്ടു്. പത്തുവയസ്സും
നാലുമാസവും പ്രായംചെന്ന 1017 മകരം 3-ാംനു- (എ
ന്നുതോന്നുന്നു) അന്നത്തെ ഏറാല്പാട് തമ്പുരാൻ കരിമ്പു
ഴെ നിന്നു കോഴിക്കോട്ടേക്കു മടങ്ങിഎഴുന്നെള്ളുന്ന വഴി
ക്കു ചെമ്പലങ്ങാട്ടു് വെള്ളൂർ കോവിലകത്തു് എഴുന്നെ
ള്ളിയിരിക്കുന്നേടത്തു്, അധികാരിയായിരുന്ന എന്റെ ക
ടിഞ്ഞിഅമ്മാമൻ എന്നെ തിരുമുമ്പിൽ കൊണ്ടുപോ
യി ശൎക്കരവെള്ളത്തിൽ ഉരുട്ടിയ കുറെ അരിഉണ്ടയും തി
രുമുൽക്കാഴ്ച വെപ്പിച്ചു അപേക്ഷിച്ചപ്രകാരം അതുമു
തൽക്കു എന്നെ അവിടുത്തെക്കൂടെ പാൎപ്പിച്ചു. അന്നു
അമ്മാമൻ മടങ്ങിപ്പോന്നു. അന്നു രാത്രി എനിക്കു അ
സഹ്യമായ ഒരു കരയുണ്ടായി, പിറേറന്നു രാത്രി ഗുരു

വായ്ക്ക് എഴുന്നെള്ളത്തായിരുന്നു. അന്നുച്ചക്കം അമ്മാമൻ വന്നു. കൎക്കാടകമാസത്തിന്നു ഗുരുവായൂരപ്പന്ന വഴിവാടിന്നു ഒരു പണ്ണംതന്നു. അമ്മാമൻ രണ്ടുമൂന്നു മുണ്ടുംതന്നു യാത്രയും ഉണൎത്തിച്ച് മടങ്ങി ഭവനത്തിലേക്കു പോകയും ചെയ്തു. അന്നുരാത്രി ഞാൻ തമ്പുരാൻ എഴുന്നെള്ളുന്ന വ്യാഘനമായ ഡോലിയുടെ ഒപ്പം ഓടി പുലരുമ്പോഴക്ക് ഗുരുവായൂരെത്തി അവിടെ മൂന്നു നാലു ദിവസത്തെ താമസമുണ്ടായതിനിടയിൽ ഒരുച്ചക്കു ഞാൻ ക്ഷേത്രത്തിൽ കടന്നു ചില ചിത്രങ്ങളും മററും നോക്കിക്കണ്ടു സന്തോഷിച്ചു മതിലകത്ത് സഞ്ചരിച്ചു കുറെ കുന്നിക്കുരു പെറുക്കി കയ്യിലെടുത്തു. കിഴക്കെ ഗോപുരം കടന്നു വടക്കോട്ടു നോക്കിയപ്പോൾ ഒന്നാമതായി കൂട്ടിലിട്ട ഒരു പന്നിയെകണ്ടു. അതിന്നു വടക്ക് മതിൽക്കരികെതന്നെ ഒരു വലിയ നീലൻകുരങ്ങനെ കെട്ടിയിട്ടിരിക്കുന്നതും കണ്ടു. അടുത്തുചെന്നു ഒന്നുരണ്ടു കുന്നിക്കുരു നീലന്റെകൈയിൽ വെച്ചുകൊടുത്തപ്പോൾ ആ നീലൻ എന്റെ കൈപിടിച്ച് ഒന്നു കടിച്ചത് വല്ലാതെ പററി ഞാൻ നിലവിളിച്ചു. പിന്പുറത്തുണ്ടായിരുന്ന ഒരാൾ എന്നെ പിടിച്ചു പിന്നോക്കം വലിച്ചിട്ടു. നോക്കിയപ്പോൾ വലത്തുകൈയിന്റെ ചൂണ്ടാണിവിരലിന്റെ പുറപ്പടിക്ക് ഒരു നെന്മണി ആഴത്തിൽ രണ്ടു നെന്മണി നീളത്തിൽ മുറിഞ്ഞു ചോരവന്നിരുന്നു. വേഗം കുളിച്ചു കുറെ ചന്ദനം പൊത്തിനടന്നു. ഏറാമ്പിരി കോവിലകത്തു ചെന്നു വൎത്തമാനം പറഞ്ഞപ്പോൾ തോട്ടവാർ

ത്തൊടിയിലെ രാമച്ചമ്മാമൻ നല്ലതായ ഒരു അടിയും തന്നു. പിറെറദിവസം എഴുന്നെള്ളത്തോടുകൂടി പുറപ്പെട്ട് കോഴിക്കോട്ട് തിരുവന്നൂര് എത്തി. അപ്പോഴക്ക വലത്തുകൈ വീങ്ങി, പഴുത്ത് സ്വാധീനമല്ലാതെയായി. എടത്തുകൈകൊണ്ടു ഊണും വേണ്ടിവന്നു. ആ കുംഭമാസം അവസാനത്തോടുകൂടി മുറി ഉണങ്ങി സുഖമായി. പിന്നെ തമ്പുരാൻെറ കറിക്കാരൻ കുട്ടിയുടെ സ്ഥാനത്ത് ശുശ്രൂഷയും ചെയ്തു ആ സ്ഥിതിയിൽ മീനം മുതൽ കൎക്കിടകംവരെ താമസിച്ചു. കൎക്കിടകത്തിൽ ഒ വനത്തിൽ പോയി. കൈവശമുണ്ടായിരുന്ന ഒരുറുപ്പിക അമ്മാമൻ വക്കൽകൊടുത്തു. പതിനഞ്ചു ദിവസം ഒവനത്തിൽ താമസിച്ച് എൻെറ അച്ഛനൊന്നിച്ചു കോഴിക്കോട്ടേക്കു മടങ്ങി. തിരുവേഗപ്പുറ പുഴ കടന്നു വെങ്കട്ട കോട്ടക്കൽ, കൊടുവായൂര്, രാവണന്നാട്ടുകര ഈ വഴിക്കായിരുന്നു പോയത്. കോഴിക്കോട്ടെത്തി മുൻസ്ഥിതിയിൽതന്നെ പാൎത്തു. കന്നിമാസത്തിൽ എൻെറ പക്കലുണ്ടായിരുന്ന അര ഉറുപ്പിക അമ്മക്ക് അയച്ചുകൊടുത്തു. 1018 വൃശ്ചികം 17-ാംനു- തമ്പുരാൻ കരിമ്പുഴക്ക് എഴുന്നെള്ളി. ഞാനും കൂടെ പോയി 20-ാംനു- കരിമ്പുഴെ എത്തി. അന്നുരാത്രി ഊൺ കഴിഞ്ഞു പുഴയിലേക്കു കൈ കഴുകുവാൻ വേറെ ചിലരോടുകൂടി നടന്നു. ഇരുട്ടാകയാലും പരിചയമില്ലായ്കയാലും ഒരു കുണ്ടിൽ വീണു പുഴയിലോളം ഉരുണ്ടുപോയി. വലത്തെ കൈത്തോ

ളിൻ കീഴിൽ ഒരു പാറ കൊണ്ടു ഒരുരപ്പിക വട്ടത്തിൽ തോലുപ്പോയി ചോരവന്നു.

പപ്പടം കാച്ചിത്തീന്നതിൽപിന്നെ ശേഷിച്ച കീടൻവെളിച്ചെണ്ണ വൃണത്തിൽ പുരട്ടിക്കൊണ്ടു നടന്നു. അന്നു ഒററമുളമേൽ പുഴകടക്കലും കട്ടുതൂടി എറും പഠിച്ചു. ധനുവിൽ കോഴിക്കോട്ട് മടങ്ങിഎത്തി................ പിന്നെ എടവം മുതല്ക്ക് പന്തടിക്കുക, മുമ്പും പിമ്പും മറിയുക, കട്ടുതൂടി എറിക, പകിട കളിക്ക മുതലായ അഹങ്കാരത്തോടെ കാലം കഴിഞ്ഞുപോയി. കക്കിടകത്തിൽ അശ്ലേഷീനം പിടിച്ചു. ഒരു കരിമ്പടവും മുണ്ടും വിഷ്ണുനമ്പി തന്നു. സാധാരണ എനിക്ക് കിടപ്പാൻ പായയില്ല. ഭഗവതികെട്ടിൻെറ തടപ്പള്ളി രാത്രി തളികഴിഞ്ഞാൽ ചെമ്പട്ടപ്പിൻെറ ഒരു വക്കിൽ കിടക്കുന്നതു പതിവായിരുന്നു. എന്നാൽ തളിച്ച ചാണകത്തിലെ ചില പുഴക്കരം ഉറക്കത്തിൽ കടിച്ച വീക്കപ്പാടുകരം ഉണരുമ്പോരം കാണാം. ചിലപ്പോരം ഒരു മുണ്ടുണ്ടാവുന്നത് അടപ്പിൽ വീണ് വെന്തുപോയിരിക്കാറുമുണ്ട്.............1019 വൃശ്ചികത്തിൽ എഴുന്നെള്ളത്തോപ്പം കരിമുഴക്കു പോയി. കംഭംവരെ കരിമുഴെയായിരുന്നു. അമ്മാമന് എറാമ്പിരികോവിലകംവക തെങ്കരചേരിക്കൽ കാൎയ്യവും തമ്പുരാൻ കൊടുത്തു. ഉണ്ടായിരുന്ന ദേശാധികാരം പ്രവൃത്തി വിട്ടിട്ടാണ് അമ്മാമൻ ചേരിക്കൽ കാൎയ്യം എററത്. മീനത്തിൽ കോഴിക്കോട്ടെത്തി മുൻസ്ഥിതിയിൽതന്നെ കഴിഞ്ഞു. മിഥുനം മുതൽ

രണ്ടുമൂന്നു മാസം ഈശ്വരവാരിയരുടെ അടുക്കെ തൊപ്പിമദ്ദളം കൊട്ട് പഠിച്ചു.........1020 മേടം 4-ാംനു സാമൂതിരിപ്പാടുതമ്പുരാൻ തീപ്പെട്ടു. എന്റെ തമ്പുരാന് അരിയിട്ടു വാഴ്ച കഴിഞ്ഞു. കളിക്കാർ കുട്ടികൾ നാലഞ്ചാളുണ്ടായിരുന്നതിനാൽ എനിക്ക് അഭ്യാസത്തിന്നു അധികം സമയവും സൌകര്യവുമുണ്ടായി. പുതിയ കോവിലകത്ത് തമ്പാക്കന്മാർ, കളിക്കാർ കുട്ടികൾ വേറെ ചങ്ങാതിമാർ ഇവരോടുകൂടി കളിച്ച് അഹങ്കരിച്ചു കാലക്ഷേപം ചെയ്തു. 1021 കുംഭം 3-ാംനു എന്റെ തമ്പുരാന്റെ പെററമ്മ അമ്പാടികോവിലകത്ത് വലിയ തമ്പുരാട്ടി തീപ്പെട്ടു. മീനത്തിൽ അവിടുത്തെ തിരുഅസ്ഥി കൊണ്ട് കാശിക്കുപോവാൻ എനിക്ക് മനസ്സുണ്ടെന്നുപറഞ്ഞതു അറിഞ്ഞു അന്നവിടെ ഉണ്ടായിരുന്ന എന്റെ അച്ഛൻ വളരെ സുഖക്കേടായിപറകയാൽ ഞാൻ പോയില്ലതാനും.........കൃഷ്ണാട്ടത്തിൽ രാഘവൻ എന്നുപേരായ ഒരു പൊതുവാൾകുട്ടിയുമായി വളരെ സ്നേഹമായിപ്പോയി. 1022 ധനുവിൽ കളി അരങ്ങേററം കഴിഞ്ഞു ഗുരുവായൂർ സേവക്ക് പുറപ്പെട്ടപ്പോൾ രാഘവപ്പൊതുവാളെ പിരിയുന്ന ദുഃഖം വളരെയായി. അയാൾ പോയ ദിവസം വളരെ സുഖക്കേടു തോന്നി. അന്നു ഒരു പ്രതിപദമായിരുന്നു. ഒരു രാവിലെ അവർ പോയി. അന്നു അവരെ പിരിഞ്ഞ ദുഃഖം കൊണ്ട് പകൽ കളിച്ചതും ഉണ്ടതുമില്ല. വൈകുന്നേരം കുളിച്ച് കളിച്ച് ഊണും കഴിഞ്ഞു കിടന്നു. ഉറ

ക്കംവരാതെ മനോരാജ്യങ്ങളം തുടങ്ങി. ഈ പൊളു വാഠംകുട്ടിയെ പിരിഞ്ഞതിൽ ഞാനിത്ര വ്യസനിപ്പാൻ കാരണമൊന്നുമില്ലെന്നും, വ്യസനിക്കുന്നതു നിസ്സാരമെന്നും, എന്റെ അമ്മ, അമ്മാമന്മാർ മുതലായ ഉടമസ്ഥന്മാരുടെ രക്ഷയിൽ വളൎന്ന ഞാൻ ഇങ്ങിനെ മൂഢനും അഹങ്കാരിയുമായതുകൊണ്ടു ഒരു ഗുണവുമില്ലെന്നും തോന്നി. എന്നാൽ ജന്മാന്തരസംസ്കാരംകൊണ്ട് തന്നെ എനിക്ക് സംസ്കൃതം പഠിക്കേണമെന്നും സജ്ജനസംസൎഗ്ഗം വരേണമെന്നും മോഹം കടന്നു. പിന്നെ ആ രാത്രി ശേഷം കുറെ സുഖമായി ഉറങ്ങി. നാലുനാഴിക പുലരാനുള്ളപ്പോൾ എഴുന്നേററ് കാലും മുഖവും കഴുകി പരദേവതമാരെയും മേൽപറഞ്ഞ കാരണവന്മാരേയും മററും നല്ല ബുദ്ധി തോന്നിപ്പാൻ പ്രാൎത്ഥിച്ചിരുന്നു. നേരം പുലൎന്ന ഉടൻ ക്ഷൌരം കഴിപ്പിച്ച്, തേച്ചുകളിച്ച്, അലക്കിയ മുണ്ടും ഉത്തരീയം ധരിച്ച്, അമ്പലത്തിൽ തൊഴുത്, ഏകദേശം എട്ടൊമ്പത് മണി സമയത്ത് ചാക്യാരമഠത്തിൽ ഇരിക്കുന്ന വാഴയ്ക്കൂര് തച്ചയിൽ മാനിച്ചൻ എറാടി എന്നവരെക്കണ്ട് വന്ദിച്ച് ഗുരുവായി വരിച്ച് വളരെ വണക്കത്തോടെ എനിക്കു കുറെ പഠിപ്പാനാഗ്രഹമുണ്ടെന്നുപറഞ്ഞു. "നല്ലതെന്നും, സ്ഥിരത വേണമെന്നും, ജാഗ്രതയായി പഠിക്കേണമെന്നും അദ്ദേഹം പറഞ്ഞു എനിക്ക് ഒരു സിദ്ധരൂപം ഗ്രന്ഥംതന്നു. പിന്നെ ഞാൻ ആ സ്വാദ്ധ്യായം പത്തു ദിവസംകൊണ്ട് സിദ്ധരൂപം ക്രിയാപദം ബാലപ്രബോധം ഇവയെല്ലാം പഠി

ച്ചു. അതുകണ്ടാറെ ഗുരുനാഥൻ സന്തോഷിച്ചു. പി
റേറത്തെ ദ്വിതീയക്ക ശ്രീരാമോദന്തം കാവ്യം തുടങ്ങി.
ആ സ്വാദ്ധ്യായംകൊണ്ട് 38 ശ്ലോകം പഠിച്ചു. കുറെ
പഠിക്കും പിന്നെ പരിചയംകൊണ്ടു കുറെ പകിടയൊ മ
റെറാ കളിപ്പാൻ തോന്നിപ്പോകും. കളിക്കയും ചെയ്യും.
പിന്നെ ഗുരുനാഥൻ രഘുവംശം 10-ാം സർഗ്ഗം പഠിപ്പി
ച്ചുതുടങ്ങി. മീനത്തിൽ 10-ാം സർഗ്ഗം കഴിഞ്ഞ് 11-ാം
സർഗ്ഗം തുടങ്ങി. ആ കർക്കിടകത്തിൽ എന്റെ നങ്ങണ്ണി
മുത്തശ്ശി മരിച്ചു എന്ന എഴുത്തുംകൊണ്ട് ആൾ വന്നു.
ഞാൻ തമ്പുരാനെ ഉണർത്തിച്ച് കല്പനയായ ഉറുപ്പിക
രണ്ടും കൈയിൽ ഉണ്ടായിരുന്ന ഉറുപ്പിക രണ്ടുംകൂടി
നാലുറുപ്പികയുംകൊണ്ട് ഭവനത്തിലേക്ക് പോയി.
പോയത് മമ്മിളിപ്പുഴ കടന്നു രാവണന്നാട്ടുകര, കൊണ്ടു
വട്ടി, മഞ്ചേരി, അങ്ങാടിപ്പുറം, പുലാമന്തോൾ ഈ വഴി
ക്കായിരുന്നു. ഭവനത്തിലെത്തി ഉറുപ്പിക നാലും അ
മ്മാമൻ വക്കൽതന്നെ കൊടുത്തു. പുലകഴിഞ്ഞ് ഞാൻ
കോഴിക്കോട്ടേക്ക് പോയി. മുൻസ്ഥിതിയിൽതന്നെ കുറെ
വിദ്യാഭ്യാസവും കുറെ കളിയുമായി ചിങ്ങ്യവും എന്റെ
15-ാം വയസ്സും കഴിഞ്ഞു. 1022 കന്നിയിൽ എന്റെ
സബ്രഹ്മചാരിയായ വാസു എന്ന നമ്പീശൻകുട്ടിയും
ഞാനുംകൂടി അയാളുടെ ഭവനമുള്ള ചേവായൂർക്ക് പോ
യി. അവിടെ നാലഞ്ചുദിവസം അതിസുഖമായി പാ
ർത്തു. പശുക്കറവും സസ്യാദികളും സമൃദ്ധിയായ അയാളു
ടെ ഭവനം ഒരു സുബ്രഹ്മണ്യക്ഷേത്രത്തിന്റെ വടക്കെ മ

തില്ലാണ്. ഞങ്ങൾ പോരുമ്പോൾ തിരുവനന്തപുരത്ത് ആ യിരത്തിൽ ചിലവാനം നേന്ത്രപ്പഴവും കൂലിക്കാരെക്കൊ ണ്ട് എടുപ്പിച്ച് കൊണ്ടുപോന്നു. അത് വിററുകിട്ടിയ പണം വാസുവിൻെറ അമ്മാമനെ ഏല്പിച്ചു. ആ ന വരാത്രികാലം ഞാൻ സരസ്വതിയെ വഴിപോലെ ഭജി ച്ചു. ഗുരുനാഥൻ ഉപദേശവും ചെയ്തിരുന്നു. അതുക ഴിഞ്ഞ ഉടൻ മാഘകാവ്യം പഠിച്ചുതുടങ്ങി. സബ്രഹ്മ ചാരികളായിട്ട് വാസു, ഒരു ജ്യോത്സ്യര്, നീലകണ്ഠന മ്പി, രാമവാരിയര്, ഒരു എമ്പ്രാൻ എന്നിവരുണ്ട്. എ ന്നാൽ ഓരോതരം കാവ്യങ്ങളാണ് പഠിച്ചിരുന്നത്. ഇ ങ്ങിനെ ഒരു സർഗ്ഗം മാഘം കഴിഞ്ഞു. പഞ്ചാംഗം കാ ണുക, നവഗ്രഹഗണിതം (ദൃക്കിലും പരഹിതത്തിലും) മുറ്റത്തപടവി ഈ വകയും ഞാനും വാസുവും പഠിച്ചു. ആ കൊല്ലംകൊണ്ട് മാഘം രണ്ടും മൂന്നും സർഗ്ഗങ്ങളും പഠിച്ചു.

1023 കന്നിയിൽ നവരാത്രിക്ക് പന്നിയങ്കര ഭഗ വതിയെ ഭജിച്ചും ഉപവസിച്ചും ഇരുന്നു. വിജയദശമി നാൾ ഗുരുനാഥൻ എന്നെയും വാസുവിനെയും നൈഷ ധകാവ്യവും, തർക്കസംഗ്രഹവും, പ്രശ്നമാർഗ്ഗവും, ജാത കാദേശവും പഠിപ്പിച്ചുതുടങ്ങി. ഗുരുനാഥന്നു സമയം വളരെ ചുരുക്കമായിരുന്നു ............ എന്നാൽ രാവിലെ എട്ടുമണിക്ക് കുളിപ്പാൻ ചാക്യാരമഠത്തിൽ വന്നു പല്ലു തേക്കുവാനിരുന്നാൽ വാസു പത്തും, അതുകഴിഞ്ഞ് അ വിടെത്തന്നെയുള്ള കുളത്തിൽ കുളി കഴിയുന്നതിനകം

ഞാൻ പണ്ടും ശ്ലോകങ്ങളും നൈഷധീയം പഠിക്കും. ഗു
രുനാഥൻ ജപവും ഊണും കഴിഞ്ഞു ഉടൻ പുതിയ
കോവിലകത്തേക്ക് പഠിപ്പിക്കാൻ പോകും. ഞങ്ങൾ
ഊൺകഴിഞ്ഞു് പഠിക്കുന്ന ചാക്യാരമഠത്തിലേക്കും മട
ങ്ങും. പിന്നെ വൈകുന്നേരം അഞ്ചര മണിക്ക് ഗുരുനാ
ഥൻ തേച്ചുകുളിപ്പാനോ, കാൽ കഴുകുവാനോ മഠത്തിൽ
വരും. ഞങ്ങൾക്ക് വല്ല സംശയവുമുണ്ടെങ്കിൽ അ
പ്പോൾ തീർക്കും. ഗുരുനാഥൻ അമ്പലത്തിൽ തൊഴു
തു്, ഊൺകഴിച്ചു് പുതിയ കോവിലകത്തേക്ക്തന്നെ
പോകും. ഞങ്ങൾ മഠത്തിൽതന്നെ പാർക്കും. നൈഷ
ധീയം നാലു സർഗ്ഗം, ഭോജചമ്പു അഞ്ചുകാണ്ഡം, തർക്ക
സംഗ്രഹം, ചന്ദ്രികാ, പ്രശ്നമാർഗ്ഗം പതിനാറദ്ധ്യായം,
പഞ്ചബോധത്തിൽ ലാട, വൈധൃതം, ഛായഗണിതം,
സിദ്ധാന്തകൌമുദി ഇത്രയും പഠിച്ചു് കുറെ വ്യുല്പത്തിയാ
യി. ഈ ഒരു കൊല്ലം അന്യവിചാരം കൂടാതെയും
കോവിലകത്തുള്ള പ്രവൃത്തികൾ തമ്പുരാന്റെ അനുവാ
ദത്തോടെ ഉപേക്ഷിച്ചും വളരെ ജാഗ്രതയായി പഠിച്ചു.
ഈശ്വരിയേയും വളരെ ഭജിച്ചു.

1024-ൽ സാമൂതിരിപ്പാട് തമ്പുരാൻ തീപ്പെട്ടു.
പിന്നെ സ്ഥാനം കോട്ടക്കലെക്കായിരുന്നു. പഠിപ്പിലുള്ള
പ്രതിപത്തിനിമിത്തം കോട്ടക്കലേക്ക് പോയില്ല. അ
തിനാൽ സാമൂതിരി കോവിലകം "സതിക" വിടേണ്ടി
വന്നു. പിന്നെ തിരുവണ്ണൂർ കോവിലകത്തെ ചില ത

മ്പുരാട്ടിമാരുടെയും, തമ്പുരാക്കന്മാരുടെയും സഹായ ത്താൽ അവിടെ താമസിച്ചു ജാഗ്രതയോടെ പഠിച്ചു.

മീനമാസം ആദ്യം ഞാൻ ഭവനത്തിൽ പോയി. എന്റെ നേരെ മൂത്തജ്ജി മരിച്ചു. മരിക്കുമ്പോൾ ഞാൻ ഒന്നിച്ചുണ്ടായിരുന്നു. പിണ്ഡവും മററും കഴിഞ്ഞശേഷം 1025 കന്നിയിൽ ഞാൻ നാട്ടിൽ നിന്ന് കഞ്ഞു നായരെ തുണയുംകൂട്ടി നിലമ്പൂക്ക് പോയി. ഉച്ചക്ക് അവിടെ എത്തി. സ്വതവെ ഇരുട്ടായ ആ കാട്ടടിക്കിൽ ദിഗ്ഭ്രമംകൂടി ഉണ്ടായി. വല്ല പ്രവൃത്തിയും കിട്ടിയാൽ കൊള്ളാമെന്നുള്ള എന്റെ അപേക്ഷ അവിടെ സ്വീകരിച്ചില്ല. അതിനാൽ ഉച്ചതിരിഞ്ഞ്, അമരമ്പലത്തേക്ക് പുറപ്പെട്ടു. കാട്ടുവഴിയും പരിചയക്കുറവും വളരെ ബുദ്ധിമുട്ടിച്ചു. സന്ധ്യക്ക് അമരമ്പലത്തെത്തി. വെളുത്ത ഒരു മുണ്ടുകൂടി ഇല്ലാത്ത ഞാൻ നന്ന ലജ്ജിച്ചു തിരുമുൽപ്പാട്ടിലെ കണ്ടു. വലിയ തിരുമുൽപ്പാടായ പണ്ടാരത്തിന്നും ഭാൎയ്യയായ തലക്കൊടി മഠത്തിൽ നങ്ങുണ്ണിക്കോവിലമ്മയും വൎത്തമാനങ്ങൾ ചോദിച്ചറിഞ്ഞു. അന്നത്തെ താമസവും കഴിഞ്ഞു. പിറേറന്നു വായിപ്പിച്ചുപാക്കുന്ന ഉക്കണ്ടവാരിയരെയും കണ്ടു. പഠിപ്പിക്കുന്ന മഠത്തിൽ ചെന്നു വായിപ്പിക്കുന്നതും മൂന്നു ചെറിയ തിരുമുൽപ്പാടന്മാരും വേറെ ചിലരുംകൂടി പഠിക്കുന്നതും കണ്ടും കേട്ടും അന്നത്തെ ദിവസവും കഴിഞ്ഞു. മൂന്നാം ദിവസത്തേക്ക് മൂന്നും, നാലും, അഞ്ചും തിരുമുൽപ്പാടന്മാക്കും മററും ഞാൻ ഇഷ്ടനായി. അന്നു അവരുടെ അമ്മ

ശ്രീദേവി എന്ന അമ്മക്കോല്പാട്ടിലെ ഭത്താവായ തമ്പു
രാൻെറ ആവശ്യപ്രകാരം അവിടത്തെ സ്വന്തകോവില
കമായ ബേപ്പൂരിൽ നെടിയാലിൽ ഒരു. തമ്പാനെ പഠി
പ്പിക്കുവാൻ എന്നെ നിശ്ചയിക്കേണമെന്നുണ്ടായി. കൊ
ല്ലത്തിൽ 12-ക ശമ്പളം അമരമ്പലത്തുനിന്നു തരുവാ
നും നിശ്ചയിച്ചു. കുഞ്ഞുനായരെ അമ്മക്ക് എഴുത്തോടു
കൂടി മടങ്ങിഅയച്ചു. തുലാം 1-ാംനു- മുതല്ക്കു് ബേപ്പൂ
രിൽ എത്തി പഠിപ്പിച്ചുതുടങ്ങി. ഒരു തമ്പാട്ടിയും ഒരു
തമ്പാനും പഠിപ്പാനുണ്ടായിരുന്നു. പാപ്പ്ാൻ സുഖവും
സുഖക്കേടുമില്ലായിരുന്നു. അവിടെ ഗൃഹസ്ഥനായ വീര
രാഘവതമ്പുരാൻെറ മക്കളായ രണ്ടു കുട്ടികളും ശ്രീരാ
മോദന്തം പഠിച്ചുതുടങ്ങി. മീനത്തിൽ കോഴിക്കോട്ട്
സാമൂതിരി കോവിലകത്ത് താമസിച്ചിരുന്ന അനുജൻ
കേലുവും ഞാനുംകൂടി ഭവനത്തിലേക്കു പോയി. എനി
ക്ക് 6-ക. മാസ്സപ്പടി കിട്ടി. കേലുവക്കലും നാലോളം ഉറു
പ്പിക ഉണ്ടായിരുന്നു. ഭവനത്തിലെത്തി 9-ക അമ്മാമ
ന് കൊടുത്തു. അമ്മാമൻ സന്തോഷിച്ചു. അര ഉറുപ്പി
ക അമ്മക്കും കൊടുത്തു. മുത്തശ്ശിയുടെ മാസം കഴിഞ്ഞു്
ഞാനും കേലുവും കോഴിക്കോട്ടക്ക് തന്നെ മടങ്ങിപ്പോയി
മുൻസ്ഥിതിയിൽ പാത്തു. മിഥുനത്തിൽ അമ്മാമൻ
സാമൂതിരിപ്പാട്ടിലെ കാണ്മാൻ തളിയിൽ വന്നിരു
ന്നു. ഓണം കഴിഞ്ഞാൽ ഏതെങ്കിലും കാര്യം കൊടു
ക്കാമെന്നു അവിടുന്നു അരുളിച്ചെയ്തിരുന്നു. അമ്മാമന്നു്
ശരീരസുഖമുണ്ടായിരുന്നില്ല. കക്കിടകം 3-ാംനു- മാ

ങ്കാവിലേക്ക് പോയി. അന്നരാത്രി പനിയും അതിസാ
രവും തുടങ്ങി, പിറെറദിവസം എനിക്ക് ആറാം വന്ന്
ഉച്ചതിരിഞ്ഞ് ഏകദേശം മൂന്നു മണിക്ക് ഞാൻ മാങ്കാ
വിലെത്തി അമ്മാമനെ കണ്ടു. എന്നെക്കണ്ടറിഞ്ഞു.
ചിലത് പറവാൻ ഭാവിച്ചതിന്നു ശക്തിയുണ്ടായില്ല.
ദീനം ക്രമേണ വദ്ധിച്ച് 8-ാംനു- പകൽ 11 മണിക്ക
ത്രയോദശി-പൂരാടം നക്ഷത്രത്തിൽ പരലോകം പ്രാപി
ച്ചു. മേലെത്തൊടിയിൽ ഇട്ടിരാരിച്ചൻ നെടുങ്ങാടി വ
ളരെ ഉപകാരം ചെയ്തു. അന്നുതന്നെ സംസ്കാരവും
10-ാംനു- സഞ്ചയനവും കഴിഞ്ഞ് കുറെ അസ്ഥിയും
കൊണ്ട് പുറപ്പെട്ട് പിറേറന്നു ഉച്ചക്ക് അസ്ഥി തിരു
ന്നാവായെ സ്ഥാപിച്ച് വൈകുന്നേരം ഭവനത്തിൽ എ
ത്തി. പിറെറന്നു ഉദകക്രിയയും പട്ടനാട്ടിക്രിയയും തുട
ങ്ങി. ശേഷക്രിയക്ക് ആളുകളുധികമുണ്ടായിരുന്നു. പു
ഴവെള്ളം കയറി ഭവനം നില്ക്കുന്ന തിരുത്തിൻെറ നാലു
പുറവും കടപ്പാൻ നിവ്വാഹമില്ലാതെയിരുന്നു. ഭവന
ത്തിൽ നെല്ലും പണവും വളരെ കുറവായിരുന്നതിനാൽ
കുടിയാന്മാരോട് പാട്ടത്തിൽ മുൻകൂറായി കുറെ വിത്തും
നെല്ലും വാങ്ങി. അപ്ഫനോട്ടും മററും കുറെ പണവും ക
ടംവാങ്ങി. പിണ്ഡവും മററും കഴിച്ചു. ഞാൻതന്നെ
ദീക്ഷിച്ചുതുടങ്ങി. ഇങ്ങിനെ 19-ാം വയസ്സും കഴിഞ്ഞു....
പിന്നെ 1026 കുംഭം 25-ാംനു- നാലു താവഴിയായി പി
രിഞ്ഞ് ഭാഗം കഴിഞ്ഞു. അമ്മയുടെ ഭാഗം മാത്രം
നോക്കി രക്ഷിച്ചുവന്നു. ദീക്ഷ കഴിഞ്ഞു കക്കിടകം

10-ാംനു-യോടുകൂടി കോഴിക്കോട്ട് ചെന്നു. വല്യഏറാ ടിയുടെ ശിപാർശിപ്രകാരം പനങ്ങാട്ട് ഇല്ലത്ത് മാസം ഒരുറുപ്പിക ശമ്പളമായി ഉണ്ണിയെ പഠിപ്പിപ്പാൻ താമസിച്ചു. ഓണത്തിന്നു ഭവനത്തിലേക്കു പോയി. നമ്പൂതിരി ഒരുറുപ്പികയും തന്നു. ഭവനത്തിലെത്തി. ആ ഓണത്തിന്ന് അലക്കിച്ചിററുവാൻ മുണ്ടുകൂടിയില്ലാതെ ഞാൻ ലജ്ജിച്ച് പുറത്തു പോവാതെ ഉപായത്തിൽ കഴിച്ചുവെങ്കിലും ഓണ അവിട്ടം ദിവസം അമ്മയും അച്ഛനുംകൂടി നിശ്ചയിച്ച പ്രകാരം അച്ഛന്റെ മരുമകളായ മൂളത്ത് കഞ്ഞിക്കുട്ടി എന്ന 11 വയസ്സു പ്രായമുള്ള പെൺകുട്ടിയെ എന്റെ ഏഴാമേടമാക്കിവെച്ചു.

1027 കന്നിയിൽ വലിയമ്മക്ക് ഞങ്ങൾ ഇരിക്കുന്ന പറമ്പ് ഒഴിഞ്ഞുകൊടുക്കേണമെന്നു നിർബ്ബന്ധമായി. പുര പൊളിച്ച് വേറെ കയററുവാൻ കൈയിൽ പണമില്ലാതെയും മററും ബുദ്ധിമുട്ടി. നവരാത്രിക്ക് രായിരനല്ലൂര് മലയിൽ ഭഗവതിയെ ഭജിച്ചുപോന്നു. വൃശ്ചികം 1-ാംനു- പെരുമാങ്ങോട്ട് വലിയ അഫൻ നമ്പൂതിരിയോട് ഒരു പണം കടംവാങ്ങി ആശാരിയെ കൊണ്ടുവന്ന് നരിപ്പറമ്പ് തൊടിയിൽ 47 കോൽ ചുററിൽ നാലുപുരക്ക് കുറ്റിയിട്ടു. വസ്തുക്കളിൽ നിന്ന് കാണം എടുപ്പിച്ചും ഒരു നെൽക്കുറി പിരിച്ചും പുരപ്പണി ആരംഭിച്ചു. മരം ഒട്ടുമില്ലായിരുന്നു. കാണക്കുടിയിരിപ്പുകളിൽ നിന്നു വെട്ടിയ പുലാവു മരങ്ങൾ ജന്മികൾ കൊണ്ടുപോരു

വാൻ സമ്മതിച്ചില്ലെങ്കിലും ഞാൻ കൊണ്ടുപോറും. കു
റെ ബലപ്രമാണമായിട്ടായിരുന്നു. ധനു 30-ാംനു-യോട
കൂടി പണി തീൎന്നു. മകരം ആദ്യം കടിയിരുന്നു. കുംഭ
ത്തിൽ ഞാൻ കോഴിക്കോട്ടക്കു പോയി. മാങ്കാവിൽ
ചെന്നു. പ്രവൃത്തി ഒന്നും വഴിയായില്ല. മാങ്കാവിൽ പ
തിനെട്ട ദിവസം താമസിച്ചു. മീനം 15-ാംനു- എന്റെ
ഗുരുനാഥൻ മാനിച്ചനേറാടി അവർകൾ മരിച്ചുപോ
യെന്നു രാത്രി ഏഴു മണിക്ക് പുതിയപറമ്പത്തുവെച്ചു
കേട്ടു. ഉടനെ ഞാൻ പോയി കളിച്ച് നിവാപാഞ്ജലി
ചെയ്ത് വളരെ ദുഃഖിച്ചു. കളിച്ചു എങ്ങും പോവാതെ
പടിഞ്ഞാറെ പടിപ്പുരനടയുടെ തെക്കെ പടിമേൽ ഈ
റനോടെ കിടന്നു. ഉണ്ടതുമില്ല. ഈ ദുഃഖവും എന്റെ
അനാഥസ്ഥിതികൊണ്ടുള്ള വ്യസനവും മനസ്സിൽ വ്യാ
പരിച്ച് ഉറക്കം വന്നില്ല. ഇങ്ങിനെ കുറെ കഴിഞ്ഞ
പ്പോൾ ഒന്നു മയങ്ങി. വേഗം ഉണൎന്നു പിന്നെയും ഇ
നി എന്തുവേണമെന്നു വിചാരിച്ചാറെ നാലു ശ്ലോകം ഉ
ണ്ടാക്കി ചോറുകിട്ടുവാൻ പ്രാൎത്ഥിക്കതന്നെ എന്നുറച്ച്
അതു വിചാരിച്ചുണ്ടാക്കി. നേരം പുലൎച്ചക്ക് ഞാൻ തളി
യിൽ പോയി ശേഷുശാസ്ത്രികളെ കേൾപ്പിച്ചു. അദ്ദേ
ഹത്തിന്റെ ഉപദേശപ്രകാരം 1031-ൽ തീപ്പെട്ട സാ
മൂതിരിപ്പാട്ട തമ്പുരാന്റെ വായനസമയം ഞാൻ ശ്ലോക
ങ്ങൾ തിരുമുമ്പാകെ വെച്ചു. ശാസ്ത്രികൾ എടുത്തു വാ
യിച്ചു കേട്ടഉടനെ തമ്പുരാൻ എന്നോട വൎത്തമാനങ്ങ
ളെല്ലാം ചോദിച്ചരുളി. അന്നുമുതൽ പണ്ടെത്തെപ്പോ

ലെ സാമൂതിരി കോവിലകത്ത് "സത്തിക"ക്കാരനായി. ഇതു മീനം 18-ാംനു-യാണ്. ഈ സമയം മഞ്ചേരി ഏട്ടിയോട്ട് ഏളമത്തിരുമുല്പാട് തിരുമുമ്പാകെ വന്നിരുന്നു. നാലു ദിവസം കഴിഞ്ഞ് അദ്ദേഹം പോകുമ്പോൾ എന്നെക്കൂടി കുട്ടികളെ പഠിപ്പിപ്പാനയച്ചാൽ കൊള്ളാമെന്നും കൊല്ലത്തിൽ 18-ക. മാസ്സപ്പടി കൊടുക്കാമെന്നും ഉണൎത്തിച്ചു. തമ്പുരാൻ എന്റെ സമ്മതം അറിഞ്ഞു അനുകൂലമായ മറുവടിയും കൊടുത്തു. ഞാൻ വിഷുകഴിഞ്ഞു മഞ്ചേരി ചെന്നു കുട്ടികളെ പഠിപ്പിച്ചുപാൎത്തു. ഒരു കുട്ടിയെ ശ്രീരാമോദന്തവും മറെറാരു കുട്ടിയെ മാഘവും പഠിപ്പിച്ചുതുടങ്ങി. എടവം 28-ാംനു- ഭവനത്തിലേക്ക പോകുമ്പോൾ രണ്ടുറുപ്പിക തന്നു. അതുകൊണ്ടു എന്റെ ആവശ്യങ്ങൾക്കാവില്ലെന്നുകണ്ടു ആ വഴിക്ക് അമരമ്പലത്ത് ചെന്നു. അവരുടെ ശുദ്ധഹൃദയങ്ങൾ എന്നെ വളരെ ആദരിച്ചു. ഏഴൊ എട്ടൊ ദിവസം പാൎത്തു. എനിക്ക എട്ടു പാവ്മുണ്ടും എട്ടുറുപ്പികയും സമ്മാനം കിട്ടി. ഭവനത്തിൽ പോയി പണം അമ്മവക്കൽ കൊടുത്തു. അമ്മക്ക് വേണ്ടുന്ന നെല്ല് മുതലായതിന്നു കുടിയാന്മാരെയും മററും ഏല്പിച്ച് മിഥുനം 10-ാംനു- കോഴിക്കോട്ടക്ക് പോയി. ഹജ്ജൂരിൽ ഹേഡ്മൻഷിയായിരുന്ന മഞ്ചുക്കമ്മെത്തിയുടെ മക്കളെ സംസ്കൃതം പഠിപ്പിച്ചുതുടങ്ങി. അദ്ദേഹം മാസം 5-ക. തരാമെന്നും നിശ്ചയിച്ചിരുന്നു. കൎക്കിടകത്തിൽ അമരമ്പലത്തേക്ക വേഗം ചെല്ലുവാനായി എഴുത്തുവന്നു. ഞാൻ

ഉടനെ പോയി. പോയതും വളരെ നന്നായി. എത്ര യോ യോഗ്യനായ കപ്പസ്വാമിശാസ്ത്രികൾ മൂന്നാമിലെ മുതൽ എല്ലാവരെയും മുക്താവലി പഠിപ്പിച്ചുതുടങ്ങിയി രുന്നു. ഞാനും കൂടി പഠിച്ചുതുടങ്ങി. ഓണത്തിന്നു ഭ വനത്തിൽ പോയി. ഓണംകഴിഞ്ഞു് അമരമ്പലത്തേ ക്കു തന്നെ പോയി. 1028 വൃശ്ചികം 20-ാംനു- വരെ അമരമ്പലത്തു് താമസിച്ചു അനുമാനഖണ്ഡംവരെ പഠി ച്ചു. ശാസ്ത്രികൾ പോകയാൽ പഠിപ്പ് മാററി.......... ഭവനത്തിൽ പോയി ചില വസ്തുക്കൾ തീര് വാങ്ങി. മീനത്തിൽ കോഴിക്കോട്ട് പോയി. എടവം 1-ാംനു- സാമൂതിരി കോവിലകം വക തൃക്കണ്ടിയൂർ ഊട്ടുകലവറ ഏററു. വൃശ്ചികം 1-ാംനു-യോടുകൂടി കലവറ അവസാ നിച്ചു. കോഴിക്കോട്ടക്ക് പോയി സാമൂതിരിപ്പാടുതമ്പു രാൻെറ ശിപാശിപ്രകാരം ധനാമൂതല്ലൂ കൊളായി രാരു ക്കുട്ടിനായരുടെ മക്കളെയും മരുമക്കളെയും കൊല്ലത്തിൽ 25-ക ശമ്പളമായി പഠിപ്പിച്ചുതുടങ്ങി. മേടം 25-ാംനു- യൊ മററൊ രാരുക്കുട്ടിനായർ മരിച്ചു. പിണ്ഡംവരെ അവിടെ പാൎത്തപ്പോഴക്ക് കാരംവെള്ളി വലിയ കുറുപ്പ്, കൊളായി ഉണ്ണിനായര് മുതലായവരുമായി പരിചയവും ഇഷ്ടവുമായി. ഒരു കൊല്ലം ദീക്ഷയായ രാമൻനായരെ പഠിപ്പിച്ചുപാൎത്തു. 1030 കുംഭത്തിൽ തിരുനെല്ലിക്ക് പോയി. പിണ്ഡം, ദൎശനം ഇവ കഴിച്ച് മടങ്ങി. എ ടവം മുതൽ മമ്മിളി ഉണ്ണിനായരുടെ കാൎയ്യസ്ഥനായി പാൎത്തു. 1031 കന്നിയിൽ വളരെ ഗ്രഹപ്പിഴയുള്ള സ

മയമായിരുന്നു. തമ്പുരാന്റെ ഭാൎയ്യയായ കുഞ്ഞിക്കുട്ടി
അമ്മ ഒരുമിച്ച് തലശ്ശേരിവരെ പോയതിൽ മഹാജന
ങ്ങൾക്കു എന്റെ പേരിൽ വെറുപ്പ് തോന്നി. അതി
നാൽ കന്നി ഒടുവ് മുതൽ തുലാം കൂടി ആഴ്വാട്ടത്ത് പു
ഷ്പോത്ത് പാൎത്തു. വൃശ്ചികത്തിൽ ബാലിശ്ശേരിക്കോട്ട
യിൽ ഭജനം തുടങ്ങി. നാല്പത്തൊന്ന് ദിവസം വളരെ
വ്യസനത്തോടെ ഭജിച്ചു. ഒടുവിൽ ബ്രാഹ്മണഭോജന
വും കഴിപ്പിച്ച് ഭജനം അവസാനിപ്പിച്ചു. ഉടനെ മ
മ്മിളി വന്നു ഉണ്ണിനായരോടുകൂടി കാരംവെള്ളി ചെന്നു
പാൎത്തു. കുംഭത്തിൽ കുറപ്പള്ളൻ മുഖാന്തരം തമ്പുരാ
ന്റെ മുഷിച്ചിലും തീൎന്നു. എനിക്ക് മനസ്സിന്നു സമാ
ധാനമായി. ആ കൊല്ലം മുഴുവനും കാരംവെള്ളി വാ
യിപ്പിച്ചുപാൎത്തു. മിഥുനമാസത്തിൽ സാമൂതിരിപ്പാട്ട
തമ്പുരാൻ തിപ്പെട്ടു.

1032 കന്നിയിൽ ഉണ്ണിനായരും, കുഞ്ഞുണ്ണിക്കുറു
പ്പും, മണ്ണിലെടത്തിൽ നായരുംകൂടി ഗുരുവായൂൎക്ക് പോ
യപ്പോൾ ഞാനും അവരുടെ കാൎയ്യസ്ഥനായി അവരൊ
ന്നിച്ച് പോയി. മടക്കത്തിൽ ഭവനത്തിൽ പോയി
നാലു ദിവസം താമസിച്ചു കാരംവെള്ളിക്ക് പോയി.
അവിടെ എത്തി മുൻസ്ഥിതിയിൽ പാൎത്തു. പിന്നെ
ധാവിൽ ഭവനത്തിൽ പോയി വസ്തുസംബന്ധമായ കാ
ൎയ്യങ്ങളായി മൂന്നു മാസത്തോളം അവിടെ താമസിക്കേ
ണ്ടിവന്നു. മീനത്തിൽ കോഴിക്കോട്ടേക്കു പോയി. അ
വിടെ ഹജൂരിൽ രണ്ടാം ശിരസ്തദാർ സി. കരുണാകരന

വർകളുടെ മക്കളെ കാവ്യം പഠിപ്പിച്ച് പാൎത്തു. മാസം 6ക. ശമ്പളമായിരുന്നു. 1033 കന്നിയിൽ ചൊറി പിടിക്കയാൽ കുറച്ചു ദിവസം കഷായം സേവിച്ച് ഭവനത്തിൽ താമസിച്ചു. പിന്നെയും കോഴിക്കോട്ടേക്കു പോയി മുൻസ്ഥിതിയിൽ താമസിച്ചു. ഈ കാലത്തിനുള്ളിൽ മമ്മിളി ഉണ്ണിനായരുമായിട്ടുള്ള ആന്തരസ്നേഹം വൎദ്ധിച്ചുവന്നു. 1034 കന്നി മുതൽ കണാരനവർകളുടെ മക്കളെ കാവ്യം പഠിപ്പിച്ചുകൊണ്ടും അന്ന് വ്യവഹാരാൎത്ഥം തളിയിൽ താമസിച്ചിരുന്ന അമരമ്പലത്ത് മാനവല്ലഭനെന്നു പേരായ നാലാമന്ന് അവർകളുടെ കാൎയ്യസ്ഥനായും കുറെ മാസങ്ങൾ കഴിഞ്ഞു. ഉണ്ണിനായർ മുതലായ പല മഹാന്മാരുടെയും സഹായത്താൽ 350ക. യോളം സമ്പാദ്യമുണ്ടായി. ആയത് ഭവനത്തിൽ കൊണ്ടുപോയി വസ്തുക്കളിന്മേലുണ്ടായിരുന്ന കടം വീട്ടി.

കൎക്കിടകം 2-ാംനു- ശനിയാഴ്ച മാങ്കാവിൽ മല്ലശ്ശേരി മാധവി എന്ന പെൺകിടാവിനോടുകൂടി സംബന്ധം തുടങ്ങി. ഒരു സ്ത്രീയെ ഭാൎയ്യയാക്കിയിരിക്കെ മറെറാന്നിനേക്കൂടി സ്വീകരിപ്പാൻ തക്ക കാരണമില്ലായ്കയില്ല. ഒന്നാമതായി നാട്ടിൽഎന്റെ ഇരിപ്പിന്നു തരമില്ല. രണ്ടാമതായി സ്വതെ ഒന്നാമത്തേതിൽ സ്വാഭാവികമായ രാഗവുമില്ല. ഈ രണ്ടു കാരണങ്ങളിന്മേലാണെന്നു വിചാരിക്കണം.

1035 മകരത്തിൽ ഉണ്ണിനായരുടെ അനുജന്മാരായ കൃഷ്ണൻനായര്, ഗോവിന്ദൻകുട്ടി ഇവരുടെ രക്ഷാകത്താവായും, തളിയിൽ താമസിച്ചിരുന്ന അമരമ്പലത്ത് നാലാമിലെ കാൎയ്യസ്ഥനായും പാൎത്തു. കംഭത്തിൽ മുതൽ കച്ചവടം ചെയ്തു. ആദ്യം കുറെ ലാഭം കിട്ടിയെങ്കിലും പിന്നെ വളരെ നഷ്ടംവന്നു. അതിനാൽ. കച്ചവടം നിൎത്തി.

കൎക്കിടകത്തിൽ ഒരു ദിവസം ഞാൻ മമ്മിളി ഇരിക്കമ്പോഠം ശങ്കുണ്ണിമേനോൻ ഒരുമിച്ച് കോഴിക്കോട്ട് പ്രൊവിൻഷ്യൽ സ്കൂൾ മാസ്റ്ററായ തോമ്സൺ സായ്പിനെ ചെന്നുകണ്ടു. അദ്ദേഹം വിവരങ്ങഠം ചോദിച്ചറിഞ്ഞ് എന്തു വേണമെന്നു ചോദിച്ചു. സ്കൂളിൽ മുൻഷിസ്ഥാനം ഒഴിവുണ്ടാവുമ്പോഠം എന്നെ നിശ്ചയിപ്പാനാഗ്രഹിച്ചപേക്ഷിച്ചു. അങ്ങിനെയാവാമെന്നു അദ്ദേഹം വാഗ്ദാനവും ചെയ്തു. പത്തു ദിവസം കഴിഞ്ഞശേഷം മുൻഷിയായ ഗോവിന്ദപിഷാരോടി തന്റെ മകനായ ഗോവിന്ദപിഷാരോടിയെ ബദൽ വെച്ച് മൂന്നു മാസത്തെ കല്പനക്കപേക്ഷിച്ചു. സായ്പ് എന്നെ മനസ്സിലോൎത്ത് കല്പന കൊടുത്തില്ല. അമരമ്പലത്ത് നാലാമിലേയും ഉണ്ണിനായരുടെയും ശ്രമത്താലുംമററും എനിക്ക് മുൻഷി ഉദ്യോഗം കിട്ടി. 1860 സപ്തെമ്പർ 1-ാംനു- പ്രവൃത്തിയിൽ പ്രവേശിച്ചു. സ്കൂളിൽ പ്രവൃത്തി നോക്കിയും ഉണ്ണിനായരുടെ അനുജന്മാരുടെ രക്ഷാകൎത്താവായും തളിയിൽ സുഖമായി താമസിച്ചു.

1038-ൽ കൃഷ്ണൻനായരും അന്തൎജ്ജനം വിലാത്തികുളത്ത് പണിചെയ്ത വീട്ടിൽ താമസമാക്കി. ഞാൻ അവരുടെ കൂടെ പോയില്ല. പിന്നെ മണ്ടന്മൊഴി തിരുമുല്പാടും ഞാനുംകൂടി കോവിലകത്തുതന്നെ താമസിച്ചു. അക്കാലത്ത് കുറച്ച് മരക്കച്ചവടം നോക്കി. ഗുണമുണ്ടായില്ല.

1039 കൎക്കിടകത്തിൽ എന്റെ അച്ഛൻ മരിച്ചു. 1041 കുംഭത്തിൽ എന്നെ മദിരാശി പ്രസിഡൻസി കോളേജിൽ 40ക. ശമ്പളമായി നിശ്ചയിച്ച പ്രകാരം കത്തു കിട്ടി. മീനത്തിൽ കോഴിക്കോട് വിട്ടു. മദിരാശിയിൽ എത്തി സായ്വിനെ കണ്ടു് പ്രവൃത്തി നോക്കിത്തുടങ്ങി. താമസം എഴുമ്പൂരായിരുന്നു. മു. ശങ്കുണ്ണി മുതലായ സഖികളോ ശിഷ്യരൊ ഒരുമിച്ചുണ്ടായിരുന്നു. പ്രൊഫസർ രങ്കനാഥ മുതലിയാർ ഒരു പ്രിയ മിത്രമായിരുന്നു. മിഥുനത്തിൽ ജ്യൂൺ കല്പനക്ക് ഭവനത്തിൽ വന്നു. കോഴിക്കോട്ടും പോയി. കൊളായി ഉണ്ണിനായരുടെ ദീനം കണ്ടു് രണ്ടു ദിവസം പാൎത്തു. താമസിയാതെ മദിരാശിക്ക് മടങ്ങിപ്പോയി. ഉണ്ണിനായർ മരിച്ചുപോയ വിവരം എഴുത്തുവന്ന് അറിഞ്ഞു വളരെ വ്യസനിച്ചു. 1043 ധനുവിൽ ക്രിസ്തുമസ്സ് കല്പനക്കും ഭവനത്തിൽ വന്നു. എടവം ഒട്ടവ് മുതൽ തുടങ്ങിയ ഒരു കുരു അസഹ്യമായിത്തീൎന്നു. ചികിത്സകർ ഓരോന്നു ചെയ്തിരുന്നു. മാങ്കാവിൽ നിന്ന് ഒരു ദിവസം രാത്രി അധികമായി. മരണഭയം കൂടി വന്നു. ക്രമേണ അല്പം ഭേദമായി. കൎക്കിടകം

15-ാംനു-ക്ക് ശേഷം മദിരാശിക്ക് പോയി. പിന്നെ ആ ദീനം ക്രമേണ അധികമായതല്ലാതെ ആശ്വാസമാവുന്നത് കാണായ്കയാൽ 1044 ധനു 5-ാംനു- (ഫിബ്രുവരിയിൽ) പ്രവൃത്തി രാജികൊടുത്ത് മടങ്ങി ഭവനത്തിൽ വന്നു. കുംഭം ഒടുവിൽ ദീനംസുഖപ്പെട്ടു. മീനം 3-ാംനു- കോഴിക്കോട്ടെക്കു പോയി..........

എടവത്തിൽ ഗാർത്തവൈററ് സായ്പ് അവർകൾ കോഴിക്കോട്ടുവന്നു എന്നെ അന്വേഷിച്ചു കണ്ട്, തോമ്സൺ സായ്പ് അവർകളുടെ ശിപാർശിയുണ്ടെന്നും ഇഷ്ടമുള്ള സ്ഥലത്ത് ഒരു പ്രവൃത്തി തരാമെന്നും പറഞ്ഞു. സമീപം വേണമെന്നു ഞാനും പറഞ്ഞു. ഉടനെ പൊഴവായി ചാത്തമംഗലം റേററ് സ്കൂൾ ഹെഡ്മാസ്റ്ററായി 25ക. ശമ്പളത്തിൽ എന്നെ നിശ്ചയിച്ചു. മിഥുനത്തിൽ അവിടെ പോയി പണി നോക്കിത്തുടങ്ങി. 1046-ൽ നാലാംഗ്രേഡ് പരീക്ഷ കൊടുത്തു. ജയിച്ചു. 1047 വൃശ്ചികം 15-ാംനു- അമരമ്പലത്ത് നാലാമന്ന് മരിച്ചുപോയതായി കേട്ട് വ്യസനിച്ചു. ജനവരിയിൽ മദിരാശിയിൽ പോയി സായ്പിനെയും മററും കണ്ടു പോന്നു. കുംഭത്തിൽ തിരുവനന്തപുരം കോളേജിൽ, പ്രിൻസിപ്പാളായ ഗോപാലരായരുടെ കത്ത് വന്നു. തിരുവനന്തപുരം കോളേജിൽ മുൻഷിയായി 50ക.ക്ക് പോവാൻ മനസ്സുണ്ടോ എന്നു ചോദിച്ചിരുന്നു. വേണ്ടതാണെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരുന്നു. മനസ്സുണ്ടെ

ന്നം ബ്രിട്ടീഷിലെ സാൎജ്ജീസ്സ് അവിടെ വെച്ചുകിട്ടേണ മെന്നും മറവടി അയച്ചു. മീനം ഒടുവിൽ അനുവദിച്ചു കല്പന വന്നു. മേടം 13-ാംനു- തിരുവനന്തപുരത്ത് കോളേജിൽ ചാൎജ്ജേററു. പിന്നെ കൂടെക്കൂടെ രാജാവി നെയും മററും മുഖംകാണിച്ചും പ്രവൃത്തി ജാഗ്രതയോടെ നടത്തിയും കഴിഞ്ഞു. ക്രിസ്തുമസ്സ് കല്പനക്കു ഭവന ത്തിൽ വന്നു. കോഴിക്കോട്ടും പോയി. മകരം ഒടുവിൽ മാധവിയേയുംകൊണ്ട് തിരുവനന്തപുരത്തേക്ക് മടങ്ങി. അവിടെ മുൻസ്ഥിതിയിൽ സുഖമായിക്കഴിഞ്ഞു.

1049 മകരത്തിൽ ക്രിസ്തുമസ്സ് കല്പന കഴിഞ്ഞു തി രുവനന്തപുരത്തേക്കു മടങ്ങുമ്പോൾ അന്തൎജ്ജനം കുട്ടനെയും കൊണ്ടുപോയി. ചിങ്ങത്തിൽ കുട്ടന് ആലുവാ കോട തിയിൽ ഒരു പ്രവൃത്തി വാങ്ങിക്കൊടുത്ത് അങ്ങോട്ടയ ച്ചു. ഞാൻ വക്കീൽപരീക്ഷ ജയിച്ചു. 1050 മീനം 12-ാംനു- ആലുവാകോൎട്ടിൽ സക്കാർ വക്കീൽപണിക്ക പേക്ഷിച്ചു. കല്പനയായി മേടം 13-ാംനു- ഉത്തരവ് കിട്ടി. ശിഷ്യന്മാരുടെയും സ്നേഹിതന്മാരുടെയും സല്ക്കാ രങ്ങളുണ്ടായി. തിരുവനന്തപുരത്തുനിന്നു പുറപ്പെട്ട് മേ ടം 21-ാംനു- ആലുവായിൽ എത്തി പിറേറന്നുതന്നെ ചാൎജ്ജേററു. കേസ്സുകൾ നടത്തിത്തുടങ്ങി. പാൎപ്പാൻ സ്ഥലം കിട്ടായ്കയാൽ വക്കീൽ കൃഷ്ണമേനോന്റെ വീട്ടിൽ താമസിച്ചു. 29-ാംനു- കുട്ടന് പനിതുടങ്ങി. മൂന്നാം ദിവസത്തേക്ക് വസൂരി പുറപ്പെട്ടുകണ്ടു. വളരെ വ്യസ

നിച്ചു. വക്കീൽ രാമയ്യൻ ഒരു സ്ഥലം ഒഴിച്ചുതന്നതിൽ കിടത്തി. രക്ഷക്ക് രണ്ടു ബ്രാഹ്മണരെയും നാലു ശൂദ്രരെയും ആക്കി. എടവം 5-ാംനു- ഉച്ചക്ക് കുട്ടൻ മരിച്ചു. പിന്നെ പേഷ്കാരുടെ ബങ്കളാവിൽ താമസിച്ചു. മിഥുനം ഒടുവിൽ കോടതി പറവൂർക്കായി. 1051 കന്നിയിൽ അമ്മയെയും മാധവിയെയും പറവൂർക്ക് കൊണ്ടുപോയി. ധനുവിൽ ഞാൻ തിരുവനന്തപുരത്തു പോയി മുഖംകാണിച്ച് പോന്നു. 1053 ധനുവിൽ എന്നെ ഉദ്യോഗത്തിൽ സ്ഥിരപ്പെടുത്തി 60-ക ശമ്പളത്തിന്മേൽ തിരുവനന്തപുരത്തക്ക് മാററി. ഉടനെ അങ്ങോട്ട് പോയി. ഇക്കാലത്തു ക്രനമ്മാവികൽ ചെന്നു ഞാനുണ്ടാക്കിയ "കേരളകൌമുദി" (550 കോപ്പി) അച്ചടിപ്പിച്ചു. മേടം 25-ാംനു-യോടുകൂടി അത് കഴിഞ്ഞു. അവിടെ നിന്നു പോന്നു ഭവനത്തിലും കോഴിക്കോട്ടും പോയി. എടവത്തിൽ മാധവിയോടുകൂടി തിരുവനന്തപുരത്തക്ക പോയി. 1054 മേടത്തിൽ തിരുവിതാംകൂർ സക്കാർ "കേരളകൌമുദി" 300 കോപ്പികൾ എടുത്ത് 300-ക. തന്നു. കോടതി പൂട്ടിയ കാലത്ത് ഭവനത്തിലും കോഴിക്കോട്ടും പോയി. തിരുനെൽവേലി വഴിക്ക് തിരുവനന്തപുരത്തക്ക് മടങ്ങി. അവിടെ എത്തി മുൻസ്ഥിതിയിൽ പണി നോക്കിവന്നു. 1055 വൃശ്ചികത്തിൽ, ഒരു കയററം കിട്ടുവാൻ പ്രയാസമെന്നുറച്ച്, പെൻഷൻ കിട്ടുവാനപേക്ഷിച്ചു. അതിനിടയിൽ കൊല്ലം കോട്ടിലേക്ക 70-ക.യായി നിശ്ചയിച്ചു കിട്ടിയ ഉ

ത്തരവ് നിരസിച്ച്, പെൻഷൻ തന്നെ വേണമെന്നപേ
ക്ഷിച്ചു. സക്കാരിൽ നിന്നു ദയവുചെയ്തു 1055 ധനു
1-ാംനു- (1879 ഡിസമ്പ്ര 15-ാംനു-) മുതൽ മാസം
20-ക പെൻഷൻ ചേത്തു് ഉത്തരവ് കിട്ടി. അതു്
കൊച്ചിബാങ്കിൽ നിന്നു തരുവാൻ ഉത്തരവും അയച്ചി
ച്ചു. തിരുവനന്തപുരത്തുനിന്നു പോന്നു ഭവനത്തിൽ വ
ന്നു. മകരത്തിൽ കോഴിക്കോട്ടും പോയി. കുറെ ശരീര
സുഖക്കേടുണ്ടായിരുന്നതിന്ന് ചില ചികിത്സയുംചെയ്തു
താമസിച്ചു. എടവം 1-ാംനു- എന്റെ പൊന്നുതമ്പു
രാൻ നാടുനീങ്ങിയ വത്തമാനം 21-ാംനു- കേട്ടു വ്യസ
നിച്ചു. മിഥുനത്തിൽ മലബാർ കലക്ടർ മെക്‌വാട്ടർ
സായ്പ് അവർകൾ എന്നെ കവളപ്പാറെ മൈനരുടെ
സംസ്കൃതം ട്യൂട്ടറായി ജൂലായി 13-ാംനു- 20ക മാസപ്പടി
യായി നിശ്ചയിച്ച് കല്പന തന്നു. ഉടനെ കവളപ്പാ
റെപോയി ചാൎജ്ജ് ഏററു. 1056 കന്നിയിൽ കിളിമം
ഗലത്ത കൃഷ്ണവാരിയരെ ബതൽവെച്ച് തിരുവനന്തപുര
ത്ത് പോയി. അവിടെ ഗവൎണ്ണർ വരവും ഉത്സവവും
കണ്ട് ഇരുപത് ദിവസത്തോളം പാൎത്ത് മടങ്ങി. കംഭ
ത്തിൽ "ട്യൂട്ടർഷിപ്പ്" രാജികൊടുത്തു. പല ദിക്കിലും സ
ഞ്ചരിച്ചു. ഓണത്തിന്ന് ഭവനത്തിൽപോയി അമ്മയു
ടെ 71-ാമത്തെ ജന്മനക്ഷത്രം വേണ്ടുംവണ്ണം കഴിച്ചു.
1057-ൽ കോഴിക്കോട്, പാലക്കാട് മുതലായി പലദി
ക്കിലും സഞ്ചരിച്ചു. മിഥുനം 15-ാംനു- ചൊവ്വാഴ്ച പ
കൽ ഒന്നരമണി സമയത്ത് അമ്മ മരിച്ചു.

ഇതിന്നുശേഷമുള്ള വിവരങ്ങൾ എഴുതിയ കടലാസ്സുകൾ കാണ്മാനില്ല. എന്റെ മുത്തശ്ശിയും അമ്മാമനും പറഞ്ഞുകേട്ടിട്ടുള്ള വിവരങ്ങളാണ് താഴെ ചേക്കുന്നത്. പിറെറദിവസം മുതൽ ഉദകക്രിയാദികൾ തുടങ്ങി. പിണ്ഡം വളരെ വെടിപ്പായി കഴിച്ചു. ഒരു ബ്രാഹ്മണനെ സ്ഥിരമായി പാപ്പിച്ച് നിത്യശ്രാദ്ധമായി ഒരു കൊല്ലം വേണ്ടതുപോലെ ദീക്ഷിച്ചു. ഇദ്ദേഹം ഉണ്ടാക്കിയ ചരമശ്ലോകം താഴെ ചേക്കുന്നു.

കൊല്ലം ചിന്തിക്കിലോരായിരമതില-
പരം നാല്പതും പത്തുമേഴം
ചെല്ലുമ്പോളുത്തരാശോഭയിൽമിഥുനമതാം
മാസിപത്തഞ്ചുനാളിൽ
ചൊല്ലാന്നോരാരവാരെസിതതിഥിപുന-
രേകാദശീസദ്വിശാഖെ
കല്യാരഞ്ജ്യോരഘപഗേഹസ്ഥിതമമജനനീ
ചേന്നവൈകുണ്ഠലോകം"

ഇദ്ദേഹത്തിന്റെ അമ്മയുടെ പിണ്ഡത്തിന്റെ പിറെറദിവസം പത്തുവയസ്സുമാത്രം പ്രായമായ തന്റെ മരുമകന് നിത്യം ബലിക്ക് എന്തെല്ലാം സാധനങ്ങൾ വെക്കേണമെന്നതിന്നു എഴുതിക്കൊടുത്ത ശ്ലോകമാണിത്

എള്ളെ,ണ്ണ, പാൽ, തൈർ, ചെറുപൂള, ദർഭ,
നെയ്, തേൻ, മണൽ, ചന്ദന, മഞ്ജനഞ്ച

സാമന്തജാതിക്കിവയൊക്കെവേണം
ശ്രാദ്ധാദികമ്മത്തിനറിഞ്ഞുകൊൾക.

അമ്മയുടെ ദീക്ഷ കഴിഞ്ഞശേഷം അധികം താമസം മാങ്കാവിൽ ആയിരുന്നു. ഭവനത്തിൽ ഇടക്ക് പോവുകയും താമസിക്കുകയും ചെയ്തിരുന്നു. കാൎയ്യാദികൾ നടത്തുവാൻ അനുജനെ ഏല്പിച്ചിരുന്നു. ചിലപ്പോൾ ശിഷ്യന്മാരുടെയും സ്നേഹിതന്മാരുടെയും അടുക്കൽ പോവുകയും പതിവായിരുന്നു.

മൈസൂർ ദിവാനായിരുന്ന ശേഷാദ്രി അയ്യർ അവർകൾ ഇദ്ദേഹത്തിൻെറ പ്രിയശിഷ്യന്മാരിൽ ഒരാളായിരുന്നുവെന്നും അയ്യർ അവർകൾക്ക് ഇദ്ദേഹത്തെ വളരെ സ്നേഹവും ബഹുമാനവുമായിരുന്നുവെന്നും കേട്ടിട്ടുണ്ട്. ശേഷാദ്രിഅയ്യർ അവർകൾ മുതലായ ശിഷ്യന്മാരുടെ സ്നേഹബഹുമാനാദരങ്ങൾക്കു പാത്രീഭവിക്കേണമെങ്കിൽ ഇദ്ദേഹത്തിൻെറ അദ്ധ്യാപകവൃത്തിയിലെ യോഗ്യതയും ബുദ്ധിവൈഭവവും എത്രത്തോളമുണ്ടായിരുന്നുവെന്നു ഏകദേശം ഊഹിക്കാമല്ലൊ. ശിഷ്യന്മാരും സ്നേഹിതന്മാരും പലപ്പോഴും ഇദ്ദേഹത്തിന്നു ദ്രവ്യസഹായം ചെയ്തിട്ടുണ്ട്.

മാങ്കാവിൽ കോവിലകത്തിന്ന തൊട്ടുള്ള ഒരു മഠത്തിലായിരുന്നു പെൻഷനായതിന്നുശേഷം താമസിച്ചിരുന്നത്. ശുശ്രൂഷക്ക് ഒരു നെട്ടങ്ങാടിയുമുണ്ടായിരുന്നു.

1064 മകരമാസം 15-ാംനു- വൈകുന്നേരം തേച്ചുകുളിച്ചു ചില സ്നേഹിതന്മാരോടുകൂടി ക്ഷേത്രത്തിൽ പോ

യി തൊഴുത് പ്രദക്ഷിണം വെക്കുമ്പോഠം കാൽതടഞ്ഞ് വീഴുവാൻ ഭാവിച്ചു. ആയത് അത്ര സാരമാക്കിയതുമില്ല. എന്നാൽ ജ്യോത്സ്യന്മാർ ഒരു വീഴ്ച സൂക്ഷിക്കേണമെന്നു അദ്ദേഹത്തോടു മുൻപുതന്നെ പറഞ്ഞിട്ടുണ്ടായിരുന്നു. ജ്യോതിഷത്തിൽ അസാമാന്യമായ പാണ്ഡിത്യമുണ്ടായിരുന്ന ഇദ്ദേഹം തനിക്കു കുറെ ഗ്രഹപ്പിഴയുള്ള കാലമാണെന്നു മുൻകൂട്ടിത്തന്നെയറിഞ്ഞ് കുറെ കരുതലോടുകൂടി തന്നെയിരുന്നു. അഷ്ടമവ്യാഴകാലവുമായിരുന്നു. ഇദ്ദേഹം പതിവുപോലെ മഠത്തിൽനിന്നു ഊണ് കഴിഞ്ഞു ഒന്നിച്ചുള്ള നെടുങ്ങാടിയോടുകൂടി ഭാര്യാഗൃഹമായ മല്ലശ്ശേരിക്ക് പോവുകയും ചെയ്തു. കാൽ കഴുകി തെക്കിനിയിൽ ഇരുന്ന് മുറുക്കി അവിടുത്തെ ഒരു കുട്ടി ഭാഗവതമൊ മറ്റൊ വായിക്കുന്നത് കേട്ടും താൻ അർത്ഥം പറഞ്ഞുകൊടുത്തുംകൊണ്ടിരിക്കുമ്പോഠം അസംഗതിയായി വല്ലാത്ത ഒരു തളച്ച തോന്നി. ദേഹമാസകലം വിയർപ്പാനും തുടങ്ങി. ഒന്നിച്ചുള്ള നെടുങ്ങാടിയും മററും ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ ഇദ്ദേഹം ഇഹലോകവാസം വെടിഞ്ഞു.

ഇദ്ദേഹത്തിൻെറ ഏകഭാഗിനേയനായ കുഞ്ഞുണ്ണിനെടുങ്ങാടിയുണ്ടാക്കിയ ചരമശ്ലോകമാണ് താഴെ ചേർക്കുന്നത്.

കൊല്ലംചിന്തിക്കിലോരായിരമതിലരുപത്നാ-
ലുചെല്ലുംഉരുഗത്തിൽ

ചെല്ലംമദ്ധ്യേത്തിലഷ്ടമ്യനാഗതബുധവാരോത്ത
മസ്വാതിനാളിൽ
ചൊല്ലാൻമുള്ളോരുവിദ്വൽകുലമകുടമണി
പ്രൌഢനെൻമാതുലൻതാൻ
സ്വർല്ലോകത്തെഗ്ഗമിച്ചാൻ അരനിമിഷമിട
ക്കെത്രചിത്രംനിനച്ചാൽ.

ഇദ്ദേഹത്തിൻെറ വകയായി കാവ്യങ്ങളൊ മററു കൃതികളൊ ഒന്നും ഉള്ളതായി കേട്ടിട്ടില്ല. ഓരോരോ അവസരങ്ങളിൽ ഉണ്ടാക്കിയ ഒററശ്ലോകങ്ങൾ വളരെയുണ്ട്. അവയെല്ലാം ഒരു പുസ്തകത്തിൽ എഴുതിവെച്ചിട്ടുമുണ്ടായിരുന്നു. റാവുസാഹിബ് സി. കുഞ്ഞിരാമൻ മേനോൻ അവർകൾ ആ കൈയെഴുത്തുപുസ്തകം കണ്ടിട്ടുണ്ടെന്നും അതിലെ ശ്ലോകങ്ങൾ വായിച്ചിട്ടുണ്ടെന്നും, അവ അച്ചടിപ്പിക്കേണമെന്നു അഭിപ്രായപ്പെട്ടപ്രകാരം ചെയ്യാമെന്നു ഇദ്ദേഹം സമ്മതിച്ചിരുന്നുവെന്നും പക്ഷെ മരണം പെട്ടെന്നാകയാൽ അയതിന്നു സാധിച്ചില്ലെന്നും എന്നോടു പറകയുണ്ടായി. ആ കൈയെഴുത്തുപുസ്തകം എവിടെയാണെന്നു അറിഞ്ഞിട്ടില്ല. എൻെറ മാതുലനായ കുഞ്ഞുണ്ണിനെടുങ്ങാടിയും മററും ചൊല്ലിക്കേട്ട ചില ശ്ലോകങ്ങളാണ് താഴെ ചേൎക്കുന്നത്. തൻെറ ഒരു സ്നേഹിതൻെറ ഭാൎയ്യയെ ആദ്യമായി കണ്ട അവസരത്തിൽ ചൊല്ലിയ ശ്ലോകമാണിത്.

പണ്ടേകണ്ടറിവില്ലകണ്ടതിലകത്തതമ്പോ-
ട്ടരണ്ടുകമ്മരാ

മീണ്ടീട്ടില്ലതിനത്രബന്ധവുമെനിക്കുണ്ടാ-
യതില്ലെങ്കിലും
വണ്ടാർപൂങ്കുഴലാളതായഭവതിക്കെങ്കൽ
പ്രിയംലേശമൊ-
ന്നുണ്ടാമോമധുവാണിമാർകുലമണിഞ്ഞീ-
ട്ടന്നപൂമാലികെ!

ശൃംഗാരശ്ലോകങ്ങൾ പലതും കേട്ടിട്ടുണ്ട്. കവിതയുടെ ഒഴുക്കും സ്വാരസ്യവും കാണിക്കുന്നതിനുവേണ്ടിമാത്രം ഒരു ശ്ലോകം ഇവിടെ ചേർക്കുന്നു.

കല്യാണിനിന്നോടപരാധമൊന്നും
മല്ലേക്ഷണേ! ചെയ്തവനല്ലെടൊഞാൻ
കല്ലോലചില്ലീലതകൊണ്ടുമന്ദം
തല്ലുന്നതെന്തിന്നിഹ കൊല്ലുവാനൊ?

ഇത്ഥം പല സമസ്യകളും പൂരിപ്പിച്ചതായി കേട്ടിട്ടുണ്ട്. ഉദാഹരണമായി ഒന്നു ഇവിടെ കൊടുക്കുന്നു.

ദാമോദരകരാഘാത
വിഹ്വലീകൃതചേതസാ
ദൃഷ്ടംചാണൂരമല്ലേന
ശതചന്ദ്രംനഭസ്ഥലം

ഇത്ഥം പലർക്കും ശ്ലോകരൂപേണ കത്തയക്കുന്ന പതിവുണ്ടായിരുന്നു. അമരമ്പലത്ത് നാലാമിലേക്ക് ഒരു എഴുത്തിന്നു മറുവടിയായി അയച്ച ശ്ലോകമാണ് താഴെ ചേർക്കുന്നത്. ചോറിന്നു ക്രവകാണിക്കേണ്ടയോ എന്നാണ് നാലാമിലെ എഴുത്തിന്റെ സാരം.

ക്രോചോറതിലേറയുണ്ടതുഭവാൻ
മാറിലേരിച്ചിങ്ങിനെ
മാറാത്തോരുവിഷാദമേകിവെറുതെ
തള്ളിക്കളഞ്ഞീടിലൊ
മാറുംഞാൻമറുമാനിതന്നടിമയിൽ
ചേരുംഭവൽക്കീർത്തിതാൻ
നാറുംകേവലമാനതൻമദധുനീധാരേ-
വട്ടംഗോജഢിതം

ഇദ്ദേഹത്തിൻെറ ബുദ്ധിശക്തി പ്രസ്താവയോഗ്യമാണ്. "കോവുണ്ണിനെടുങ്ങാടിയുടെ ബുദ്ധിശക്തിയെ എനിക്ക് ബഹുമാനമാണ്" എന്നു കൈക്കുളങ്ങരെ രാമവാരിയരവർകൾ ഒരവസരത്തിൽ കുഞ്ഞുണ്ണിനെടുങ്ങാടിയോടു പറകയുണ്ടായിട്ടുണ്ട്.

ഇദ്ദേഹത്തിൻെറ അസാമാന്യമായ ധാരണാശക്തിയും സുപ്രസിദ്ധമാണ്. ഒരിക്കൽ 1031-ൽ തീപ്പെട്ട സാമൂതിരിപ്പാട് തമ്പുരാൻ തളിയിൽ എഴുന്നെള്ളിയിരിക്കുമ്പോൾ ഒരു ചന്ദ്രഗ്രഹണദിവസം കോവിലകത്തു കൂടിയ സദസ്സിൽ വെച്ചു ഒരാൾ ചൊല്ലിയ ഒരു സംസ്കൃതശ്ലോകം ചൊല്ലിയ ആൾ പോയശേഷം ആ സദസ്സിലാരെങ്കിലും ഗ്രഹിച്ചുവോ എന്നു തമ്പുരാൻ ചോദിച്ചപ്പോൾ ഇദ്ദേഹത്തിന്നു മാത്രമെ നാലു പാദവും ചൊല്ലുവാൻ സാധിച്ചുള്ളൂ എന്നു കേട്ടിട്ടുണ്ട്.

ഇദ്ദേഹത്തിന്നു ആദ്യഭാര്യയായ മുള്ളത്ത് കുഞ്ഞിക്കുട്ടികോവിലമ്മയിൽ ഒന്നോ രണ്ടോ പുത്രിമാർ മാത്ര

മെ ഉണ്ടായിട്ടുള്ളു. മാധവിയമ്മയിൽ സന്താനമുണ്ടായിട്ടില്ല. ഈ ഭാൎയ്യയെ വളരെ സ്നേഹമായിരുന്നു. കേരളകൌമുദിയിൽ ആൎയ്യാവൃത്തത്തിന് ഉദാഹരണമായി,

"മാങ്കാവതിലൊത്ത മല്ലപ്പൂങ്കാവണിയും
വിശേഷകൌമാൎയ്യെ!
മാധവിയാമയികാന്തെ, മധുവോലും
വാണികേളാൎയ്യെ!"

എന്നാണ് കൊടുത്തിട്ടുള്ളത്.

ഇദ്ദേഹത്തിന് രേവുണ്ണിനെടുങ്ങാടി, കേലുനെടുങ്ങാടി, കുട്ടൻനെടുങ്ങാടി എന്നു മൂന്നനുജന്മാരും, തമ്പുക്കോവിലമ്മ, നങ്ങുണ്ണിക്കോവിലമ്മ എന്നു രണ്ട് അനുജത്തിമാരും ഉണ്ടായിരുന്നു. രേവുണ്ണിനെടുങ്ങാടിയും, കുട്ടൻനെടുങ്ങാടിയും ഇദ്ദേഹമിരിക്കുമ്പോൾതന്നെ പരലോകം പ്രാപിച്ചു. മററുള്ളവർ അടുത്ത കാലത്താണ് മരിച്ചത്. തമ്പുക്കോവിലമ്മക്കു ഒരു പുത്രിമാത്രമെ ഉള്ളു. നങ്ങുണ്ണിക്കോവിലമ്മക്ക് കുഞ്ഞിക്കുട്ടിക്കോവിലമ്മ എന്ന ഒരു പുത്രിയും കുഞ്ഞുണ്ണിനെടുങ്ങാടി എന്ന ഒരു പുത്രനും ഉണ്ടായി. കുഞ്ഞിക്കുട്ടിക്കോവിലമ്മയുടെ പുത്രനാണ് ഞാൻ.

ഇദ്ദേഹത്തിന്റെ അനുജൻ കേലുനെടുങ്ങാടിയും കവിത എഴുതിയിരുന്നു. പക്ഷെ പഠിപ്പില്ലായിരുന്നു. ഒരിക്കൽ അദ്ദേഹം കുറെ ശ്ലോകങ്ങൾ ഉണ്ടാക്കി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനെ വായിച്ചു കേൾപ്പിക്കുകയും അവിടുന്നു താഴെ ചേൎക്കുന്ന ശ്ലോകം അഭിപ്രായമായി കൊടുക്കുകയും ചെയ്തു.

“വിദ്വാൻകോവുണ്ണിയെപ്പെററൊരു ജനനിയിലു-
ണ്ടായരണ്ടാംകിടാവീ
വിദ്വാനാംകേളു ഭാഷാകവിതകൾ പലതും
തീൎത്തതൊട്ടൊട്ടുകേട്ടേൻ
എല്ലാനന്ദംവരുത്തിപരമവയിലെഴും
വാസനാശക്തിപക്ഷെ
വിദ്യാഭ്യാസത്തിനെല്ലാംകുറവിതിനിടയിൽ
തോന്നിയില്ലെന്നുമില്ല.

അനുജൻ കുട്ടൻനെടുങ്ങാടിക്കും കവിതാവാസനയുണ്ടായിരുന്നു. കുട്ടിക്കാലത്തുണ്ടാക്കിയ ചില സ്തോത്രങ്ങളും മററും എൻെറ മുത്തശ്ശി ചൊല്ലി ഞാൻ കേട്ടിട്ടുണ്ട്. പക്ഷെ അവ ഞാൻ എഴുതിവെക്കാത്തതിനാൽ ഇപ്പോൾ ഓൎമ്മയില്ല. അദ്ദേഹം അല്പായുസ്സായിപ്പോയി കുഞ്ഞുണ്ണിനെടുങ്ങാടിക്കും കവിതാവാസനയുണ്ടായിരുന്നു. ഒററശ്ലോകങ്ങൾ ഉണ്ടാക്കീട്ടുണ്ട്.

കേരളകൌമുദി ഉണ്ടാക്കിക്കഴിഞ്ഞത് കൊല്ലം 1050-ാമാണ്ട് മീനമാസം 16-ാംനു-യാണെന്നു അതിലെ ഒടുവിലെ ശ്ലോകത്തിലെ “കല്യാണസൌഖ്യോദയം” എന്ന പരല്പേരിനാൽ അറിയാവുന്നതാണ്.

ഇദ്ദേഹത്തെപ്പററി കേരളഭാഷാചരിത്രത്തിൽ ശ്രീമാൻ പി. ഗോവിന്ദപ്പിള്ള അവർകൾ എഴുതീട്ടുള്ളതിൽ നിന്നു ചില ഭാഗങ്ങൾകൂടി എടുത്ത് ചേൎത്ത് ഈ ചരിത്രസംക്ഷേപത്തെ അവസാനിപ്പിക്കുന്നു. “കോവുണ്ണിനെടുങ്ങാടി യൌവനാരംഭത്തിൽ ഒരു നല്ല സംസ്കൃത

പണ്ഡിതനും മലയാളഭാഷയിൽ അതിവിദഗ്ദ്ധൻമായി ത്തീൻ്റു. മലയാളഭാഷയിൽ നോക്കീട്ടില്ലാത്ത ഗ്രന്ഥ ങ്ങൾ ഒന്നും ഇല്ലെന്നുതന്നെ പറയാം. ഒരു നല്ല സര സനുമായിരുന്നു. അദ്ദേഹത്തിന്ന് അസാമാന്യമായ ക വിതാചാതുര്യ്യം ഉണ്ട്. "കേരളകൌമുദി" മലയാളഭാ ഷയിൽ ഉണ്ടായിട്ടുള്ള വ്യാകരണങ്ങളിൽ ഉത്തമമായിട്ടു ള്ളതിൽ ഒന്നുതന്നെ........."

ഈ പ്രസിദ്ധീകരണത്തിൽ പ്രൂഫ് നോക്കുന്നതിലും മററും എന്നെ സഹായിച്ച എൻെറ സ്നേഹിതൻ വി ദ്വാൻ ടി. സി. ഭാസ്കരൻ മൂസ്സവർകളോടും, പുസ്തകം വൃത്തിയിലും ഭംഗിയിലും കൃത്യമായി അച്ചടിച്ചുതന്നും മ ററും എന്നെ സഹായിച്ച എൻെറ ഒരു പഴയ സ്നേഹിത നും രാമകൃഷ്ണാ പ്രസ്സ് ഉടമസ്ഥനുമായ കെ. രാമകൃഷ്ണമേ നവനവർകളോടും എനിക്കുള്ള ഹൃദയപൂർവ്വമായ നന്ദി യെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്ന്,

ടി. യം. കൊവുണ്ണി നെടുങ്ങാടി,

മാസ്റ്റർ, സാമൂതിരികൊളെജ്.



# ശുദ്ധപത്രം.

| ഭാഗം. | വരി. | അബദ്ധം | സുബദ്ധം |
|---|---|---|---|
| 1 | 8 | പ്രവാഹിച്ചു | പ്രവഹിച്ചു |
| 2 | 4 | ഉണ്ടാകുന്നുണ്ട് | ഉണ്ടാക്കുന്നുണ്ട് |
| 17 | 17 | വശേഷ്യം | വിശേഷ്യം |
| 20 | 7 | മചി | മച്ചി |
| 27 | 22 | ലോപനം | ലോപം |
| 28 | 13 | അ + ഉടൻ | അം + ഉടൻ |
| | 13 | അമ്മുടൻ | അ മുടൻ |
| 29 | 8 | പൊൻപൂവ്വ് | പൊൽ പൂവ്വ് |
| 31 | 12 | കാണുന്ന | കാണുന്നു |
| 34 | 9 | ആയിലീയം | ആയിലിയം |
| 34 | 20 | സർസമ | തത്സമ |
| 36 | 2 | നാലു അല്ലെങ്കിൽ + ഉണം | നാലു അല്ലെങ്കിൽ നാൽ + ഉണം |
| 36 | 10 | തലകളിൽ | ദലകളിൽ |
| 37 | 21 | പ്രത്യങ്ങളിൽ | പ്രത്യയങ്ങളിൽ |
| 38 | 14 | താകാരം | താകാര |
| 40 | 16 | പ്രതിജ്ഞകർമ്മ | പ്രതി സംജ്ഞകർമ്മ |
| 40 | 22 | നിയായക | നീയയാകത |
| 41 | 6 | നായകയി | നാകയി |
| 41 | 11 | മദ്ധ്യത്തിന് | മദ്ധ്യത്തിൽ |
| 41 | 17 | ചേ് | ജേ് |
| 42 | 7 | ആവ്യയ | അവ്യയ |
| 44 | 3 | ശബ്ദപടലത്തിൽ | ശബ്ദാലോകത്തിൽ |
| 46 | 4 | ധരിക്കണം | ധരിക്കേണം |
| 49 | 11 | ഒരു | ഒരു-ഒന്നു |
| 54 | 5 | എന്നു | എന്ന |
| 54 | 19 | യെന്നുള്ളി | യന്നുള്ളി |
| 61 | 5 | കവ | കവി |
| 62 | 14 | തിങ്ങാ | ഥിങ്ങാം |

| | | | |
|---|---|---|---|
| 83 | 6 | ഥ | ഉ |
| 85 | 11 | ഷില്യത്താ | ഷീയ്യത്താ |
| 89 | 12 | സംസ്കൃമയ്യ്രാമ | സംസ്കൃത മയ്യ്രാമയെ |
| 91 | 7 | കൊന്നു | കൊന്നാൻ |
| 92 | 14 | പ്രാദിപദിക | പ്രാതിപദിക |
| 92 | 17 | ന്നിയതാ | ന്നിയൂതാ |
| 95 | 2 | രന | രരം |
| 101 | 20 | ന്തത്തിൻ | ന്തത്തിൽ |
| 114 | 2 | മാജജന്മത | മാജന്മത |
| 119 | 11 | വൃദ്ധി | വൃത്തി |
| 121 | 5 | ചേികൎമ്മ | ചേികൎമ്മക |
| 133 | 5 | ഥ | ഥ. ഗാ |
| 133 | 20 | ഞ്ഞീടാം | ഞ്ഞിടാം |
| 134 | 17 | പഞ്ചമി | പഞ്ചമീ |
| 137 | 11 | സവ്വിത്ര | സൎവ്വത്ര |
| 139 | 12 | കൎമ്മം | ക്രമം |
| 145 | 4 | അവററിൽ | അവററിൻ |
| 145 | 20 | ഭേഗം | ഭോഗം |
| 146 | 15 | അവററിൽ | അവററിൻ |
| 147 | 18 | യമീ | യാമീ |
| 149 | 13 | ളുണ്ടയവററ | ളുണ്ടവററ |
| 149 | 13 | മോക്ഷണം | മോക്ഷേണം |
| 149 | 14 | ധൎമ്മബുദ്ധിശ്യാമെ | ധൎമ്മബുദ്ധിയ്യനെ |
| 151 | 23 | ബഹുപ്രീഹി | ബഹുവ്രീഹി |
| 152 | 1 | പരേത്ഥം | പരാൎത്ഥം |
| 158 | 13 | എന്നെണ്ണാ | എണ്ണാ |
| 158 | 15-16 | എണ്ണാപ്പെന്നീടും | എണ്ണേപ്പെന്നിടും |
| 161 | 9 | പുഷ്പതാ | പുഷ്പിതാ |
| 162 | 17 | ഇയിടെ | ഇവിടെ |
| 163 | 17 | ഗണാ | ഗണം |
| 164 | 8 | ചീരിൎമ്മ | ചിരിൎമ്മ |

| | | | |
|---|---|---|---|
| 164 | 9 | ഗങ്ങ | ഗണങ്ങ |
| 165 | 10 | പഞ്ഞുമ്പുകഞ്ഞു | പഞ്ഞുമ്പുകന്നു |
| 167 | 4 | വിലച്ചാ | വിലച്ച |
| 167 | 13 | ച്ചള്ള | ച്ചമ്മ |
| 168 | 23 | പാനപും | പാനവും |
| 169 | 10 | കാണൊന്ന | കാണന്ന |
| 170 | 17 | ഞെന്ന | ഞെന്നാ |
| 171 | 17 | യാക്കികാൻ | യാക്കിനാൻ |
| 175 | 19 | വൃത്തലോകം | വൃത്താലൊകം |
| 177 | 17 | ശ്ലേഷ | ശ്ലേഷ |
| 177 | 18 | റ്യാഗം | വ്യംഗം |
| 179 | 7 | പ്രധിനാ | പ്രധാനാ |
| 183 | 13 | മൊട്ടു | മൊട്ട |
| 184 | 6 | പക | പുക |
| 184 | 14 | ഹേത്രൽ | ഹേതൽ |
| 184 | 17 | സ്പൎശ | സ്പൎശ് |
| 184 | 18 | ഇരക്ഷ | ഇരിക്ഷ |
| 184 | 26 | സരാ | സ്വരാ |
| 187 | 10 | സഹായിച്ചു | സഹായിച്ചു |
| 190 | 6 | ഡിടയില്ലാ | നിടമില്ലാ |
| 192 | 5 | കെൎവതെ | കൊൎവതേ |
| 196 | 4 | ധാതുവിൻ | ധാതുവിൽ |
| 199 | 10 | കടി | കൂടി |
| 199 | 13 | താൎമ | താമ് |
| 199 | 18 | വിഭാഗാ | വിഭാഗം |
| 202 | 14 | ഒൽ | ഒത |
| 202 | 15 | സംമ്പന്ധം | സംബന്ധം |
| 203 | 11 | ഞാൻ | ഞാന |
| 205 | 3 | ഇൻ ഉ | ഇന് + ഉ |
| 206 | 1 | ഛചി | ഛിന്ദി |

# അവതാരികാപഞ്ചകം.



മലയാഴികളിടയായൊരുമലയാളമിതുദകം,
മഴുകൊണ്ടീഹകടീകൊണ്ടൊരുധരണീസുരരുളാം,
മണിസംസ്കൃതമണിയുംതളിർതമിഴുംപരിമിളിതം,
മലയാളമിതൊരുവാണിയുമുളവായിതുസരസം. ൧

കൊട്ടാരക്കരകോട്ടയത്തരചരും കോട്ടൂരുമുണ്ണായിയും
കൂട്ടക്കാരവരൊത്തുതൊട്ടതിലകപ്പൊട്ടാമെഴുത്തച്ഛനും
വാട്ടംവിട്ടൊരുവഞ്ചിവീരധരണീപട്ടംധരിച്ചോർകളും
കോട്ടംതീർന്നൊരുകുഞ്ചനുംകൃതികളിന്നേട്ടിൽ
പ്രമാണങ്ങളാം. ൨

കവികളവരിലാരും കണ്ടതല്ലിട്ടുകാട്ടീ
ലവികലമതുകൊണ്ടിന്നേട്ടിലും കാട്ടുകെട്ടീ
കവിയുമഴിനിലയ്ക്കിന്നല്പമൂലാനുരൂപം
കവികളിലുരചെയ്യാം ബാലബോധാർത്ഥമേവ. ൩

ഗുണ്ടർട്ടെന്ന പ്രബലമതിമാനിട്ടതല്ലൊട്ടുകൊള്ളാം
ഗീവർഗ്ഗീസ്സും പുനരൊരുതരം ചേർത്തതും നന്നുപാർത്താൽ
ഗുണ്ടർട്ടിന്നല്പപരികലനംചെയ്തിതഗ്ഗാർത്തുവൈററും
പൂർവ്വന്മാരാമവരെയനുകരിപ്പനാവോളമെല്ലാം. ൪

ഗാഢംപാണിനിസൂത്രവുംതമിഴ നന്നൂലുംഗ്രഹിച്ചുഞ്ജസാ
ഗ്രൢഢം കേരളസമ്പ്രദായ മഖിലഗ്രന്ഥപ്രയോഗങ്ങളും
വ്യൂഢംചേതസിയേനതേന ഗുരുണൈവാലൊക
നീയന്തചിദം
മൂഢന്മാരിതുകണ്ടുടമ്പരിഹസിച്ചാലും നമുക്കെന്തഹൊ.

മേൽ അഞ്ചു ശ്ലോകങ്ങളുടെ താല്പൎയ്യം
ചുരുക്കത്തിൽ പറയാം.

ശ്രീപരശുരാമക്ഷേത്രമെന്നു പ്രസിദ്ധമായ-ൟരം മല
യാളഖണ്ഡം കിഴക്കുമല- പടിഞ്ഞാറുകടൽ ഇവകളു
ടെ ഇടയായി കുമാരിഗൊകൎണ്ണപൎയ്യന്തമെന്നാകുന്നു പുരാ
ണപ്രസിദ്ധി. എന്നാൽ ഇപ്പോഴത്തെ ശുദ്ധകേരളം മം
ഗലപുരം മുതൽ തെക്കോട്ടു മാത്രമായിരിക്കുന്നു. മല+
ആഴം = മലയാളം ഇതിന്നു കൎമ്മഭൂമി കേരളം എന്ന
പേരുകളും സംഗതിവശാൽ ഉണ്ടായി.

ൟരാ കേരളത്തെ പരശുരാമനോടു നീർകൊണ്ടു കൈ
ക്കൊണ്ടവരായ നമ്പൂതിരിമാർ ആൎയ്യാവൎത്തത്തിലെ
ആൎയ്യബ്രാഹ്മണരും ശൂദ്രാദികൾ അയൽദേശങ്ങളിലെ
തമിഴരും ആകുന്നു.

ആൎയ്യന്മാരുടെ പൂൎവ്വഭാഷ സംസ്കൃതവും മറ്റെവരു
ടെ തമിഴും ആയിരുന്നു. ൟരം കാണുന്ന ആൎയ്യെഴുത്തും

ആൎയ്യന്മാരാലുണ്ടായതുതന്നെ. മറേറവരുടെ വട്ടെഴുത്തു മുതലായതു ഇപ്പോഠം ചില പെട്ടിപ്രമാണങ്ങളിൽ മാത്രം ശേഷിച്ചുപോയി. മേല്പറഞ്ഞ ഇരുകൂട്ടക്കാരുടേയും ഭാഷകഠം തമ്മിൽ കലൎന്നതന്നെ നമ്മുടെ ഒരം മണിപ്രവാളവും ഉണ്ടായി. എന്നാൽ ആൎയ്യന്മാർ തങ്ങളുടെ സംസ്കൃതത്തെ മററുള്ളവരിൽ പ്രകാശിപ്പിക്കാഞ്ഞതനിമിത്തം മണിപ്രവാളം മദ്ധ്യകേരളത്തിലൊഴിയെ പ്രബലപ്പെടാതെ ഏറിയ കാലത്തോളം ഇവിടെ (പ്രത്യേകം തെക്കഭാഗങ്ങളിൽ) തമിഴ തന്നെ നടപ്പായിരുന്നു എന്നതിനു പല പുരാതന രേഖകളും കല്പിച്ചിട്ടുണ്ടാക്കിയ രാമചരിതം എന്ന ഗ്രന്ഥവുംതന്നെ സാക്ഷികളാകുന്നു. ഏകദേശം കൊല്ലം ൬൦൦-ാമാണ്ടിൻെറ മദ്ധ്യേ ഉത്ഭവിച്ചവരും ഒരം കേരളസന്തതികഠംക്കം ഒരംശ്രാരകഥാശ്രവണപാഠാദി സുകൃത സമ്പാദ്യത്തിന്നൊരു പെരുവഴിയെത്തുറന്നു തന്നവരുമായ തുഞ്ചത്തു ഗുരുക്കഠം അദ്ധ്യാത്മരാമായണം മുതലായ അനേക സംസ്കൃതപുസ്തകങ്ങളെ മണിപ്രവാളത്തിൽ പരിഭാഷപ്പെടുത്തി നടപ്പാക്കിയമുതൽക്ക, മലയാളികളിൽ സംസ്കൃതജ്ഞാനവും നമ്മുടെ ഒരം ഭാഷയ്ക്കു പരിഷ്കാരവും വളൎന്നവന്നു. പിന്നെ മണിപ്രവാളകവികളായ പൊന്നുതമ്പുരാക്കന്മാർ കൊട്ടാരക്കര- കോട്ടയത്ത- (അരചന്മാർ-) കോട്ടുരുണ്ണിത്താൻ ഉണ്ണായിവാരിയരു- രാംലവപ്പിഷാരോടി- കഞ്ചൻനമ്പിയാർ- ആൎയ്യഭടൻ മുതൽ ചില നമ്പൂതിരിമാരും മ

റവും ആട്ടക്കഥ- കിളിപ്പാട്ടുകൾ- കണ്ണാമൃതാദി ശ്ലോക ങ്ങളും മററും പലതും തീൎത്തുനടപ്പാക്കിയേടത്തോളം മ ണിപ്രവാളം പ്രകാശിച്ചും- തമിഴിന്റെ നടപ്പു മങ്ങി യും വന്നു- ഇപ്പോൾ ഭാഷാരീതിയും സാധാരണ സം സാരിച്ചുവരുന്ന വാക്കുകളും തമിഴുവഴിക്കെന്നറിവുള്ള മ ലയാളികൾ ചുരുക്കമെന്നുകൂടി പറയേണ്ടിയിരിക്കുന്നു.

എന്നാൽ മേൽപറഞ്ഞ മഹാകവികളുടെ പ്രയൊ ഗങ്ങളെത്തന്നെ പ്രമാണിച്ചു ഒരം വ്യാകരണം തീക്കുന്ന താകുന്നു. മുമ്പറഞ്ഞ കവികൾ ആന്തരമായി സംഗ്ര ഹിച്ചു അവർ പ്രയോഗിച്ച സൂത്രം പ്രസിദ്ധമാകായ്ക യാൽ അവരുടെ കൃതികളിൽതന്നെ മൂഢന്മാർ പകൎത്തു പകൎത്തും മററും പല തെററുകളും പററിപ്പോവാനിട യായി- എന്നാൽ ആ വക അഴിമതി ഇനി വരാതിരി പ്പാൻ തക്കവണ്ണം ബാലന്മാരുടെ അറിവിന്നുവേണ്ടി ഞാൻ സംസ്കൃതം, തമിഴ് ഒരം മൂലഭാഷകളുടെ സൂത്രങ്ങ ളെ അനുസരിച്ചുതന്നെ ഇതു ഉണ്ടാക്കുന്നു. ഒരം പുസ്തക ത്തിൽ ചേക്കുന്ന സകല സൂത്രങ്ങളും ദൃഷ്ടാന്തങ്ങളും ശ്ലോ കരൂപേണയും ഒരു ചുരുക്ക വ്യാഖ്യാനവുംകൂടി ചേൎത്തുമി രിക്കുന്നതിനാൽ പാഠകന്മാരുടെ ഗ്രഹണധാരണകൾക്കു എളുപ്പമായിരിക്കും.

ഒരം ഭാഷയ്ക്കു ഇക്കാലത്തിൽ സകല സാരാന്വേ ഷികളായ ഇംഗ്ലീഷുകാരിൽ പൂജ്യനായ ഗുണ്ടെർട്ട് പാ

തിരിസാസ്സവർകളും മാർത്തൻഗീ ർഗ്ഗീസ്സവർകളും ഗാത്തവൈററസാസ്സവർകളും വ്യാകരണമുണ്ടാക്കീട്ടുണ്ടു- അവ പല വിഷയങ്ങളിലും ശ്ലാഘിക്കത്തക്കതെങ്കിലും ചില ന്യൂനതകളാൽ ഒരം മലയാളികൾക്ക ഉണ്ടാകേണ്ടുന്ന പ്രയോജനം മുഴുവനും ഉണ്ടായിട്ടില്ലെന്നുമാത്രമല്ല ചില അപകടങ്ങളും വന്നിട്ടുണ്ടു- എന്നാൽ എൻെറ ഒരം ഉത്സാഹത്തിൻെറ നിമിത്തം മേല്പറഞ്ഞവരുടെ പ്രവൃത്തിയാകയാൽ ഞാൻ അവൎക്ക വണക്കം പറയുന്നു. എന്നുതന്നേയല്ല ഗുണ്ടെട്ട്സാസ്സവർകളുടെ പുസ്തകം എനിക്ക ഇതിലേക്ക വളരെ ഉപകരിച്ചിരിക്കുന്നു. കഴിയുന്നേടത്തോളം ഞാൻ ഇതിൽ അദ്ദേഹത്തെതന്നെ പിന്തുടരുകയും ചെയ്യും.

പാണിനിസൂത്രം – നന്നൂൽ

ഇവകളായ- മൂലഭാഷകളുടെ വ്യാകരണങ്ങളേയും മലയാളത്തിൽ മണിപ്രവാളങ്ങളായും മററുമുള്ള അനേക പുസ്തകങ്ങളേയും വായിച്ചു നല്ലവണ്ണം ധരിച്ചിരിക്കുന്നവർതന്നെ ഒരം വ്യാകരണത്തെ വിലമതിക്കേണ്ടതാകുന്നു

. മുഢന്മാരായിരിക്കുന്നവർ ഇതുകണ്ടു പരിഹസിച്ചാലും വേണ്ടതില്ലാ. ഒരം അവതാരികയിൽ മററുപലതും പ്രസംഗിപ്പാനുള്ളതു-അവസരമില്ലായ്കയാൽ ഒഴിച്ചു. ഇതുമാത്രം പറഞ്ഞു അവസാനിപ്പിക്കുന്നു.

## ആൾപ്പേർ

| | | | |
|---|---|---|---|
| തു | ... | .... | .... തുഞ്ചൻ |
| കോയം | ... | .... | ... കോട്ടയത്തരചൻ |
| ഗു | ... | ... | .... ഗുണ്ടെട്ട് |
| ഗാ | .... | .... | ... ഗാത്തവൈററ |
| മാ | ... | ... | ... മാത്തൻഗീവർഗ്ഗീസ്സ |

## ഗ്രന്ഥപ്പേർ

| | | | |
|---|---|---|---|
| ഇ | ... | ... | ... ഇരുപത്തുനാലുവൃത്തം |
| ഭാ | ... | ... | .... ഭാരതം |
| ഭാഗ | .... | ... | ... ഭാഗവതം |
| കാല | ... | ... | ... കാലദീപിക |
| പാ | ... | ... | ... പാതാളരാമായണം |
| കഴി | .... | ... | ... കഴിക്കാട്ട |
| കണ്ണ | ... | .... | .... കണ്ണാമൃതം |
| കൃഗാ | ... | .... | ... കൃഷ്ണാഗാഥാ |
| സാ | .... | ... | .... സംസ്കൃതം |
| മ | ... | .... | ... മലയാളം |

സകം ... ... .... സകൎമ്മകം

അ .... .... .... അകൎമ്മകം

## അടയാളവിവരം

+ ഠരം അടയാളം ഇരുപുറത്തുമുള്ള വാക്കുകളെ തമ്മിൽ കൂട്ടേണ്ടതെന്നും.

- ഇതു ഇരുപുറത്തുമുള്ളവയും ശരി എന്നും.

# കേരളകൌമുദി

൧-ാമതു അക്ഷരാലോകം.

## മംഗലശ്ലോകം.

---

മൂലം- സംസ്കൃതഹിമഗിരിഗളിതാ
ദ്രാവിഡവാണീകളിന്ദജാമിളിതാ-
കേരളഭാഷാഗംഗാ
വിഹരതുമമഹൃത്സര സ്വദാസംഗാ- ॥൧॥

വ്യാഖ്യാനം- സാക്ഷാത്സംസ്കൃതമാകുന്നോരു ഹിമവാങ്കൽ നിന്നു പുറപ്പെട്ടും ദ്രാവിഡവാണീ (എന്നാൽ തമിഴ, തെലുങ്ക, കന്നടം, തുളു, മഹാരാഷ്ട്രം, ഈ ൫ പഞ്ചദ്രാവിഡങ്ങളിൽ പ്രധാനമായ തമിഴ) ആകുന്ന കാളിന്ദിയോടും- വാണിയാകുന്ന വാണീ എന്നു നൎവ്വിച്ചിരിക്കുന്നതിനാൽ അന്തൎവ്വാഹിനിയായി മറെറാരു ദ്രാവിഡമാകുന്ന സരസ്വതീ നദിയോടും ചേൎന്നു ഇരിക്കുന്ന മലയാളഭാഷയാകുന്നോരു ഗംഗാ- (ത്രിവേണിമുതൽക്കെന്നുകാൺക) എന്റെ ഹൃദയമാകുന്ന സമുദ്രത്തിൽ നിരന്തരം പ്രവാഹിച്ചു വിളയാടേണമെന്നൎത്ഥം- ദ്രാവിഡങ്ങളുടെ ബഹുത്വംകൊണ്ടു ഗണ്ഡകീ മുതലായ മററു പോഷക നദികളേയും ഊഹിക്കേണം. പിന്നെ സംസ്കൃതത്തെ ഹിമവാനാക്കിയതിന്റെയും ദ്രാവിഡങ്ങളെ നദികളാക്കിയതിന്റെയും മലയാളത്തെ ഗംഗയാക്കിയതിന്റെയും മററും താല്പൎയ്യം പ്രമാണാനുഭവ യുക്തികൾക്കൊത്തപോലെ ഊഹിക്കേണം. ॥൧॥

## ഗുരുവന്ദനം.

മൂ- എഷഞാൻ ദോഷനെന്നാലും
ഭാഷാവ്യാകരണാൎണ്ണവം
ദോഷൽക്കൂടാതെ ചാടുന്നേൻ
നിഷൽഗുരു കൃപാബലാൽ ॥ ൧ ॥

വ്യ- ഏഷ ഞാൻ ശബ്ദശാസ്ത്രങ്ങളിൽ പരിചയം കുറഞ്ഞവനാണെങ്കിലും ഗുരുജനങ്ങളുടെ കരുണാബലംകൊണ്ടുതന്നെ ഏഷ ഭാഷാവ്യാകരണമാകുന്നൊരു മഹാസമുദ്രത്തെ ചാടികടക്കുന്നുണ്ടു (ഉണ്ടാകുന്നുണ്ടു) ഏഷ ശ്ലോകംകൊണ്ടു പ്രാൎത്ഥയിതാക്കന്മാരുടെ ലാഘവം എത്രതന്നെയായിരുന്നാലും ഗുരുജന മാഹാത്മ്യം ദുസ്സാദ്ധ്യങ്ങളായ കാൎയ്യങ്ങളേയും എളുപ്പത്തിൽ സാധിപ്പിച്ചുതരുമെന്നുള്ള- പ്രമാണാനുഭവങ്ങളേയും ഇവിടെ ശിഷ്യ പരമ്പരാബോധത്തിന്നായിട്ടു വെളിവാക്കിയിരിക്കുന്നു എന്നും കാൺക. ॥ ൧ ॥

## ഭാഷാഗമം.

മൂ- ആൎയ്യദ്രാവിഡവാഗ്ജാതാ
കേരളീയാകൃതികന്യകാ-
ഏതത്സൂത്രവരാരോഹാ
പ്രസൂതാം പ്രൌഢസമ്മദം ॥ ൨ ॥ *

വ്യ- ആൎയ്യവ്യാഹാരമെന്ന സംസ്കൃതത്തിന്റെയും ദ്രാവിഡവാക്കെന്ന- തമിഴിന്റെയും കലൎപ്പിൽനിന്നുണ്ടായ- ഏഷ കേരള

---

* മലയാളഭാഷ സംസ്കൃതത്തിൽനിന്നുണ്ടായതാണെന്നു ഗ്രന്ഥകൎത്താവിന്നഭിപ്രായമില്ലെന്നു ഈ പദ്യംകൊണ്ടു കിട്ടുന്നു.

ഭാഷയാകുന്നോരു കന്യകാരത്നം വ്യാകരണമാകുന്നോരു നേതാ വിനോടുചേൎന്നു പ്രൌഢയായി മേലാൽ വിദ്വാന്മാരുടെ സന്തോഷമാകുന്നോരു സന്തതിയെ പ്രസവിക്കേണമെ എന്നു താല്പൎയ്യം.

ഇതിൽ അന്തരമായി സൂചിപ്പിച്ചിരിക്കുന്ന- സംസ്കൃത പിതൃഭാവവും ദ്രമിള മാതൃഭാവവും ഈ പുസ്തകത്തിൽ ഒരു പ്രകൃതമായിരിക്കുമെന്നും മറ്റും അറിഞ്ഞുകൊൾക. ॥ ൩ ॥

## ഉച്ചാരണം.

ശ്ലോ- സംസ്കൃതോച്ചാരണം പ്രായ
സ്സൽകൃതം കേരളോക്തിയിൽ
എങ്കിലും താവഴിക്കത്രേ
തങ്കലേ രീതിയൊക്കയും. ॥ ൪ ॥

വ്യാ- ഈ മലയാളത്തിൽ ഉച്ചാരണം പ്രായേണ സംസ്കൃതത്തെ അനുസരിച്ചിരിക്കും- ഉ-ം (സം)ലയം- ഇലാ- (ത) ലനൈ- ഇനൈ- (മ) ലത- ഇല- ഇങ്ങനെ സംസ്കൃതത്തിലെ ആകാരാന്തങ്ങൾ തമിഴിൽ ഐകാരാന്തങ്ങളായും, ആ മലയാളത്തിൽ- ആകാരാന്തത്തോടുത്ത- അകാരാന്തമായും ഇവിടെ സംസ്കൃത ശബ്ദങ്ങൾ നിജസ്ഥിതിയിൽതന്നെ ഉച്ചാരണഭേദംകൂടാതെ പുസ്തകങ്ങളിൽ ധാരാളമായും ഇരിക്കുന്നതും മറ്റും ആകുന്നു- ഉച്ചാരണം കൊണ്ടു സംസ്കൃതത്തോടധികം ചേൎച്ചയുണ്ടായാലും ഭാഷയുടെ രീതിയും മറ്റും തമിഴുമുറയ്ക്കു തന്നെയെന്നതിനു യാതൊരു സംശയവും ഇല്ലതാനും. ॥ ൪ ॥

## പ്രകൃതസ്വഭാവം

സൂ- മുന്നിൽ സംസ്കൃത സൂത്രത്താ
ന്നിന്നിൽ തന്ത്രൽ ചുരുക്കവും
മുന്നൂലാക്കിപ്പിരിക്കുന്നോ
രിന്നൂലിക്കേരളോചിതം. ॥൧॥

വ്യം- സംസ്കൃതദ്രമിള സംമിശ്രമെന്നൎത്ഥമായ- മണിപ്രവാളമായിരിക്കുന്ന ഈ മലയാളഭാഷയ്ക്കു ഉണ്ടാകുന്ന വ്യാകരണവും മേൽപ്രകാരം മണിപ്രവാളമായിരുന്നാലേ തക്കതാവൂ എന്നിരിക്കുന്നതിനാൽ ഞാൻ ഈ പുസ്തകത്തിൽ ഒന്നാമതായി സംസ്കൃതപ്രമാണവും രണ്ടാമതായി തമിഴ് മുറകളും ചേൎത്തുതന്നെ ഈ വ്യാകരണത്തെ തീൎക്കുന്നു എന്നൎത്ഥം. ॥൧॥

സൂ- അമ്പത്തൊന്നക്ഷരന്താനി
ങ്ങുമ്പർഭാഷാവലംബിതം
പിമ്പെത്താവട്ടിനാലോട്ടു
മമ്പതഞ്ചെന്നുസിദ്ധമാം ॥൨॥ *

വ്യം- മലയാളഭാഷയ്ക്കു മുമ്പെ സമ്പ്രദായികൾ പഠിപ്പിച്ചുവന്ന സംസ്കൃതാക്ഷരങ്ങൾ അമ്പത്തൊന്നുതന്നെ പ്രമാണം. അവയെ താഴെ കാൺക- അ ആ ഇ ഈ ഉ ഊ ഋ ൠ ഌ ൡ എ ഐ ഒ ഔ അം അഃ ക ഖ ഗ ഘ ങ ച ഛ ജ ഝ ഞ ട ഠ ഡ ഢ ണ ത ഥ ദ ധ ന പ ഫ ബ ഭ മ യ ര ല വ ശ ഷ സ ഹ ള ക്ഷ- ഈ ചേൎപ്പാങ്ങവയിൽ- എ ഒ ര ഴ- ഇവയുടെ ഭേദമായി- തമിഴ്വഴിക്കു നാ

* നവീനമതപ്രകാരം അക്ഷരങ്ങൾ അമ്പത്തിമൂന്നു.

ലുകൂടി വട്ടെഴുത്തിൽ വേറെ പറിപ്പിക്കമാറുമുണ്ട അവ- ഹ്രസ്വോച്ചാരണമുള്ള എ- ഒ ഇവയും- റ ഴ ഇവയുംകൂടി നാലാകുന്നു- എന്നാൽ- എ ഒ ഇവയിൽ ദീർഘോച്ചാരണത്തിന്ന ഏ- ഓ- (അവ വ്യഞ്ജനങ്ങളിലെങ്കിൽ) കേ കോ ഇങ്ങനെയും എഴുത്തിൽ വ്യക്തമാക്കേണ്ടതുമാകുന്നു- ഇങ്ങനെ മലയാളത്തിന്നമ്പത്തഞ്ചക്ഷരങ്ങളെന്നു സിദ്ധം ൻ- ന്‌കാരാർദ്ധവും- ററ- റകാരദ്വിത്വവും ആകയാൽ അവയെ പൃത്ഥസിദ്ധമായവപോലെ കണക്കിട്ടേണ്ടതുമല്ല. ॥൩॥

മൂ- ഋ ഌ തദ്ദീർഘവുംപിന്നെ
യനുസ്വാരംവിസർഗ്ഗവും
വർഗ്ഗമദ്ധ്യത്രികോഷ്മാവും
ക്ഷസംസ്കൃതമാത്രമാം ॥൪॥

വ്യ- ഋ ൠ ഌ ൡ അം അഃ- ഖ ഗ ഘ ഛ ജ ഝ ഠ ഡ ഢ ഥ ദ ധ ഫ ബ ഭ ശ ഷ സ ഹ-ക്ഷ (ക്ഷ എന്ന പരർപേരാകും) ഇവ ഇരുപത്തൊമ്പതും സംസ്കൃത വാക്കുകളിൽ മാത്രമെ നടപ്പുള്ളു. തമിഴർ പറയുന്ന വടമൊഴി സംസ്കൃതം തന്നെയാകുന്നു- എന്നാൽ ഌ സംസ്കൃതത്തിൽ തന്നെ ദുർല്ലഭമായിരിക്കുന്നതും ൡ കേവലം അലൌകികമാകുന്നതും- ക്ഷ പക്ഷാന്തരത്തിലുൾപ്പെട്ടതും, അം കേവലാനുനാസികമല്ലാതെ മകാരാനുസരണത്താൽ തമിഴിലും നടപ്പുള്ളതും, അറിഞ്ഞിരിക്ക ॥൫॥

### തമിഴെഴുത്തുകൾ

മൂ- പന്തിരണ്ടുയിരുംപിന്നെ
പ്പതിനെട്ടായമെയ്കളും-
കൂടിമുപ്പത്തുതാനല്ലൊ
കൊട്ടും തമിഴെഴുത്തുകൾ ॥൬॥

വ്യാ- ആകെ അമ്പത്തഞ്ചിൽ മുമ്പറഞ്ഞ ഇരുപത്തൊമ്പതും പോകെ ശേഷം ഇരുപത്താറും- ൻ എന്നതിനെ പൂൎണ്ണാക്ഷരമായെടുത്തും- തമിഴിലുകെ മുപ്പതക്ഷരം മാത്രമാകുന്നു- ഇങ്ങനെ അക്ഷരങ്ങളെ രണ്ടുതരമാക്കിപ്പറഞ്ഞതിനാലുള്ള പ്രയോജനം- മേൽ ശബ്ദാലോകത്തിൽ വളരെ ആയിരിക്കുന്നതിനാൽ ഒരം- വകതിരിവു മനസ്സിൽ കരുതിക്കൊള്ളുകയും വേണം,,-,, ॥വ്യ॥

മൂ- കാരംതകരമാനംഖാ
പരമാലിപിതാനെടെന
വരാങ്ങാനാദിഞ്ഞാവൊററ
ചേരാനെംച്ചാരമംദിയും ॥൯॥

വ്യ- കാരം-തം തപ്രം- കരം- ആനം- വ- ഇവപരമായിനിന്നാൽ അ- അക്ഷരമെന്ന അൎത്ഥമുള്ള- ഉ-ം- കകാരം- ഖത- ഗതപം- ഫകരം- ങാനം- ഞാവ- പിന്നെ- ഇവിടെ ങാനവും ഒരു വാക്കിനാദിയല്ലാത്ത ഞാവും ഇരട്ടയായെവരു- ഉ-ം- മാങ്ങ ഞരിഞ്ഞൽ- നകാരത്തിന്നു ഒരു വാക്കിന്റെം ആദിയിൽ ന് കാരത്തിന്റെം ഉച്ചാരണവുമില്ല ॥൯॥

മൂ- ഠഢങാണഴളാകാണാ
മെംഴിതന്തുടരായിഥ
റക്ഷല്ലാലാപമല്ലെന്നാൽ
ഠാണാചാന്യത്രഠെഴകമത ॥൧൦॥

വ്യ- ഠരം മലയാളപുസ്തകത്തിൽ-ഠ ഢ ങ ണ ഴ ള- ഒരം ആറം ഒരു വാക്കിനാദിയായി കാണുന്നതല്ലാ എന്നാൽ- ഠക് എന്ന- സംസ്കൃതവ്യാകരണ സംജ്ഞയും ഹരിനാമകീൎത്തനത്തിൽ- ഢല്ല്-

എന്നതും ഒരു വാക്കല്ലെന്നും- റ്റണാ എന്നതു ഹിന്ദുസ്ഥാൻ വക
യായി കേവലം സംസാരത്തിൽ മാത്രം നടക്കുന്നതെന്നും ശാകുന്ത
ളത്തിൽ റൌകരെ എന്നതു കേരം ശുദ്ധമലയാളത്തിലേക്കു സംബ
ന്ധം കുറയുന്നതെന്നും മററം കാൺക. ॥൧൦॥

മൂ- ഘോഷാതിഖരവർണ്ണാനാം
ദ്വിത്വം തൽപൂർവ്വ സംഗമാൽ
പോഷികാഹരഴാന്നി
ലീഷല്പാംയംശമൃദ്രയാ ॥൧൧॥

വ്യ- ഘ ഝ ഢ ധ ഭ ഖ ഛ ഠ ഥ ഫ ഇവയുടെ ദ്വിത്വംതന്നു
ന്നക്ഷരം ചേന്നാകുന്നു- ഉ-ം- ക്ഖ - ച്ഛ ജ്ഝ- ട്ഠ ഡ്ഢ ത്ഥ ദ്ധ
(പ്ഫ ബ്ഭ) ഒടുവിലേത്തവ രണ്ടിന്നും പ്പ്-ഭ് ഇങ്ങനെയും ഇപ്പോൾ ന
ടപ്പു. ബങ്കാള അച്ചിൽ ഖ് ഘ് ണ്ി ഇങ്ങനെയും കാണും. പിന്നെ
ഹ ര ഴ ഇവയിലും തനിദ്വിത്വമില്ലാ എന്നാൽ ഇതെല്ലാം ലിപികാ
രന്മാരെന്ന അക്ഷര ശാസ്ത്രക്കാരുടെ രീതിയും അവ ഭേദം വരു
ത്താവുന്നതുമാണു. ॥൧൧॥

ഇതി പ്രഥമകലാത്രപം അക്ഷരാലോകം

സമാപ്തം.

———

## ൨-ാമത്തു സംജ്ഞാലോകം.

സൂ- അണാദിപാണിനീയജ്ഞ
ളുണ്ണിനൃപാണ്ഡുപർകളും
കാണിക്കാം ഗ്രന്ഥമീരേണ
പ്രണീതഞ്ചനവംഹിതം ॥൧൨॥

വ്യ- ഇനി ഒരു ആലോകത്തിൽ ഒരു പുസ്തകത്തിൽ പലേട
ത്തും പ്രയോഗിച്ചിരിക്കുന്ന- സംജ്ഞകളെ കാണിക്കുന്നു സംജ്ഞ
എന്നാൽ ചുരുക്കത്തിനുവേണ്ടിനിയമിക്കുന്നപേരുകളാകുന്നു- ഇവി
ടെ കാണിക്കുന്ന സംജ്ഞകളിൽ മിക്കതും പാണിനിയ സൂത്രം-
നന്നുൽ, ഇവയിലെവതന്നെയായിരിക്കും- എന്നാൽ ഇസ്ലിടയിൽനട
റ്റായിഹിക്കുന്നതും- ഗുണ്ടർട്ട് പാതിരിസായ്പവർകൾ സ്ഥാപിച്ചതും
ആയ ചില പുതിയ സംജ്ഞകളിൽ ശരിയായവ ചിലതും കാണിക്കു
ന്നതു നല്ലതെന്നു വരാം- ഇനിമേൽ കാണിക്കുന്ന- സംജ്ഞകൾ എ
ല്ലാം ഹംസപാദങ്ങളിലും വിവരണം ശരിഎന്നു കാണിക്കുന്നു- അ
ടയാളശേഷവും ആയിരിക്കുമെന്നും അറിക- ഉ-ം- (അണ്)- അ
ഇ ഉ- ഇവയുടെ ദീർഘങ്ങളും. ॥൧൨॥

സൂ- ആദ്യഞ്ചകികിനാലച്ചാ
മേനാലുമയിരസ്വരാഃ
അൻസ്വരം വിസർഗ്ഗഞ്ച
ശേഷം വ്യഞ്ജനമൈഹല് ॥൧൩॥

വ്യ- (അക്)- അ ഇ ഉ ഋ ഌ- (ഇക്)- ഇ ഉ ഋ ഌ
ഇവയിൽ ദീർഘങ്ങളും കാൺക- (ഏച്)- ഏ ഐ ഒ ഔ-

(ഉയിർ, അല്ലെങ്കിൽ അച്ച്, അല്ലെങ്കിൽ സ്വരം)- അ മുതൽ ഔവരെയുമെന്നർത്ഥം- (അനുസ്വാരം)- അം- (വിസർഗ്ഗം)- അഃ- (വ്യഞ്ജനം അല്ലെങ്കിൽ മെയ്, അല്ലെങ്കിൽ ഹല്ല്)- ക മുതലായവ എല്ലാം- ഉയിർ ജീവൻ- മെയ് ഉടൽ- ॥൬൭॥

മൂ- ചുട്ടെഴുത്തൊന്ന് താനേയോ
തിട്ടചോദ്യമെഴുത്തുകൾ
ഒട്ടംമാത്രകൾപോൽ ഹ്രസ്വം
കാട്ടും ദീർഘാദിസംജ്ഞയും ॥൬൮॥

വ്യാ- നന്നൂൽപ്രകാരം (ചുട്ടെഴുത്ത്)- അ ഇ ഉ- (തിട്ടെഴുത്ത്)- എ- (ചോദ്യെഴുത്ത്)- ഒ- പിന്നെ മാത്ര എന്ന- ഒരു നൊടിയിടസ്സ്. ഉച്ചരിച്ചുകൂട്ടുന്ന (ഹ്രസ്വം, അല്ലെങ്കിൽ ലഘു, അല്ലെങ്കിൽ കുറിൽ)- അ ക മുതലായവ- രണ്ടു നൊടിയിടസ്സ ഉച്ചരിച്ചുകൂട്ടുന്ന (ദീർഘം, അല്ലെങ്കിൽ ഗുരു, അല്ലെങ്കിൽ നെടിൽ)- ആ കാ- മുതലായവ- സ്വരിത, പ്ലുതങ്ങളുടെ ഉപയോഗം- പാട്ടിലും- വേദത്തിലും മാത്രം നടപ്പ്. ॥൬൯॥

മൂ- പരമാകൃതി രാദ്യാനാം
മൊരു മെയ്യുണയും വിധൗ
പേരാംവള്ളി കനീപുള്ളി
മുറക്കും കുത്തിവക്രമാൽ ॥൭൦॥

വ്യാ- ആകാരാദിസ്വരങ്ങൾക്കു കാകാരാദികളിൽ ആകാരഭേദവും അപ്പോഴും ദീർഘാദി ചിലഭേദം ഉണ്ട്- ഉ- ാ- ാ- ആ (ദീർഘം) - ി- ീ- ഇ- ഈ (വള്ളി) ു- ൂ ഉ- ഊ (കനി) െ- േ- എ-

ഐ (പല്ലി) ം= അം (മുറക്കം) ഃ= വിസൎഗ്ഗം (കുത്തു) ഇവയും മററം ചേൎന്ന വ്യഞ്ജനങ്ങളിൽ കകാരത്തിന്റെ മാത്രം ദൃഷ്ടാന്തം താഴെ കാണ്ക.

ക് + അ = ക ക് + ആ = കാ - ക് + ഇ = കി - ക് + ഈ = കീ - ക് + ഉ = കു - ക് + ഊ = കൂ - ക് + ഋ = കൃ ക് + ൠ = കൄ - ക് + ഌ = കൢ - ക് + ൡ = കൣ - ക് + എ = കെ - ക് + ഏ = കേ - ക് + ഐ = കൈ - ക് + ഒ = കൊ - ക് + ഓ = കോ - ക് + ഔ = കൌ - ക് + അം = കം - ക് + അഃ = കഃ - ഇങ്ങനെതന്നെ എല്ലാ വല്ലുകളിലും കാണ്ക - താവഴിക്കുള്ളു - റ ഴ കാരങ്ങളിൽ - ള ള്ള ണ ഞ ങ് ഇവ ചേൎന്നു കാണുകയില്ലെന്നും അറിഞ്ഞിരിക്കണം ॥൧൭॥

മൂ - കാദിയാമിരുപത്തഞ്ചി
ലയ്യഞ്ചിന്നൊരുവൎഗ്ഗമാം
കചാദി സംജ്ഞയുമുണ്ടാക
മാദിഭാഷയിലൊക്കെടൊ ॥൧൮॥

വ്യാ - ക മുതൽ മ വരെ ഇരുപത്തഞ്ചും അയ്യഞ്ചായി എടുത്താൽ അതിന്നു വൎഗ്ഗമെന്നുപേർ - ഇതിന്നു ക - ചു - മുതൽ സംജ്ഞയുമുണ്ട് - ഉ-ം - (കു= കവൎഗ്ഗം)= ക ഖ ഗ ഘ ങ - (ചു= ചവൎഗ്ഗം)= ച ഛ ജ ഝ ഞ - (ടു= ടവൎഗ്ഗം)= ട ഠ ഡ ഢ ണ - (തു= തവൎഗ്ഗം)= ത ഥ ദ ധ ന - (പു= പവൎഗ്ഗം)= പ ഫ ബ ഭ മ - ॥൧൯॥

മൂ - ഓരോവൎഗ്ഗാദ്യവൎണ്ണങ്ങ
ളഞ്ചിന്നും ഖരസംജ്ഞയാം
പിന്നെക്രമേണാതിഖര
മൃദുഘോഷാനുനാസികാഃ ॥൨൦॥

(ഖരം)= ക ച ട ത പ- (അതിഖരം)= ഖ ഛ ഠ ഥ ഫ- (മൃദു)= ഗ ജ ഡ ദ ബ- (ഘോഷം)= ഘ ഝ ഢ ധ ഭ- (അനുനാസികം)= ങ ഞ ണ ന മ- ॥൧൭॥

സൂ- ഖരത്താൻവല്ലിനംതാവും
മെല്ലിനംതാനനുനാസികം.
യണ്ണാമിടയിനംഴാവും
പേരിലക്ഷണസമ്മതം ॥൧൮॥

വ്യാ- നന്നൂൽപ്രകാരം- (വല്ലിനം)= ക ച ട ത പ റ (മെല്ലിനം)= ങ ഞ ണ ന മ ൻ - (ഇടയിനം)= യ ര ല വ ഴ ള ॥൧൮॥

സൂ- കണ്ഠാദിസ്ഗ്ഗമകഹാ
സ്സൂലേച്ചാരിചുയശാഉപൂ
ഓഷ്ഠ്യാട്ടുരഷാമൂർദ്ധ്ന്യാ
ദന്താൽ ഌതുലസാ അപി ॥൧൯॥

വ്യാ- മനുഷ്യദേഹത്തിൽനിന്നു സരസ്വതീനാഡിയുടെ വ്യക്തമായിവരുന്ന- അകാരാദ്യക്ഷരങ്ങൾക്ക അതാതു സ്ഥാനസംബന്ധമായ ഭേദമുണ്ട- ഉ-ം (കണ്ഠ്യം)= അ ആഃ ക ഖ ഗ ഘ ങ ഹ- (താലവ്യം)= ഇ ച ഛ ജ ഝ ഞ യ ശ- (ഓഷ്ഠ്യം)= ഉ പ ഫ ബ ഭ മ- (മൂർദ്ധന്യം)= ഋ ട ഠ ഡ ഢ ണ ര ഷ- (ദന്ത്യം)= ഌ ത ഥ ദ ധ ന ല സ- മൂലത്തിൽ അപി ശബ്ദംകൊണ്ട- (കണ്ഠതാലവ്യം)= എ ഐ- (കണ്ഠോഷ്ഠ്യം)= ഒ ഔ- (ദന്തോഷ്ഠ്യം)= വ- എന്നുംകാൺക ॥൧൯॥

സൂ. കണ്ഠ്യാദിയവതാന്തമ്മിൽ
കണ്ഠുവകാഠംകസമ്പൂർണ്ണമാം

യണ്ണാംയരലവാന്തസ്ഥ
ഊഷ്മാ ശഷസഹക്ഷവാ ॥൨൦॥

വ്യാ- കണ്ഠ്യാദിസ്ഥാനങ്ങൾ തമ്മിൽതമ്മിൽ സവർണ്ണമെന്നു പേർ തമ്മിൽതമ്മിലെന്നതിനാൽ (പ്രായേണ ഇതിൽ) സ്വരങ്ങൾക്ക സ്വരങ്ങളും വ്യഞ്ജനങ്ങൾക്ക വ്യഞ്ജനങ്ങളുമെന്നും കാൺക- (യണ്ണ് A അന്തസ്ഥം യ ര ല വ (ഊഷ്മാ)= ശ ഷ സ ഹ- ക്ഷ- ॥൨൦॥

മൂ- അരചില്ലാദിയാകാരാ
ലങ്ങഞംമൂകരേഫലം
അപേതജീവമെയ്യെല്ലാ
മരചന്ദ്രികധൃഡവും ॥൨൧॥ *

വ്യാ- ങങ്ങഞം എന്നാൽ- ങ- ഞ- ഇവകൂടാതെയുള്ള അനുനാസികങ്ങളും- രേഫലമെന്നാൽ- ര ല ഇവയും- സ്വരഹീനങ്ങളാവുമ്പോൾ ഒരാകാരഭേദവും വഹിക്കും. ഉ-ം ൺ. ൻ. ം. ർ. ൽ. ൾ, A ണ് ന് മ് ര് ല് ള്- ഇവകളു (അര A ചില്ലു). എന്നു പേർ. മറ്റുള്ള ഹല്ലുകളും സ്വരഹീനങ്ങളാകിൽ- മീതെ കാണിച്ച ചന്ദ്രക്കലാചിഹ്നവും- അരപ്പേരും ധരിക്കും ॥൨൧॥

മൂ- അന്തസ്ഥയോഗാൽ ക്യക്രാദി
ക്കാന്തംകൂട്ടക്ഷരങ്ങളാം
ചിൽഖരാച്ചപ്പിലികഞ്ച
ണ്ടന്തമ്പൻറാദിയും മതം ॥൨൨॥

* അപേതജീവമെയ്യ്= സ്വരമില്ലാത്ത ഹല്ല് അർചന്ദ്രികധൃഡം= അർദ്ധചന്ദ്രക്കലാചിഹ്നമുള്ളത്.

വ്യാ. അന്തസ്ഥങ്ങളായ- യ, ര, ല, വ. രേഫശൂന്യങ്ങളായ ർ ഇവ യഥാക്രമം കകാരാദികളോടുചേൎന്നു- ക്യ, ക്ര, ക്ല, ക്വ, ൎക്ക- എന്നവയും ചില്ലുകളായ- ൺ ൻ ം ർ ൽ ൾ. ഇവ ഖരങ്ങളിൽ ചേൎന്നുണ്ടാകുന്ന- ങ്ക, ഞ്ച, ണ്ട, ന്ത, മ്പ, ൾ്ഠ എന്നവയും കൂട്ടക്ഷരങ്ങളാകുന്നു. ॥൨൨॥

ഇതി ദ്വിതീയ കലാരൂപം സംജ്ഞാലോകം;

സമാപ്തം.

---

## പരിഭാഷാലോകം.

സൂ- ശബ്ദമൎത്ഥംജനിക്കുമ്പോ
ളക്ഷരംചേൎത്തു ചൊൽവതാം;
തന്നേമുള്ളതാം രൂഢി
ചേൎന്നുണ്ടാം യോഗരൂഢിയും ॥൨൩॥

വ്യാ. ഇതിന്നു മുമ്പിലത്തെ ആലോകത്തിൽ പറഞ്ഞ സംജ്ഞകളെ പോലെയുള്ള മററുചില സംജ്ഞകളെ വിവരിച്ചു പറയുന്നതാവശ്യമാകയാൽ ഇതിന്നു പരിഭാഷാലോകമെന്നു പേർ. ശബ്ദമെന്നാൽ അൎത്ഥം ഉണ്ടാകുംവണ്ണം അക്ഷരങ്ങളെചേൎത്തു പറയുന്നതുതന്നെ. ഉ-ം രാമൻ കൃഷ്ണൻ മല പുഴ. രൂഢി എന്നാൽ അവയവാൎത്ഥം കൂടാതെയുള്ള ശബ്ദം ഉ-ം ഘടം മരം മുതലായവ. യോഗരൂഢി എന്നാൽ രൂഢികൾ ചേൎന്നും മററും അവയവാൎത്ഥമുള്ള ശബ്ദം. ഉ-ം ദിവാകരൻ നരപാലൻ മുതലായവ. മൂലത്തിൽ പറഞ്ഞ. ഉ-ം. എന്നതിനാൽ യൌഗിക രൂഢികളും കാൺക ॥൨൩॥

മൂ. ധാതുർമ്മൂലാക്ഷരംവേരാം
പ്രകൃതിഃപ്രാകൃതാകൃതിഃ
പ്രത്യയം പ്രകൃതേരന്തെ
ന്നിത്യം കാണുന്നതൊക്കവേ ॥൨൭॥

വ്യാ. ധാതു അല്ലെങ്കിൽ വേരു എന്നാൽ ഒരു ശബ്ദം എതു മൂലാക്ഷരത്തിൽനിന്നു ജനിക്കുന്നുവൊ ആ അക്ഷരമൊ അക്ഷരങ്ങളൊതന്നെ. ഉ-ം ഭൂ. (സം) അട. (മ) മുതലായവ ധാത്വാലോകത്തിൽ കാൺക. പ്രകൃതി എന്നാൽ ധാതുക്കളിൽ ഗുണവൃദ്ധികളും മററും വന്നും വരാതെയും പ്രത്യയങ്ങളെ ചേൎപ്പാൻ തക്കതായി വരുന്ന ഒരു ആകൃതിതന്നെ. ഉ-ം രാമ് - പോക് മുതലായവ. പ്രത്യയം എന്നാൽ പ്രകൃതിക്കു മേൽ വരുന്ന അക്ഷരങ്ങൾതന്നെ ഉ-ം അഃ ഉന്നു മുതലായവ ഇതിന്റെ വിവരം വഴിയെ അറിയാവുന്നതിനു പുറമെ അവസാനത്തെ ആലോകത്തിൽ വിവരിക്കുകയും ചെയ്യും. ॥൨൭।

മൂ. സന്ധിരക്ഷരസംയോഗം
സമാസംപദയോഗവും
ശാരികാശബ്ദഭംഗിക്കു
വെറുതേ ചേൎന്നു നിൽപതാം ॥൨൮॥ *

വ്യാ. സന്ധി. എന്നാൽ അക്ഷരങ്ങളുടെ ചേൎപ്പു തന്നെ ഉ-ം അൻ + അംഗൻ= അനംഗൻ- ആഴി + ഇൽ= ആഴിയിൽ- സമാസമെന്നാൽ സന്ധിമുററു പദങ്ങളെ ചേൎക്കുന്നതുതന്നെ- ഉ-ം നീല + അഞ്ജനം= നീലാഞ്ജനം- എന്നാൽ സന്ധി അക്ഷര സംബന്ധിയും സമാസം അൎത്ഥസംബന്ധിയുമെന്നു ദീൎഘാലോചനയിലറിയാം മഴ + കാലം= മഴക്കാലം- ഇതിൽ കകാരദ്വിത്വം സ

* ശാരിക എന്നതിനു ഇടനില എന്നു പുതിയ പേർ.

ന്ധിമറ്റുള്ളം, മഴയുടെ കാലമെന്നർത്ഥം സമാസമറ്റുള്ളം കണ്ടു
കൊൾക. ശാരികാ- എന്നാൽ സന്ധികളിലും മററം ഉച്ചാരണ
ദൃഢതക്കോ ഭംഗിക്കോ വേണ്ടി വെറുതേ വന്നുകൂടുന്ന അക്ഷര
ങ്ങൾതന്നേ. ഇതിന്റെ ഉദാഹരണങ്ങൾ- സന്ധ്യാലോകത്തിൽ
വിവരിക്കുന്നതിനാൽ ഇവിടെ ചുരുക്കുന്നു- വെറുതേ എന്നാൽ മിക്ക
തും നിരർത്ഥകമെന്നു താല്പര്യം. ।൨൭॥

മൂ- സന്ധിപ്പിൽ പോവതാം ലോപ
മൊന്നതിൽ കൂടലാഗമം
പകരഞ്ചേർപ്പതാദേശം
ദ്വിത്വം താൻ ഹല്ലിരട്ടിയും ।൨൮॥

വ്യാ- ലോപം എന്നാൽ സന്ധിയിൽ ഒന്നു പൊയ്പോകുന്നതു
തന്നെ- ഉ-ം കാണാതെ+ഇരുന്നു= കാണാതിരുന്നു (എ ലോപി
ച്ചു) ആഗമം എന്നാൽ- ഒന്നു പുറമേ വന്നു ചേരുന്നതുതന്നെ-
അ+ഇടം=അവിടം- (വ ആഗമിച്ചു) ആദേശം എന്നാൽ ഒന്നു
ലോപിച്ചു അതിന്നു പകരം മറെറാന്നു ആഗമിക്കുന്നതുതന്നെ.
ഉ-ം ഉൾ+ടു=ഉണ്ടു (ൾ ലോപിച്ചു ൺ ആഗമിച്ചു) ആദേശിക്കു-
കല്പിക്ക രേം ലോപാഗമങ്ങൾക്കു വ്യവസ്ഥയുണ്ടെന്നർത്ഥം- ദ്വി
ത്വം എന്നാൽ വ്യഞ്ജന ഇരട്ടിപ്പു- ഉ-ം ക്ക ങ്ങ ച്ച മുതലായവ.

മൂ- തത്സമം സംസ്കൃതം പ്രായ
സ്സതദ്ഭവം തമിഴ്ദ്ദേശ്യവും
വികൃതന്ത്യം പദം തത്ര
സുബന്തം ചേർന്ന നാമവും ।൨൯॥

വ്യാ- തത്സമം എന്നാൽ സംസ്കൃതവാക്ക- പ്രായഃ എന്നാൽ പ്രത്യയം മാത്രം ദ്രാവിഡമായാലും തത്സമമെന്നു കാൺക. ഉ-ം രാമഃ രാമൻ· തത്ഭവമെന്നാൽ. സംസ്കൃതത്തിൽനിന്നു ഭേദിച്ചു വന്ന വാക്ക- ഉ-ം ദേവർ- ദേവൻ- (ശബ്ദാലോകത്തിൽ വിവരിക്കും) പദം എന്നാൽ ഒരു വിഭക്തിയിലവസാനിക്കുന്നതു ഉ-ം രാമൻ ചെയ്യുന്നു- ഇതിൽ രാമൻ എന്നതു പ്രഥമ വിഭക്തിയും, ചെയ്യുന്നു എന്നതു പ്രഥമ പുരുഷനാംട എന്ന വിഭാഗം ധരിക്ക. സുബന്തം A പെരു A നാമം- എന്നാൽ ഒന്നിന്റെ പേരുതന്നെ- ഉ-ം കൃഷ്ണൻ- കുപ്പാല ഉൗഴി- ॥൧൭॥

മൂ- ക്രിയതിങന്തം വിനയു
മവ്യയന്തന്നിപാതവും
ലിംഗമാണ്ണെൺവിഭാഗന്താൻ
രൂപഭേദം വിഭക്തിയും ॥൧൮॥

വ്യാ തി ങന്തം A വിന A ക്രിയാ- എന്നാൽ ഒന്നുചെയ്യുന്നതു- ഉ-ം വരുന്നു- ഇതന്നു അവ്യയം എന്നാൽ നാമ ക്രിയാപദങ്ങളുടെ ലക്ഷണം കെട്ടു ഒരു മട്ടിൽ കിടക്കുന്നതു- ഉ-ം അത്ര- ഉടൻ· ലിംഗം എന്നാൽ ഒരു വസ്തു- ആണോ പെണ്ണോ രണ്ടുമല്ലാത്തതൊ എന്നു കാണിക്കുന്നതു- ഉ-ം രാമൻ സീതാ വനം- വിഭക്തി എന്നാൽ നാമത്തിന്നും ക്രിയയ്ക്കും സമയംപോലെ അനുഭവത്തിന്നുതക്കവണ്ണം വരുന്ന രൂപഭേദംതന്നെ. ഉ-ം രാമൻ- രാമന്റെ വന്നു വരുന്നു.

മൂ- അഷ്ടവിധംകാരകംകാൺക
വചനം സംഖ്യയും മതം
കർത്താചെയ്യുന്നവൻ കർമ്മ
മിച്ഛതുതദേമാം പുമാൻ ॥൧൯॥

വ്യാ- കാരകം എന്നാൽ- ഷഷ്ഠി ഒഴികെയുള്ള വിഭക്തികൾ- വചനം എന്നാൽ- സംഖ്യതന്നെ ഉ-ം രാമൻ- രാമന്മാർ- കർത്താവു എന്നാൽ ഒന്നു ചെയ്യുന്നവൻ- പുരുഷൻ എന്നാൽ- ആ ചെയ്യൽ ഞാനൊ നീയൊ, മറ്റൊരുവനൊ എന്നു കാണിക്കുന്നതു- കർമ്മം എന്നാൽ- കർത്താവിന്റെ ഇഷ്ടം.

മൂ- വിനയെച്ചം ക്രിയാപൂർണ്ണം
പേരെച്ചം പേർവിശേഷണം
വിശേഷ്യന്തു പ്രധാനം താ
നപ്രധാനം വിശേഷണം ॥൧൨॥

വ്യാ- വിനയെച്ചം- എന്നാൽ ഒരു വാചകത്തിൽ പല ക്രിയാപദങ്ങളാവശ്യമാകുമ്പോൾ പ്രധാന ക്രിയക്കു മുമ്പെ പൂർവ്വകാലക്രിയ അല്ലെങ്കിൽ അപൂർണ്ണക്രിയ ആയി പ്രയോഗിക്കുന്നതു- ഉ-ം രാമൻ കുളിച്ചുണ്ടുപോയി ഇതിൽ, കുളിച്ചു- ഉണ്ടു ഇവ രണ്ടും അപൂർണ്ണങ്ങൾ. തമിഴിൽ മാത്രം പ്രധാന ക്രിയക്കു ലിംഗലക്ഷണം കൂടി ചേർന്നു സ്പഷ്ടമായിരിക്കും. ഉ-ം രാമൻ കുളിച്ചുണ്ടു പോനാൻ- പേരെച്ചം എന്നാൽ ക്രിയാപദങ്ങളിൽ അപ്രത്യയം ചേർന്നുണ്ടാകുന്ന നാമ വിശേഷണം- ഉ-ം വന്നു + അ = വന്ന- വശേഷ്യം എന്നാൽ ഒരു വാചകത്തിൽ ക്രിയക്കു കർത്താവായും വിശേഷണങ്ങളാൽ പുകഴ്ത്തപ്പെട്ടതായുമുള്ള പ്രധാന പദംതന്നെ- ഉ-ം പെരിയ കാട്ടിൽ വേട്ടയാടുന്ന ദേവൻ വരം തരേണമെ- ഇതിൽ ദേവൻ എന്നതു വിശേഷ്യം- വിശേഷണം എന്നാൽ- നാമത്തിന്നും ക്രിയക്കും സഹജമോ, താല്കാലികമോ ആയ ഗുണത്തെ കാണിക്കുന്ന പദംതന്നെ- ഉ-ം കറുത്തപശു, പൂത്ത മരം, കറുത്ത- പൂത്ത- രണ്ടും വിശേഷണം. ॥൧൩॥

മൂ. കർത്തൃകർമ്മക്രിയായോഗ
മോർത്തുകൊള്ളുകവാചകം

മൂ- ശ്ലോകാവൃത്തചതുഷ്പാദം.
യതിസന്ധിവിരാമവും ॥൩൮॥

വ്യാ- വാചകം അല്ലെങ്കിൽ വാക്യം അല്ലെങ്കിൽ ഗദ്യം- എന്നാൽ തികവായി ഒരർത്ഥം ജനിക്കും പ്രകാരം കർത്തൃപദം, കർമ്മപദം, ക്രിയാപദം ഇവമൂന്നും കൂട്ടുന്നതുതന്നെ- ഉ-ം ദൈവം എന്നെ കാക്കുന്നു- ക്രിയ അകർമ്മം (കർമ്മശക്തിയെകൂടി. അടക്കമ്പോൾ) എങ്കിൽ കർത്തൃപദവും ക്രിയാപദവും മാത്രവും മതിയാവും. ഉ-ം അവൻ പോയി- ശ്ലോകം അല്ലെങ്കിൽ പദ്യം എന്നാൽ നാലു പാദങ്ങളായി കാണുന്ന കാവ്യങ്ങൾതന്നെ- ഉ-ം സ്പഷ്ടം യതി- എന്നാൽ ഗദ്യത്തിലൊ, പദ്യത്തിലൊ ഇന്നിന്നേടത്തു നിർത്തി ഉച്ചരിക്കേണമെന്ന വിരാമം അല്ലെങ്കിൽ വെപ്പുതന്നെ- കല്യാണഘോഷം, പറയാവതല്ലെ- മറ്റും കാൺക.

മൂ- പ്രാസമേകാക്ഷരാവൃത്തി
പ്രയോഗംപലദിക്കിലും
ശബ്ദാർത്ഥാദിചമല്ക്കാര
മലങ്കാരവുമോർക്കെടോ ॥൩൯॥

വ്യാ- പ്രാസം എന്നാൽ പാദങ്ങളിലോ, പദങ്ങളിലോ കൂടക്കൂടെ ഒന്നുതന്നെ ആവർത്തിച്ച അക്ഷര പ്രയോഗങ്ങൾതന്നെ. ഉ-ം ജംഭരിപുകരിവരകുംഭയുഗഡംഭം- അല്ലലില്ലകില്ലെന്നു. അലങ്കാരം- എന്നാൽ ശബ്ദങ്ങളുടെയൊ, അർത്ഥങ്ങളുടെയൊ, രണ്ടിന്റെയുമോ വിശേഷം വരുത്തുന്ന ഉപമ- ഉൽപ്രേക്ഷ മുതലായവതന്നെ.

ഇവയെല്ലാം മേൽ വിവരിക്കുന്നതുകൊണ്ടു ഇവിടെ ചുരുക്കുന്നു;

ഇതി തൃതീയകലാശ്രപം പരിശോഷാലോകം
സമാപ്തം.

———

## സന്ധ്യാലോകം.

മൂ- അക്കിരണ്ണാത്തക്കുചേതദേരും
ല്ലൊക്കയെഴുതത്താതദീശ്വമാം
അക്കാഗ്നീന്ദൂപമശ്രീമാ
ന്നോക്കിലെന്തൊന്നെന്നുരാൻ ॥൧൮॥

വ്യാ- അക്കിന്നു അതാഉതന്നെ പരമായിരച്ചതമ്പോൾ, സമാനദീർഘം ആദേശമാവും. ഉ-ം അക്ക + അഗ്നി + ഇന്ദു + ഉപമശ്രീമാൻ- മേൽ ശ്ലോകം മൂന്നാം പാദം. ഈ കാരങ്ങളാലു ള്ളവ അപ്രസിദ്ധങ്ങൾ- പിന്നെ മലയാളത്തിൽ യാത്ര + ആക്കി- യാത്രാക്കി- (ഉ ഇ) ഇവ + അറിന്നും- ഇവാറിന്നും രാഹു + ഉടെ- രാഹുടെ- (കാല) ഊഴി + ഇന്ദ്രൻ ഊഴീന്ദ്രൻ (ഖതി) ഇങ്ങനെ കാണുന്നവയെല്ലാം ഒരു സൂത്രംതന്നെയാകുന്നു- അതി + ഇവ- അതിവ- (പാ) മററും തെററെ അബദ്ധംതന്നെ- എന്തെന്നാൽ സാധന സൂത്രമുള്ളപ്പോൾ അതുതന്നെ പ്രമാണിക്കേണ്ടതാകുന്നു. ഇതു വാക്കം ശുദ്ധ ദ്രാവിഡങ്ങളെങ്കിൽ ഒരം മുറയെ പ്രയോഗിക്കുന്നുള്ളു വിദ്വാന്മാർക്ക പക്ഷമല്ല ഉ-ം പട + ആൾ- പടാൾ- ഇല്ല തമിഴ് മുറയ്ക്കു പടയാൾ എന്നുതന്നെ സാധു ॥൧൯॥

മൂ- ഇക്കിന്നച്ചപരം വന്നാ
ലൊക്കുംയണ്ണയഥാവലെ-
കക്ക്യാദികന്വചഹംചെയ്തി
പ്പിക്കമാത്രച്ഛോമവ്യം ॥൨൦॥

വ്യാ- ഇക്കിന്നു എതെങ്കിലും ഒരച്ചു പരമായിരച്ചതമ്പോൾ ക്രമങ്ങളിൽ യ വ ര ല ഇവ ആദേശമാവും ഉ-ം കക്കി + ആദി-

കൎത്ത്യാദി- അന്ന + ആഹാരം = അന്നാഹാരം മാതൃ + അൎത്ഥം = മാത്രൎത്ഥം- ഈ കാരത്തിൽ അലൌകികംതന്നെ. പിന്നെ എന്നി + ഏവം = എന്ന്യേവം വളൎത്തി + ഉൽക്കണ്ഠിവും = വളൎത്ത്യുൽക്കണ്ഠിവു (ഭാഗ) മററം തരം പോലെ മലയാളത്തിലും കാണുന്നവയല്ലൂ ഇതുതന്നെ മുൻ വിവരിച്ചപോലെ സാധു ॥൧൭॥

സൂ- എച്ചിന്നുമയവായാവാ
മചിശ്രീവഞ്ചിനായകൻ
കവയെപൂൎണ്ണചന്ദ്രോപി
രിപവെപാവകോപമൻ ॥൧൮॥

വ്യാ- എച്ചിന്നു അച്ച് പിന്വരുമ്പോൾ ക്രമേണ അയ അവ ആയ ആവ ഇവ ആദേശമാവും ഉ-ം കവെ + ഏ = കവയേ- രിപൊ + ഏ = രിപവേ- നൈ + അകൻ = നായകൻ- പൌ + അക = പാവകഃ-ഇതം സൂത്രം തത്ഭവത്തിൽ വരില്ല. ॥൧൮॥

സൂ- അകാരാല്പരമിക്കൊന്നാ
ലുണ്ണമേച്ചെങ്കിൽവൃദ്ധിയും
മഹേന്ദ്രോപമരാജൎഷി
ൎമ്മഹൈശ്വൎയ്യ മഹൌഷധിഃ ॥൧൯॥

വ്യാ- അകാരത്തിന്നു പിന്നെ ഇക്കവന്നാൽ ഗുണസന്ധി ഉ-ം മഹാ + ഇന്ദ്ര + ഉപമരാജ + ഋഷിഃ = മഹേന്ദ്രോപമരാജൎഷി- പിന്നെ മേൽ പ്രകാരം അകാരത്തിന്നു പിമ്പെ എച്ച് വന്നാൽ വൃദ്ധിസന്ധി ഉ-ം മഹാ + ഐശ്വൎയ്യം = മഹൈശ്വൎയ്യ- മഹാ + ഔഷധിഃ = മഹൌഷധിഃ എ ഒാ ഇ

മൂലങ്ങളിലുദാഹരിക്കാഞ്ഞതു. ഉ-ം ലതാ+എവ=ലതൈവ- ജല+ഓഘം= ജലൌഘം' ഇവയിൽ ഗുണസന്ധി ഇവിടെ ഇല്ലതന്നെ: വൃദ്ധിസന്ധി ദുർല്ലഭമായിക്കൊള്ളിക്കാം. ഉ-ം ഇല്ല+ഐക്യം=ഇല്ലൈക്യം ചില+ഇടം=ചിലെടം എന്നും ചില+എടം= ചിലേടം എന്നും കൊള്ളാം. ॥൩൯॥

സൂ- എങ്ങിന്നുപരരൂപന്താ
പ്രേജതെപ്രോഷതിപ്പട്
ഇങ്ങുമൂന്നാസ്വരാമിന്നു
മനീഷാദിനിപാതമെ ॥൪൦॥

വ്യാ. അകാരത്തിന്നു പിമ്പു വരുന്ന ഏ ഓ ഇവയ്ക്കു പരസ്വരൂപം തന്നെ ഉ-ം പ്ര+എജതെ= പ്രേജതെ- പ്ര+ഓഷതി=പ്രോഷതി, തമിഴുമറയ്ക്കു വാക്കുകളുടെ അറ്റത്തിൽ ഉ ച്ചരിക്കാത്തപക്ഷം ഈ സൂത്രം തത്ഭവത്തിൽ സാധാരണമാകുന്നു ഉ-ം വാക്ക്+എല്ലാം=വാക്കെല്ലാം- നോക്ക്+ഒക്കെ= നോക്കൊക്കെ- മറ്റും കാണ്ക. ഇന്നൾ എന്നതിനാൽ മേല്പറഞ്ഞ അഞ്ചുസൂത്രവും എന്നോക്ക്. പിന്നെ മനസ്+ഈഷാ= മനീഷാ- മുതലായവ ചില സൂത്രലംഘികളാകുന്നു. ॥൪൧॥

സൂ- അംമതാനുയിർപിന്നെന്നാൽ
സമാസേഹലിലോപവും
നാമീശപാദാശ്രിതരെ
ന്നോർമ്മയുൾക്കാമ്പിൽവേണമേ ॥൪൨॥

വ്യാ. അം എന്നതിന്നു സ്വരം പരമാകുമ്പോൾ തത്സമ തത്ഭവങ്ങളിലും മകാരംതന്നെ ആദേശം. ഉ-ം നാം+ഈശ= നാമീശ-

പിന്നെ സമാസത്തിൽ ഹല്ലു പരമാകുമ്പോൾ ലോപവുംവരും ഉ-ം പാദം+ആശ്രിതം= പാദാശ്രിതം- മരയാന- വെളിച്ചെണ്ണ മുതലായവയിലെ പൂർവ്വപദം (ഗ്ര) പറഞ്ഞപോലെ അമന്തമല്ല. മര എന്ന പ്രകൃതി മേലും, വെളിച്ചം= വെളുത്ത എന്ന പേരെച്ചത്തിന്മേലും സമാസിച്ചതാണ്. ॥൬൮॥

സൂ- സുപ്പാംവിസർഗ്ഗ മഖരാ
തിഖരംപരമാകിലോ
ശഷമൂന്നവയൊക്കുമ്പോ
ൾല്ലരംരേഫലോപവും ॥൬൯॥

രാമൊഗതിശ്ച്ചസ്ധുരംഹൊ
നാശനഃകാമഏവന്നഃ
ഭീമശ്ശ്രുരൊധനഷ്പാണി
ശ്ചതുഷ്ഷഷ്ഠികലാപിഭൂഃ ॥൭൦॥

വ്യാ. സഃ-(സ്) എന്നതിന്നു ഖരാദിഖരങ്ങളല്ലാത്തവ പരമാകുമ്പോൾ ഓത്താദേശം (അകാരാന്ത പുല്ലിംഗസകാരാന്ത പ്രഥമൈക വചനാന്തങ്ങളിലെന്നുകാൺക. (ഉ-ം രാമഃ+ഗതിഃ=രാമോഗതിഃ- അംഹഃ+നാശനഃ= അംഹോനാശനഃ- ശൂരഃ+ധനഃ= ശൂരോധനഃ- ഖരാദിഖരം. പരമാകുമ്പോൾ രൂപഭേദംകൂടാതെയും ചിലപ്പോൾ ശഷാദേശവും വരും. ഉ-ം നാശനഃ+കാമഃ= നാശനഃകാമഃ- പാണിഃ+ചതുഃ=പാണിശ്ചതുഃ- ധനഃ+പാണിഃ= ധനഷ്പാണിഃ പിന്നെ കഃ+കഃ= കസ്കു എന്നും കാൺക, ശഷ തന്നെ പരമാകുമ്പോൾ അവയിൽതന്നെ ഉചിതം ഉ-ം ഭീമഃ+ശ്രുതഃ= ഭീമശ്ശ്രുതഃ- ചതുഃ+ഷഷ്ടിഃ= ചതുഷ്ഷഷ്ടിഃ- (ശഷാദേശം താഴെ

സൂത്രത്തിൽ ക്രൂപ്രമാസ്സ്റ്റാണും) ഇകാരാന്താദിയിൽ ര ആദേശമാവും ഉ-ം ഗതിഃ+ബന്ധുഃ= ഗതിർബ്ബന്ധുഃ- ബന്ധുഃ+അഹോഃ= ബന്ധുരഹോഃ- സ-പരം പരമാകുമ്പോഴും മറവും ലോപവും വരും. ഉ-ം കാമഃ+എവ= കാമഎവ-പിന്നെ വാമാഃ+ഗതാഃ= വാമാഗതാഃ- എന്ന ബഹുവചനാന്തത്തിലും കാൺക. രകാരം പരമാവുമ്പോൾ ദീർഘാദേശമുള്ളതു ചുരുക്കമാകയാൽ മൂലം ഒഴിച്ചിട്ടതാണ്. ഉ-ം സ്ഥാണുഃ+രുദ്രഃ= സ്ഥാണൂരുദ്രഃ- ഒരം വിസർഗ്ഗാകാരം തത്ഭവത്തിൽ ഇല്ലായ്കയാൽ ഒരം മുതലുള്ള സന്ധി ദ്രാവിഡവാക്കുകളിൽ വരില്ല. ॥൪൦॥

സൂ- സ്തോശ്ചുഷ്ടുതോല്ലി ലമിന്നാം
പശ്ചാദജഝടിഭ്യാം ഹധൗ
കശ്ചിദിഷ്ടം ബലാദത്തി
നിശ്ചലസ്സരിപുസ്സംട്ടം ॥൪൧॥

സൂ- ശരച്ഛശധരാന്നിശ്ച
ദ്ദീപ്യജ്ജ്യോത്സ്നാഭ്രമാദിവ
മരുല്ലലന്മാലതികോ
ഡ്ഡീനമീക്ഷ സഷഡ്പദം ॥൪൨॥

വ്യാ- പരാന്തമായ സ= (സ്) ത= (ത്= ൽ) ഇവക്കു പകരം ച ട വർഗ്ഗങ്ങളെങ്കിൽ സകാരത്തിന്നു ശ ഷ കാരങ്ങളും ത വർഗ്ഗത്തിന്നു ചടവർഗ്ഗങ്ങളും ക്രമേണ ആദേശമാവും. ഉ-ം കസ് + ചിൽ= കശ്ചിൽ-ഇസ് +തം= ഇഷ്ടം - പിന്നെ തകാരത്തിന്നു ല- എങ്കിലും മ- ന- പരമെങ്കിൽ നകാരവും (ഹട് )=ഹയവര- അല്ല ഇവ പരമെങ്കിൽ ദകാരവും ആദേശം ഉ-ം ശരൽ+ശശധരാൽ+നിശ്ചൽ+ദീപ്യൽ+ജ്യോത്സ്നാഭ്രമാൽ+ഇവ= ശരച്ഛശധരാന്നിശ്ചദ്ദീപ്യജ്ജ്യോത്സ്നാഭ്രമാദിവ. മരുൽ+ലലൽ+മാലതികാഉൽ+ഡീനം=

മതല്ലചന്നാലതികോൾഢിനം. എന്നാൽ ത് എന്നതിന്നു ച ജ ട ഡ ദ ന ല ഇവ ആദേശമാവുമെന്നു താല്പൎയ്യം, പിന്നെ ഹകാരത്തിന്നു ജ ദ ഇവ മുൻ കൂടി വരുമ്പോൾ ഝ ധ എന്നു വരും. ഉ-ം അച് + ഹടി = അജ്ഝടി. ബലാൽ + ഹന്തി = ബലാദ്ധന്തി മറ്റും കാൺക. ॥൭൨॥

സൂ- അന്തസ്ഥമുദ്ഘോഷാച്ചി
നുമ്പിലോമൂദ്ധ്വാംഘരം
സുബന്താജന്തവാംഭേദ
മജ്ഝസംഭവകല്പിതം ॥൭൩॥

വ്യാ- അൎത്ഥം സ്പഷ്ടം ഉ-ം സുപ് + അന്തം = സുബന്തം അച് + അന്തം = അജന്തം. വാക് + ഭേദം = വാഗ്ഭേദം. ഇങ്ങനെ ഖരങ്ങൾക്കു മൃദു ആദേശമായവയെ കണ്ടുകൊൾക. ॥൭൩॥

സൂ- അനുനാസികമാകുമ്പോ
ളനുനാസികവുംമതം
നന്മമ്മയമിലോക
മവാങ്മനസഗോചരം ॥൭൪॥

വ്യാ. അൎത്ഥം സ്പഷ്ടം ഉ-ം അപ് + മയം = അമ്മയം വാക് + മനസം = വാങ്മനസം. മറ്റും ഖരങ്ങൾക്കു അനുനാസികമാദേശമായി വരുന്നതും ഓൎത്തുകൊൾക. ॥൭൪॥

സംസ്കൃതസന്ധി സമാപ്തം.

---

മൂ- നന്നൂലാലീരുയിർക്കുളി
ലൂന്നാംയവയിലൊന്നിഹ
തോന്നിയാൽതരുവാൻവഴി
മന്നനിന്നൊരിരാരെടൊ ॥൨൯॥

വ്യാ- തമിഴ് നന്നൂലിനെ അനുസരിച്ചിവിടെയും രണ്ടു സ്വരങ്ങൾ ചേരുമ്പോൾ നടുവെ പ്രായേണ സ്ഥാനബന്ധംപോലെ യ വ ഇവയിലൊന്നു ആഗമമായിരിക്കും ഉ-ം തോന്നി + ആൽ= തോന്നിയാൽ തരു + ആൻ= തരുവാൻ- പിന്നെ വഴിയല്ല- കതവാണു മതൽ കാൺക. സംസ്കൃത സൂത്രത്തെ അനുസരിച്ചും കണ്ടു പക്ഷം കൊള്ളാം വഴ്യല്ല കരാണു- വൃഥാ + ആക്കി എന്നല്ല വൃഥാവ് ആക്കി എന്നാണു. ॥൩൦॥

മൂ· രണ്ടിലൊന്നുലയിച്ചീടും
രണ്ടുംകാണാതയുംവരാം
മിണ്ടാതിങ്ങനെനിന്നാലെ
കൊണ്ടാടാതങ്ങുപോം ജനം ॥൩൧॥

വ്യാ- സ്വരസന്ധിയിൽ പൂർവ്വപദാന്തം പരപദാദി രം സ്വരങ്ങളിൽ ഒന്നു സാധാരണമായും രണ്ടും ചുരുക്കമായും ലോപിക്കും ഉ-ം മിണ്ടാതെ + ഇങ്ങനെ= മിണ്ടാതിങ്ങനെ- ആടാതെ + അങ്ങു- ആടാതങ്ങു- ഇതിൽ രണ്ടാമുദാഹരണത്തിൽ പരപദാദി ആയ അകാരം എഴുത്തിൽ ലോപിച്ചാലും ഉച്ചാരണത്തിൽ ധ്വനിക്കും. വാ + എടാ= വാടാ അല്ലെങ്കിൽ വാ + അടാ= വാടാ- (കോയം) എന്ന പരപദാദി ലോപവും കാൺക. ॥൩൨॥

മൃ- താടിചുണ്ടയിരൈമ്മെ തമ്മിൽ
പാട്ടപോൽ മാറുമാറുമാം
എടത്തിലൊണ്ടു മൈലാട്ടം
മേടമേതലജമാനനും ॥൪൫॥

വ്യാ- താടി- എന്നാൽ താലവ്യം- ഇ എ ഐ യ ഇവയും ചുണ്ട എന്നാൽ ഓഷ്ഠ്യം- ഉ ഒ വ ഇവയും ജാതി ദേശാദി ഭേദം പോലെ ഒന്നിന്നുപകരം മറ്റൊന്നുവരാം. ഉ-ം എടം=ഇടം- ഒണ്ടു= ഉണ്ടു- മൈലാട്ടം= മയിലാട്ടം- എജമാനൻ=യജമാനൻ- പിന്നെ എമൻ= യമൻ- എശോദാ= യശോദാ- യിവിടെ= ഇവിടെ- യെങ്ങനെ= എങ്ങനെ- ഇനിക്ക= എനിക്ക- എനി= ഇനി- എല= ഇല- ഇവയും, ഒരൽ= ഉരൽ- ഒല്ലാ= വല്ലാ- കൊളം=കുളം- കൊടം= കുടം- ഇവയും മറ്റും ൪൦ സൂത്രപ്രകാരം തന്നെ എന്നാൽ തമിഴ് മുറയ്ക്കു ധാത്വർത്ഥപ്രകാരം രണ്ടാമത്തേവതന്നെ സാധു. ഇര+പതു=ഇരിപതു ॥൪൬॥

മൃ. അന്നമാറ്റത്തിട്ടാത്രതാ
യൊന്നുമാമിന്നുകേരള
മുന്നാച്ചിന്നിലയില്ലാതെ
വന്നീടുന്നുവശാമികാ ॥൪൭॥
കറികയിൽകറം പൂങ്കാവിൽ
ക്കുകിടുന്നിതുശാരിയും
കണ്ണാത്തിലുണ്ടിവറ്റയ്ക്കു
കൽകണ്ടക്കൊതൽതങ്കരു ॥൪൮॥

വ്യാ- തമിഴ നന്നൂൽപ്രകാരം ശാഖികയായി വരുന്നവ അധി
കമുള്ളതിൽ ചിലതു തള്ളി ഇവിടെക്കുപകാരമുള്ളവയെ പറയുന്നു.

ഞം ഞൻ ഞു- ഞറ ഞണ ഇട ഞു ഉ താൻ ഞും ഇവ
പത്താകുന്നു. ഇവറ്റു മുന്നിൽ ഉച്ചാരണ ഭേദത്തോടായി കാണുന്ന
സ്വരങ്ങൾക്കു നിലയില്ലെന്നാൽ- ദീർഘിച്ചും, കുറുകിയും, മാറിയും,
ലോപിച്ചും വരുമെന്നും കാൺക. ഉ-ം കരു+(ഇൻ) + കയിർ=
കരിങ്കയിറു- പൂ + (ഉം)+കാവിൽ= പൂങ്കാവിൽ- കുറ + (ംരംട)
+ഉന്നു+(ഇളു)= കുറിട്ടന്നിളു- കണ്ണ്+(ഞ)+ഇൽ= കണ്ണത്തിൽ-
ഉൾ+ട+(ഉ)=ഉണ്ടു. ഇവ+(ററ)+റ്റു=ഇവററു- കാതൽ+
(തൻ=താൻ) +കൾ= കാതൽതങ്കൾ- പിന്നെ തമിഴ മുററു ഞും-
ഞു- ഇവറ്റു പക്ഷാന്തരമുണ്ടാകയാൽ മൂലത്തിൽ ഉദാഹരിച്ചിട്ടി
ല്ല- ഉ-ം പൊൻ+(ഞം)+കണ്ണി= പൊന്നാങ്കണ്ണി മിൻ+(ഞ)
+മിനങ്ങു=മിന്നാമിനുങ്ങ്- നുലാമാല- മണ്ണാങ്കട്ട- ഇല്ലാമഴ-
പോകാ പൊറ മുതലായവയും കാൺക. ഞും- ഞു ഇവ നി
ഷേധപേരെച്ചമെന്നും, സാധാരണ പേരെച്ചമെന്നും ഊഹിക്കാ
വുന്നതുതന്നെ പക്ഷാന്തരമെന്നുമറിക. (ഉ) ഞ ആദേശമെന്നതും
യുക്തി വിരോധമല്ല. ॥൨൯॥

സൂ- അലുക്കിലെന്നിയേലോപ
മന്തക്കുറിവേർത്തി
കലപിന്മലമാൻപോട
യെന്നെട്ടോട്ടുന്നുകാൺകടോ ॥൩൦॥

വ്യാ- ലോപനംകൂടാതെയുള്ള സമാസ സന്ധിയിൽ അല്ലാ
തെ അവസാന പദത്തിലൊഴികെ വിഭക്തി പ്രത്യയം ലോപിക്കും
ഉ-ം കല+പിൻ=കലപിൻ- (കലയുടെ പിന്നാലെ) മല+മാൻ=
മലമാൻ- (മലയിലെ മാൻ) എന്നാൽ പ്രാതിപദികത്തിന്മേൽ സ
മാസമെന്നർത്ഥം വേർമ- തി എന്നതിനാൽ ഇവിടെ പൂർവ്വപദമധ്യ

ഇതന്നെയും മതി എന്നും കാണ്ക. ഉ-ം എൺ+എട്ടു= എണ്ണെട്ടു- ശേഷം സമാസാലോകത്തിൽ വിവരിച്ചുപറയുന്നതുനോക്കിക്കൊൾക. എന്നാൽ ദ്രാവിഡങ്ങളിൽ പ്രഥമാദ്യപത്തിന്നുമേൽതന്നെ മിക്കതും സമാസവിധി ഉ-ം കളം+കരം=കളങ്ങര-കാലം+അളു= കാലമളു=ങ്ങക്കാലം. ॥൫൦॥

മൂ. അരചിരല്ലാരുമെയ്യാമേ
പരമായിരെങ്കിലൊ
അരയാലിലതാനേണ
മിഴിയാളുമേരംസരഖ ॥൫൧॥

വ്യാ- അർദ്ധാക്ഷരമായ ചില്ലുകളാം ൻ ൺ ൽ ർ ൾ ഇവറ്റക്കു വഴിയേ സ്വരം വന്നാൽ പൂർണ്ണതവരും ഉ-ം ആൽ+ഇല= ആലില- താൻ+എന്ന= താനെന്ന- ആർ+ഉരം= ആരുരം- പിന്നെ ആ+ഉടൻ= ആമുടൻ- ആൺ+ഇവൻ= ആണിവൻ- കാർ+ഒളി= കാറൊളി- എന്നും മറ്റും കാൺക, ॥൫൨॥

മൂ- കുററെഴുത്തിനുമേലെങ്കി
രെരാറന്നരിലിരട്ടിയും
പൊററിയാംകണ്ണ്വെന്നുള്ളി
ലുറവാരുഴണമെപ്പൊഴും ॥൫൩॥

വ്യാ. മുൻപറഞ്ഞ ചില്ലുകൾ ഹ്രസ്വാസ്വരത്തിന്നു മേലെങ്കിൽ ഇരട്ടിച്ചിരിക്കും ഉ-ം കൺ+അൻ= കണ്ണൻ- എൻ+ഉം+ഇൽ= എന്നുള്ളിൽ മറ്റും കാൺക. എന്നാൽ കണ്ണൻ+ഉ= കണ്ണനു- കണ്ണന്നു- രണ്ടും സാധു. ॥൫൪॥

സൂ- ചില്ലിന്നുമാററം തമ്മിൽതാൻ
നല്ലാദികൾക്കൊത്തപോലെയും
വല്ലാതെ മാററം കൊണ്ടാലും
ഇല്ലാപോൽ പുള്ളിൽ മാറിനി ॥൭൩॥

വ്യാ- മുൻപറഞ്ഞ ചില്ലുകൾക്ക ആദേശം വരുന്നതു മിക്കതും തമ്മിൽതന്നെ എന്നാൽ സവർണ്ണങ്ങളോടു സംബന്ധിച്ചുമിരിക്കും. ഉ-ം നേർ+വ= നോരാ (ർ) കൊൾ+ടു= കൊണ്ടു-(ൺ) പൊൻ+പുവ്വ്= പൊൻപുവ്വ് (ൻ) പിന്നെ- പുൽ= (പുളു)+ചിരി= പുഞ്ചിരി- (ഞ്) തേൻ+ചോരം= തേഞ്ചോരം. പൂ+(ം)ചേല= പൂഞ്ചേല. മൺ+ചാരി= മഞ്ചാരി- വെൾ+ചാമരം= വെഞ്ചാമരം- ചേർ+ഞാന്ന= ചേണാന്ന- മറ്റും കാൺക. എൺ+തിശ= എണ്ടിശ- എന്നതിനെ എണ്ഡിശ- എണ്ണിശ എന്നും സാധുവാക്കാം ॥൭൩॥

സൂ- വല്ലിനംപരമാകുമ്പോൾ
ചില്ലയിച്ചതിരട്ടിയാം
നല്ലപാകങ്ങൾ കട്ടെന്നാം
തല്ലുമെതമ്പുരാട്ടിമാർ ॥൭൪॥

വ്യാ. വരങ്ങൾക്ക മുമ്പിൽ ചില്ലു ലോപിക്കാം അപ്പോൾ ഖരങ്ങൾ ദ്വിതചവുംവരും ഉ-ം പാൽ+കഞ്ഞി= പാക്കഞ്ഞി. കൾ+ടു= കട്ടു. രാൾ+ടി= രാട്ടി= രാത്തി= രഞ്ജി. ചില്ലു ലോപിക്കാതെയും ഖരത്തിൽ ദ്വിതചം ചേർന്നും കാണാം. ഉ-ം പാൽക്കഞ്ഞി- ആളു മൊററാമതു. ॥൭൪॥

മൂ- ഒട്ടില്ലംപുത്തരേതൊട്ടും
കൂട്ടാംപേർമുടിയാം ട റ
കട്ടെറമ്പുകറുംകാട്ടാററിൽ
പെട്ടുനാട്ടിൽപരന്നതെ ॥൭൭॥

വ്യാ- ഒട്ടിൽ എന്നാൽ സമാസത്തിലെന്നും ഏതൊട്ടു എന്നാൽ ദ്വിതീയമുതൽക്കെന്നും അൎത്ഥം മേൽപറഞ്ഞവയിൽ ട റ കാരാന്തങ്ങ ളിരട്ടിക്കും ഉ.ം കട്+എറമ്പു= കട്ടെറമ്പു- കാട്+ആറ+ഇൽ= കാട്ടാററിൽ- നാട്+ഇൽ= നാട്ടിൽ- മററം കാൺക- ൭൦ം സൂത്രത്തെ ലംഘിച്ചു ആടിനെ ആടെ ആടിന ഇങ്ങനെ കാണുന്നതു ശരിയല്ല ॥൭൭॥

മൂ- ഉയിർപിന്മെയ്യിരട്ടിപ്പി
ങ്ങചിതംപോലെതന്നയാം
ഉരിരപ്പ്വലിയെകണ്ടാ
ലൊഴിയെപ്പെടിയില്ലമെ ॥൭൮॥

വ്യാ- ഇവിടെ സമാസസന്ധികളിൽ പ്രരത്തിൽ ഉചിതത്തി ന്നു നല്ല വ്യവസ്ഥ ഇല്ല- എന്നാൽ പരിചയം കൊണ്ടു ചിതംപോലെ കണ്ടുകൊള്ളേണ്ടതാകുന്നു- ഉ-ം മേൽ ശ്ലോകത്തിന്റെ ഉത്തരാൎദ്ധത്തിൽ പ-ക ഇവ നോക്ക- പിന്നെ കററക്കഴൽ മഴക്കാർ പഴഞ്ചനം ഒററശ്ലരം മുതലായവ കാൺക. ॥൭൮॥

മൂ- ണൊട്ടെഴുത്തുകളൊട്ടുമ്പോറും
കുററായ്മററതിരട്ടിയാം

അക്കരച്ചെന്നുപാക്കുന്നോ
വിക്കരത്തോണിമുക്കിപോൽ ॥൩൫॥

വ്യാ- ദീർഘസ്വരങ്ങൾ പരപദാദി വ്യഞ്ജനത്തോടു സന്ധിക്കുമ്പോൾ ഹ്രസ്വമായി മാറാതിരിക്കും. ഉ-ം അ + കരം = അക്കരെ- ഒരം + കര = ഇക്കര. എ + പോൾ = എപ്പോൾ. ഏ + നൾ- എന്നാൾ- മററും കാൺക. ॥൩൬॥

മൂ- പരാദിമെയ്യുംലോപിച്ചു
പാട്ടിൽപാടീടിനാർചിലർ
പുണ്യംചെയ്യോളുകാവ്യമ്പോൾ
പാപംചെയ്യുടബാലരെ ॥൩൭॥

വ്യാ- പരപദാദി ആയ വ്യഞ്ജനത്തിന്നും ചില പാട്ടിൽ ലോപം കാണുന്നു ഉ-ം ചെയ്യോളു- ചെയ്യുടാ = ചെയ്യുകൊള്ളും ചെയ്യുടാ- എന്നും ഉഭയപക്ഷത്തിലും അന്ത്യാദ്യങ്ങളെ ലോപിച്ചു ചെയ്യുംതെകണ്ടു ചെയ്യുണ്ടു എന്നും മററും ഇങ്ങിനെ മഹാ കവികൾ പ്രയോഗിച്ചിട്ടില്ലായ്കയാൽ ഇനി മേൽ പറയുന്നു ആഭാസ തൽഭവത്തിൽ രേഖ നിന്ദിതങ്ങളായിപ്പറയും. ॥൩൮॥

മൂ- വണ്ണ്യാന്നാമാഗമാദിക
വിണ്ണ്യംന്നാസ്സിതങ്ങളെ
വണ്ണിക്കുംപിമ്പരിക്കാലം
ജിണ്ണ്യുത്തമരകരളെ ॥൩൯॥

വ്യാ- ഇനിമേൽ തത്ഭവ മൎയ്യാദയിൽ അക്ഷരാഗമലോപാദികളുടെ വ്യവസ്ഥകേടിനെ കാണിക്കും. എന്നാൽ ഒന്നു രണ്ടു മാത്രയൊ ഒരക്ഷരമൊ മാത്രം ലോപിച്ചു കാണുന്നതായ ഉച്ചാരി പ്രയോഗങ്ങൾ ഒഴികെ ശേഷം ഇപ്പോൾ ഉത്തമമലയാളികളിൽ അഭാസമായിരിക്കുമെന്നു താല്പൎയ്യം.॥ ൫൯॥

മൂ- ഗീൎവ്വാണദ്രാവിഡാചാര
സൎവ്വങ്കഷകഷായിതം
പൂൎവ്വൈൎവ്യാചരിതംകൃത്സ്നാ
ന്നിൎവ്വഹിക്കയഥോചിതം ॥൬൦॥

വ്യാ- ഒരം മണിപ്രവാളഭാഷയിൽ സംസ്കൃതം തമിഴ സൂത്രങ്ങളെ അനുസരിച്ചും അവയെ അറിയാത്തവർ വല്ലപ്രകാരവും പ്രയോഗിച്ചുമിരിക്കുന്ന മലയാള സന്ധികളെ ഒരുവിധം ക്രമപ്പെടുത്തി കാണിച്ചിരിക്കുന്നു. എന്നാൽ ഇതിൽ പറഞ്ഞവയും ഉച്ചാരി പ്രയോഗത്താൽ കാലപ്പഴക്കംകൊണ്ടു സൎവ്വസാധാരണമായിരിക്കുന്നവയും ഒഴിയെ ശേഷമെല്ലാം കേവലം അഭാസംതന്നെ എന്നുമാത്രമല്ല അകാരാദി സ്വരികളിലും മറ്റും- അ+വണ്ണം- അവ്വണ്ണം- എന്നല്ല- ഔവ്വണ്ണം- എന്നു പ്രയോഗിച്ചതു തെററ തന്നെ. ॥൬൦॥

ഇതി- ചതുൎത്ഥ കലാരൂപം സന്ധ്യാലോകം

സമാപ്തം.

---

ശബ്ദാലോകം.

മൂ- രൂഢംജാത്യാദിധാശബ്ദം
രൂഢിയുംയോഗരൂഢിയും
ശങ്കയില്ലശശാങ്കന്താൻ
മങ്കയാൾമുഖപങ്കജം ॥൧൫॥

വ്യാ- ശബ്ദം ഉത്ഭവംകൊണ്ടു രണ്ടു തരമാകുന്നു. ൧- രൂഢി ഉ-ം ശങ്ക മങ്ക മുതലായവ. ൨- യോഗരൂഢി, ഉ-ം ശശാങ്കൻ പങ്കജം- മുതൽ കാൺക. പിന്നെ യോഗരൂഢിക്കും മേൽ യൌഗികമെന്നുമുണ്ടു ഉ-ം മുഖപങ്കജം. ॥൧൫॥

മൂ- അത്ഥമത്ഥേനനാലാകമേ
ജാതിസംജ്ഞാഗുണംക്രിയാ
ഓരിവിപ്രൻദേവദത്ത
നതിനിമ്മലപാചകൻ. ॥൧൬॥

വ്യാ- മേൽപറഞ്ഞ ശബ്ദംതന്നെ അത്ഥംകൊണ്ടു നാലു തരമുണ്ടു. ൧- ജാതിപരം. ഉ-ം വിപ്രൻ ൨- സംജ്ഞാപരം. ഉ-ം ദേവദത്തൻ. ൩- ഗുണപരം. ഉ-ം നിമ്മലൻ. ൪ ക്രിയാപരം. ഉ-ം പാചകൻ. എല്ലാശബ്ദവും ഒരോ നാലിലൊരുതരമായിരിക്കുമെന്നറിക. ॥൧൬॥

മൂ- തത്സമം തത്ഭവംദേശ്യം
തത്സമംമൂന്നുകേരളേ
മംഗലംമങ്കലംപിന്നെ
മങ്ങലംതരമിങ്ങനെ ॥൧൭॥

വ്യാ- ൟ മലയാളത്തിൽ ശബ്ദങ്ങളുടെ ഉത്ഭവം മൂന്നു തരമാകുന്നു. ൧- തത്സമം. ഇതു ശുദ്ധ സംസ്കൃതവും അതിൽ ദ്രാവിഡ പ്രത്യയം മാത്രം ചേൎന്നതും ആകുന്നു. ഉ-ം മംഗലം- പിന്നെ സിംഹഃ സിംഹം വൃക്ഷഃ വൃക്ഷം രാമഃ രാമൻ ജായാ ജായ മാതാ മാതാവു രാജാ രാജാവു വാക് വാക്ക വേധാഃ വേധാവു കൎമ്മ കൎമ്മം പയഃ പയസ്സ ഇത്യാദി. ൨- തത്ഭവം സംസ്കൃത ശബ്ദങ്ങൾ അക്ഷര മാറ്റങ്ങളോടെ ദുഷിച്ചും മാറം തമിഴിൽനടപ്പായതു. ഉ-ം മങ്കലം- പിന്നെ ചിങ്കം- കെന്തകം- ചിട- അഞ്ചനം- കഞ്ചൻ- വഞ്ചി- തേവർ- കട്ടിൽ- ചന്തനം- പാലൻ- ചാരി- ആയിലിയം- അത്തം- കടം- കനം- ചവം മുതലായവ. ൩- ദേശ്യം- മേൽപറഞ്ഞ തത്ഭവത്തിൽനിന്നും അക്ഷരമാറ്റങ്ങളോടെ ദുഷിച്ചും മറ്റൊ ൟ മലയാളത്തിൽ നടപ്പായവ. ഉ-ം മങ്ങലം- ചിങ്ങം- അഞ്ജനം- പഞ്ചി- ചന്ദനം- ഇങ്ങനെ- മരങ്ങൾ- ഏതും ൟ വക തത്ഭവ തത്ഭവങ്ങളും എറിഞ്ഞേരി എരുളി ഒലൻ ചെന്താ മുതലായ സ്വദേശ ജാതങ്ങളും ആയവ. ഇതുകൂടാതെ റാണ- പേരസ്സ- കണ്ണു- താലൂക്ക്- കച്ചേരി- കോട്ട് മുതലായ ചില ശബ്ദങ്ങൾ ഇപ്പിടയിൽ സാധാരണ ജനസംസാരങ്ങളിലും ചിലകവികളിലും കാണുന്നവ പുരാണ പുസ്തകങ്ങളിൽ ഇല്ലായ്കയാൽ അവയെ ഒരു തരമാക്കിപറയാത്തതുമാകുന്നു. ॥൩൩॥

മൂ- തത്രസത്സമമാത്രങ്ങൾ
കംത്രതത്ഭവഭാഷയിൽ
ചിത്രമാററത്തിനൊത്തൊരു
സൂത്രമാതുവതിന്നിഹ ॥൩൪॥

വ്യാ- തത്ര- എന്ന ഇടിപതാര തത്സമ മാത്രവൎണ്ണങ്ങൾക്ക ഇവിടെ തത്ഭവങ്ങളിൽ ഏതുതരെഴുത്തുകൾ ആദേശമാവുമെന്ന

തിന്നു ശരിയായി ഞാൻ ഇവിടെക്ക ഒരു സൂത്രം പറയുന്നു എ ന്നൎത്ഥം. ॥൩൪॥

മൂ- സവൎണ്ണവല്ലിനംവാഴ്
മിങ്ങുമെല്ലിനമാകിലാം
രേഫിക്കിച്ചിടയന്ത്യവ
രെങ്ങുംതെൎണ്ണങ്ങൾമാററമെ ॥൩൫॥

വ്യാ. സംസ്കൃതത്തിൽ കണ്ഠ്യാദി വൎഗ്ഗങ്ങളിലെ നടുവിലെ മൂന്നിന്നും പകരം ഒന്നാമത്തെതന്നെ വരും. ഉ-ം കട്ടിതം- ഖട്വാം- കതക്കൾ- ഗൃതക്കൾ- കനം- ഘനം- ചലം- ജലം. ചായ ഛായ- ചരി- ഝരി. ചരം- ശരം.- ഉടക്കം- ഢക്ക. പാൎത്ഥൻ- പാൎത്ഥൻ നന്ദനം- നന്ദനം. പുത്തി- ബുദ്ധി- പലം- ഫലം- പാരം- ഭാരം മുതലായവ ഇവയിൽവച്ചും ഇവിടെ ഒരു ഖരങ്ങൾക്ക പിരെടുത്ത സവൎണ്ണത്തിൽ അനുനാസികങ്ങളായും വരും. ഉ-ം മരങ്ങൾ- മരക്കൾ- മാങ്ങ- മാങ്ക- ശേഷം (ൻ്റെ നോക്കുക) പിന്നെ മട്ടും- മധു- ചട്ടി- ഷഷ്ടി- വിഷ്ടി- വിധിഃ മുതലായവ ചില സൂത്രലംഘികൾ. ॥൩൫॥

മൂ- ഋകാരത്തിനുരേഫാന്താ
ധിവിടെത്തനിതാനുമാം
ഋരണംപലതെന്നാലും
നാല്പ്യണംപോകവേണമെ ॥൩൬॥

വ്യാ- ഋ എന്നതിന്നു ര- തന്നെ ഉ-ം ഇരണം- ഋണം- ഇരു ഷി മുതലായതും കാൺക. എന്നാൽ മലയാളത്തിൽ ഋകാരം ന

മൂ- ഊഷ്മാക്കൾ മാഞ്ഞതാ വല്ലച്ചിൽ
മറിഞ്ഞതു കാണുമാറിഹ
മസ്സുണ്ണിമാരിതംമോക്ഷം
മായയാമാമുനീന്ദ്രരും ॥൩൯॥

വ്യാ- ഊഷ്മാക്കളായ ശ ഷ സ ഹ ഇവ തത്ഭവത്തിൽ കേവലം വിട്ടുകളഞ്ഞതാ അല്ലെങ്കിൽ പകരം വല്ല അച്ചോ മററാ മാത്രമായി ശേഷിപ്പിച്ചോ കാണും ഉ-ം മയി- മൈം മഷി- ഇതം- ഹിതം- മാമുനി- മഹാമുനി- പിന്നെ മാമല- മാലോകർ മാ പാപി കട്ടം- കഷ്ടം- അസന്തം- ഹസന്തം- മററം കാൺക- എന്നാൽ തന്തോയം- സന്തോഷം എന്നും മററ എത്രയും താണ ജാതികൾ മാത്രമെ ഇവിടെ സംസാരിക്കൂ. ॥൩൯॥

മൂ- തത്ഭവാദിത ദേശ്യത്തി
ന്താവിന്നുഞന്നചാന്നവും
കാവിന്നുങാവും റാവിന്നു
നാന്നവും പ്രത്യയാദിയിൽ ॥൪൦॥

ഉറഞ്ഞുവന്നുകല്പിച്ചി
ട്ടടങ്ങീലെന്തു്കാമരം
ഉറങ്ങുന്നിന്നിതുരാള
ത്രുടില്ലാതവരംയിതൊ ॥൪൧॥

വ്യാ- തത്ഭവത്തിൽനിന്നു വന്ന ദേശ്യ ശബ്ദങ്ങളിൽ പ്രത്യേകം പ്രത്യങ്ങളിൽ ചില മാററങ്ങളുണ്ട്- എന്തെന്നാൽ തകാരത്തിന്നു ഞ ന്ന ച ഇവയും കകാരത്തിന്നു ങ റകാരത്തിന്നു ന ഇവയും ...

ദേശം വരെ. ഉ-ം ഉറങ്ങു- ഉറന്തു- വന്നു- വന്തു- കല്പിച്ചു- കല്പി
ത്തു- അടങ്ങി- അടകി- ഉറങ്ങുന്നു- ഉറകുവാർ- പിന്നെ വേഴിച്ചു-
വേഴിത്തു- മുതൽ കാൺക. ॥൭൧॥

മൂ- ഞയമാവളഴാതമ്മിൽ
ഞായംപോലെവരാമിഹ
ഞാനെന്നുമിഴിക്കന്നേടിട്ടാൽ
ഞെരിക്കുംപഴമാകവെ ॥വെ॥

വ്യാ- മുൻ പറഞ്ഞതുകൂടാതെ തത്ഭവദേശ്യത്തിൽ- ഞയം-
മവ- ളഴ- ഇവരണ്ടും ചിലപ്പോൾ തമ്മിൽ മാററംവരും ഉ-ം
ഞാൻ- യാൻ- മിഴി- വിഴി- പഴം- പളം- ആന- യാന- എ
ന്നാൽ കളം കേളി മുതലായ ചില ശബ്ദങ്ങളിൽ മാററമില്ല
തന്നെ ॥൭൨॥

മൂ- തത്ഭവാചാരമീവണ്ണം
മത്ഭുതാകാരമോക്കെടൊ
തത്സമാലാപമേസാധു
സത്സുകേരളഭാഷയിൽ ॥മ്പെ॥

വ്യാ- ഒരം കേരളത്തിൽ ആര്യബ്രാഹ്മണരെ അനുസരിച്ചു
ആചാര്യന്മാർ ബാലന്മാൎക്ക സുമുഹൂൎത്തംകൊണ്ടു വിദ്യാരംഭം ചെ
യ്യിക്കുമ്പോൾ ഒന്നാമതു സ്വൎണ്ണംകൊണ്ടു നാവിന്മേലും പിന്നെ
കൈപിടിച്ചു അരിയിലും മണലിലും എഴുതിയും എഴുതിച്ചും പിന്നെ
നല്ലവണ്ണം പഠിപ്പിച്ചും വരുന്ന പാരമ്പൎയ്യത്തിൽ അൻപത്തൊന്ന
ക്ഷരങ്ങൾ അറിഞ്ഞിരിക്കുമ്പോൾ ആയക്ഷരങ്ങളിൽ ശരിയായുള്ള
സംസ്കൃത വാക്കുകളെ ഇപ്രകാരം തത്ഭവമാക്കാ തത്സമാക്ക

ന്ന നടപ്പു ഇക്കാലം സംസ്കൃത സമ്പർക്കംകൊണ്ടു പരിഷ്കൃതമായിരിക്കുന്ന നമ്മുടെ ഭാഷയിൽ കഴിയുന്നിടത്തോളം ഒഴിച്ചുകളയേണ്ടതും ആകകൊണ്ടു സജ്ജനങ്ങളിൽ ശരിയായ വാക്കുതന്നെ വേണമെന്നു താല്പര്യം. ॥൩൭॥

ഇതി പഞ്ചമകലാരൂപം ശബ്ദാലോകം
സമാപ്തം.

---

## പദാലോകം.

സൂ- വ്യാകരിപ്പതിനു തക്കതാം പദം
സുപ്തിങന്തമതിലൂനമവ്യയം
പേർവിനാദി മൊഴിയാറതെങ്കിലും
സംസ്കൃതത്രിവിധമിങ്ങു സമ്മതം ॥൪॥

വ്യാ- സംസ്കൃതത്തിൽ വിഭക്തി പറയാൻ തക്കവണ്ണമുള്ളതായ പദം രണ്ടുതരംതന്നെ. ൧- സുബന്തം അല്ലെങ്കിൽ നാമം ൨- തിങന്തം അല്ലെങ്കിൽ ക്രിയ. എന്നാൽ ഇവ രണ്ടിന്റെയും ഊനത വന്നുപോയതായി അവ്യയമെന്നും ഒരുതരം മൂന്നാമതായിട്ടുണ്ടു. തമിഴിൽ നന്നൂൽപ്രകാരം പദം ആറുതരമാകുന്നു. ൧- പേർച്ചൊൽ ൨- വടച്ചൊൽ. ൩- തിരിച്ചൊൽ. ൪- വിനച്ചൊൽ. ൫- ഇടച്ചൊൽ ൬. ഉരിച്ചൊൽ. ഇവയിൽ ആദ്യത്തെ മൂന്നും നാമവും പിന്നത്തെ ക്രിയയും ഒടുവിലത്തെ രണ്ടും അവ്യയവുമായി ഏകദേശം സമപ്പിക്കാവുന്നതിനാൽ ഇവിടെ സംസ്കൃതപക്ഷം മൂന്നുതരം തന്നെ യോഗ്യമായിരിക്കും.

ഇതി ഷഷ്ഠകലാരൂപം പദാലോകം
സമാപ്തം,

---

മൂ- നാമന്താൻനാമപകരം
കൃത്തദ്ധിതസമാസജം
ഭാവനാമംക്രിയാനാമം
സംഖ്യാസൎവ്വാത്ഥമഷ്ടധാ ॥൬൯॥

വ്യാ- ഇനി പദങ്ങളിൽ ഒന്നാമതായി പറഞ്ഞ നാമത്തിന്റെ തരഭേദത്തെ പറയുന്നു. ൧- നാമങ്ങൾക്കുപകരം പ്രയോഗിച്ചുവരുന്ന പ്രതിസംജ്ഞ ൨- കൃദന്തം. ൩- തദ്ധിതം. ൪- സമാസജം. ൫- ഭാവനാമം, ൬. ക്രിയാനാമം. ൭- സംഖ്യാനാമം. ൮- സൎവ്വനാമം. സംസ്കൃതത്തിൽ കൃത്തദ്ധിതങ്ങളിൽ ഇവ എല്ലാമടങ്ങുമെങ്കിലും അധികം വിവരിക്കുന്നത ഇവിടേക്കു ഉചിതമായിരിക്കുമെന്നതിനാൽ എട്ടുതരമാക്കിയിരിക്കുന്നു. ॥൭൦॥

മൂ. യത്തദേതദദഃകിന്തു
യുഷ്മദസ്മച്ചസംസ്കൃതം
അവനേവനിവന്നീഞാ
നിവതാൻപ്രതിസംജ്ഞകൾ ॥൭൧॥

വ്യാ- സംസ്കൃത പ്രതിജ്ഞകൾ (പ്രഥമപുരുഷൻ) യത്- തത്- ഏതത്- അദഃ- ഇദം- കിം- (മദ്ധ്യമപുരുഷൻ) ത്വം- (ഉത്തമപുരുഷൻ) അഹം- മലയാളത്തിൽ (പ്രഥമൻ) അവൻ- ഇവൻ- എവൻ- (മദ്ധ്യമൻ) നീ- (ഉത്തമൻ) ഞാൻ- യാൻ- മദ്ധ്യമനിൽ താനെന്നും ഇവയുടെ രൂപഭേദം രൂപമാലയിൽ കാണിക്കും ॥൭൨॥

മൂ- കൃദന്തപ്രത്യയംതവ്യാ
നീയായകതതിങ്ങവൽ

അനാഹമാസ്തുമുന്തൃചാ
ദിവധാതുപരങ്ങളാം ॥൭॥

കൎത്തവ്യമെന്നുഭജനംഭജനീയനാരോ
കൎത്താവുപൂൎണ്ണമവിതുംകൃതവാന്നൃപ
ഞ്ചം ॥ സ്മൎത്തൃപാഠകാരകപദംകൃതകാൎയ്യി
ഭാരഃ ॥ കുൎവ്വാണനായകയിവസൻഭഗ
വൽസ്സൂതിംഭജേഃ ॥൮॥

വ്യാ- സംസ്കൃതത്തിലെ കൃത്ത പ്രത്യയങ്ങൾ, തവ്യ- അനീയ- യ- അക- ത- തിൻ (ഇ) തവൽ- അന് അ- (ഘഞ്) ന്- മാന- ഇം- തൃ- തൃച- അത ഇവകളാകുന്നു. ഇവയെല്ലാം ധാതുവിന്നമേൽ തന്നെ വരും. എന്നാൽ ചില ധാതു പ്രത്യയമദ്ധ്യത്തിൽ ഇ അ- മുതൽ ചിലതു ആഗമിച്ചും കാണും. മേൽപറഞ്ഞവയിൽ തവ്യ- തൃ- ത- മാന- യ- അക- തവൽ- ഇവ യഥാക്രമം കൃധാതുവിന്മേൽ ചേൎത്താൽ- കൎത്തവ്യം- കൎത്താ- കൃതം- കുൎവ്വാണൻ- കാൎയ്യം- കാരകൻ- കൃതവാൻ- എന്നവ ഉണ്ടാകും. എന്നാൽ കാൎയ്യം- കാരകൻ- ഇവയിൽ ധാതുവിന്റെ ആദ്യക്ഷരത്തിൽ വൃദ്ധി (ആ) വന്നു- കാര് എന്നായതിന്മേൽ യ- അക- ചേൎന്നു എന്നും കാൺക. ഭജ് ധാതുവിൽ- അന- അനീയ- ഇവ ചേൎന്നു ഭജനം ഭജനീയൻ എന്നും പൂര് ധാതുവിൽ ന- ചേൎന്നു പൂൎണ്ണം എന്നും- അവ ധാതുവിൽ- ഇം- ചേൎന്നു അവിതും- എന്നും സ്മൃ- ധാതുവിൽ തൃ ചേൎന്നു സ്മൎത്താ എന്നും ഭൃധാതുവിൽ വൃദ്ധിപരം ആ- ചേൎന്നു ഭാരഃ- എന്നും സൂ- ധാതുവിൽ തി- ചേൎന്നു സൂതി- എന്നും വസ് ധാതുവിൽ അൻ അല്ലെങ്കിൽ അൽ- ചേൎന്നു വസൻ എന്നും കണ്ടുകൊൾക. ഇനിയും ഗന്തവ്യം- വക്തവ്യം- ഗന്തും- വക്തും- വചനീയം- കമനീയം- രമണീയം- യോഗ്യം- ഗ്രാഹ്യം- ത്യാജ്യം- നിന്ദ്യൻ- വന്ദ്യൻ- വദ്ധ്യൻ- ശ്രുതം- സ്ഥിതം- ഉക്തം- ജാതം- വിലതം- സിദ്ധം-

ബദ്ധം സൃഷ്ടം- പൃഷ്ടം- ഛിന്നം- ഖിന്നം- ഭിന്നം- ഭഗ്നം- ഉക്തവാൻ- ഗതവാൻ- ഭുക്തവാൻ- ജിതം- ഗതം- പഠിതം- നിധായ- വിധായ- വിസൃജ്യ- പ്രണിപത്യ- ആഗത്യ- ഭുക്ത്വാ- വക്താ- ഭോക്തും- വിധാതും- പഠനം- ഗമനം- പചനം പാകഃ- പാചകഃ- യജമാനഃ- വർദ്ധമാനഃ- നതിഃ- ഗതിഃ- യുതിഃ- പതിഃ- ഇത്യാദി കാൺക. ഇവയിൽ ചില ഭാവക്രിയാനാമങ്ങളും മറ്റുചില അവ്യയങ്ങളും അടങ്ങിയിരിക്കുന്നു. ॥൭൮॥

മൂ- തദ്ധിതൻവിഷമംപാർത്താൽ
മത്വബാദിയനേകമാം
ബുദ്ധിമാൻഗുണവാനെങ്കിൽ
സിദ്ധിക്കുംപൂരുഷാർത്ഥവും ॥൭൯॥

കാണാമിഞാണ്ഷ്യഞ്ഛരാ
ഠക്ത്വംതാതസിലങ്ങിമ്-
ഉണരുന്നിവതാന്ത്രാതി
പഠികാലെന്നുമോർക്കെടൊ ॥൮൦॥

ദൌഷചന്തിർഭാഗ്യവൊജാമ
ഭഗ്നേ്യാദന്ത്യന്തദീയവും
വാർഷികംഖലൃശീതത്വം
സ്വതാമഛിമമാനത് ॥൮൧॥

വ്യാ- ഇനി തദ്ധിത പ്രത്യയങ്ങൾ- മതു= വതു- (ഇഞ്=ഇ)- (അണ്=അ)- ഷ്യഞ്= (യ)-യ (ഛ= ഈയ)- (ഠക്= ക)- ത്വം- ത- (തസിൽ= തഃ)- (ഇമ്= മ)- ഇവകളാകുന്നു- ഇവയെ

ല്ലാം പ്രാതിപദികത്തിന്നുമേൽ വരും- ഉ-ം ബുദ്ധിമാൻ- ഗുണ
വാൻ- കൌഷാന്തികി- ഭാൎഗ്ഗവീ- ജാമദഗ്ന്യീ- ദൈത്യം- തദീയം-
വാൎഷികം- ശീതളാംസ്വാതം- മഹിമ- മാനതീ- ഇതിൽ റ- ന-
ഴ- ൭- ഇവ ആദി വൃദ്ധിയോടുകൂടെയെന്നും കാൺക, ശീതളാം-
സ്വാതം- മഹിമ- ഒരു മൂന്നും ഭാവത്തിലായിരിക്കും. പിന്നെ ഗു
ണതാം- മൂഢതാം- ലാഘവം- മൌഢ്യം- മൂഢത- ആഹ്നികം-
പൌരാണികം- ഔദാസിന്യം- പൌരോഹിത്യം- ധാൎത്തരാഷ്ട്രം-
പാൎവ്വതി- രാമതീ- പൎവ്വതതീ- മദീയം- നാരായണീയം- മറ്റും
വിചാരിച്ചുകൊൾക. ॥വ്യ.॥

സൂ- ഓരോരശബ്ദത്തിലോരോരോ
ലിംഗാദിക്കുറിച്ചേക്കയാൽ
കേരളേതദ്ധിതൻചേരും
കാരശാല്യാദിയാലുമാം ॥വ്യ॥

വ്യാ- മലയാള തദ്ധിതന്നു ലിംഗാദി ചിഹ്നങ്ങൾതന്നെ പ്രമാ
ണം എന്നാൽ അവധാതുപ്രകൃതികളിലൊ നാമങ്ങളിന്മേലൊ വ
രികയും ചെയ്യും. പിന്നെകാരം- ശാലി- എന്ന പ്രത്യയങ്ങളും കൊ
ള്ളാം, ഉ-ം കഴിയൻ- വണ്ണൻ- കന്നൻ- ഇവ ധാതുപരവും- നര
യൻ- പൊന്നൻ- നാമപരവും- പിന്നെ (സ്ത്രീ) ലൊപിച്ചു- (ത്തി=
ച്ചി = ട്ടി) കള്ളത്തി- ആശാരിച്ചി- തമ്പുരാട്ടി. പിന്നെ സംസ്കൃത
ത്തിലെ (ഇ) വില്ലാളി- മുതലാളി- കന്നുവാഴി- പിന്നെ പണ
ക്കാരൻ- മാനശാലി- ഇങ്ങനെ പല വിധവും കാൺക. ഇവയിൽ
അൻ- ൾ- അം- (ഇ = ത്തി) ഇവതന്നെ സാധാരണ പ്രത്യ
യങ്ങൾ, ॥വ്യ॥

സൂ- ജാത്യാദിനാലുദിക്കാല
ദേശസംബന്ധമായുമാം

നാമങ്ങളവകണ്ടാലും
ത്രിഷ്വതദ്ധിതന്നിയും ॥൭൩॥

വ്യാ- മുമ്പെ ശബ്ദപടലത്തിൽ അൎത്ഥംകൊണ്ടു ശബ്ദം നാലു തരംപറഞ്ഞവയും ദിക്ക- കാലം- ദേശം- ഇവയും സംബന്ധിച്ചു അനേകം തദ്ധിത നാമങ്ങൾ ഉണ്ടാക്കാം. അവയിൽ അൻ- സാധാരണവും ഇ- ർല്ലവേം പുല്ലിംഗത്തെയും. അൾ- ഇ- ത്തി- അല്ലെങ്കിൽ ച്ചി അല്ലെങ്കിൽ ട്ടി- ഇവ സ്ത്രീലിംഗത്തെയും. അം- നപുംസകലിംഗത്തെയും കറിക്കും. ഉ-ം (ജാതി) അന്തണൻ- നമ്പൂതിരി- നങ്ങ- (അന്തൎജ്ജനം) അമ്പലവാസി- വാരിയൻ- വാരിയത്തി- മാരാൻ- മാരാത്തി- ഈഴവൻ- ഈഴവത്തി- കമ്മാളൻ- കമ്മാളത്തി- പറയൻ- പറച്ചി അല്ലെങ്കിൽ പറയി- പാണൻ- പാട്ടി- മറ്റും (സംജ്ഞ) കേളൻ- ചേരൻ- ചക്കൻ- ചക്കി- കാളി- മറ്റും- (ഗുണം) ഊക്കൻ- കറപ്പൻ- മുണ്ടൻ- മടിയൻ- എഷണിക്കാരൻ- പണക്കാരൻ- പൊന്നൻ- കതിരവൻ- ഇളയവൻ- മൂത്തവൻ- മൂത്തി- മടിച്ചി- കഴലിയാൾ- മറ്റും- (ക്രിയ) വെപ്പുകാരൻ- വെപ്പാട്ടി- വില്ലാളി- തൊഴിലൻ- ശാന്തിക്കാരൻ. മറ്റും (ദിക്ക) തെക്കൻ- അകലത്തോൻ- അയൽക്കാരൻ- മറ്റും (കാലം) പണ്ടേവൻ- പിന്നേവൻ- (ദേശം) നാടൻ വീടൻ- മലയൻ- കന്നൻ- പാണ്ടിക്കാരൻ- മറ്റും പല വിധത്തിലും കണ്ടും കേട്ടും അറിഞ്ഞു കൊള്ളേണ്ടതല്ലാതെ എല്ലാം ഇതിൽ അടക്കുന്നതു പ്രയാസംതന്നെ. തദ്ധിതമൂന്നാം- വസ്ത്രാകരണാ: എന്നു മുണ്ടല്ലോ. തമിഴിൽ നമ്പു- നങ്ങ- അല്ലെങ്കിൽ നങ്ക- ഇവസ്സു ഉത്തമ പുരുഷ- സ്ത്രീകളെന്നു അൎത്ഥം. പിരാൻ- പുരാൻ- പൂജ്യനെന്നും കാണ്ക. ॥വ്യാ॥

സൂ- സമാസജങ്ങളൊന്നാമാ
നാമാദികലനോദിതം

അല്ലിത്താരമ്പവില്ലല്ലോ
മല്ലർക്കില്ലില്ലിയല്ലിദം ॥വൃര॥

വ്യാ- സമാസജമെന്നതു പല പദങ്ങൾ കൂട്ടി ഒരു പദമെ വാക്കാ ആക്കുന്നതുതന്നെ. ഉ-ം നാനാ നാമാദികലനൊദിതം- (ഒരുപദം) പല പദങ്ങളെയും ഒന്നാക്കി ചേൎത്തുള്ളതെന്നൎത്ഥം ആ സംസ്കൃതസൂത്രത്തെ അനുസരിച്ച് മലയാളത്തിൽ- അല്ലിത്താരമ്പവില്ല് മല്ലർക്കില്ലി. അൎത്ഥം- സ്പഷ്ടം- എന്നാൽ വനെവാസാദി സംസ്കൃതത്തിലെ അലോപസമാസത്തെപോലെ മലയാളത്തിലും അനേകം ഉള്ളവയെ തമിൾ രീതിക്ക വെവ്വെറെ എടുത്തു വ്യാകരിക്കുന്നതു നിഷ്പ്രയോജനവും ചിലതു അനുഭവവിരോധവും തന്നെ. ഞങ്ങ് ധാതുവിങ്കനിന്നു ഉള്ളവയെല്ലാം വിശേഷണ വിശേഷ്യങ്ങളുടെ മദ്ധ്യത്തിങ്കനിന്നു സംബന്ധം കാണിക്കുന്നതു തമിഴിൽ പേരച്ചമെന്ന അപൂൎണ്ണക്രിയയായി പറകമാത്രമെ ഉള്ളു. അതിന്നിയിടെച്ചിലർ കൎത്തൃകൎമ്മങ്ങളേയും മററും വിഭക്തി പറയുമ്പോൾതന്നെ പറയേണമെന്നു കല്പിച്ചതു അധികപ്രസംഗമെന്നേ പറവാനുള്ളു. അതുകൊണ്ടു രണ്ടാമൻ- രണ്ടാമവൻ- മുതലായവ സംസ്കൃതത്തിലെ ദ്വിതീയൻ- തൃതീയൻ- എന്നതുപോലെയും, വീരനാം രാജാവു- വീരരാജാ- എന്നതുപോലെ രണ്ടുപദമാക്കിയും, ഒരു എന്നതും- അത അവസാനിക്കുന്ന- ഇരിപ്പോരു·· എന്നതും എ അന്തമായ- ഓരാണ്ടത്തെ- വെള്ളത്തിലെ- മുതലായവയും വിശേഷണപദമായെടുത്തു അവ്യയമാക്കിയും വ്യാകരിക്കേണം. അഥവാ- വീരനാം എന്നതു- വീരൻ ആം. ഇങ്ങനെ രണ്ടാക്കി ഒന്നാമത്തെതു വിശേഷണമെന്നും, രണ്ടാമത്തെതു സംബന്ധവാചകമവ്യയമെന്നും പറകയും ആം. ഇങ്ങനെ പറഞ്ഞതിന്നു അനേകയുക്തിയും പ്രമാണവും അനുഭവവും ഉള്ളതിനെ ഇവിടെ വിവരിക്കുന്നതു ആവശ്യമെങ്കിലും ഗ്രന്ഥവിസ്താരഭയംകൊണ്ടു ചുരുക്കുന്നു. തെക്കൻകാററ എന്നതു സമസ്തമല്ല. കാററ തെക്കൻ- ആതു

വ്യാ- ഭാരതദേശത്തിലെ മറ്റൊരു ഭാഷയും വഹിക്കാത്ത ഒരു വിശേഷവിധി തമിഴിനുണ്ടു. അതു ക്രിയയിൽ ലിംഗചിഹ്നം കൂടി ഉള്ളതാകുന്നു. അവ ഇവിടെ കവികളാൽ മാത്രം പ്രയോഗിച്ചു കാണും. നന്നൂല്പ്രകാരം ആവക ലിംഗാദി പ്രത്യയങ്ങൾ താഴെ പറയുന്നവയാകുന്നു.

| | | | | |
|---|---|---|---|---|
| പ്ര- | ഏക | ആൻ ആൾ | ബഹു | ആർ |
| മ- | ഏക | ആയ | ബഹു | ഈർ |
| ഉ- | ഏക | ഏൻ | ബഹു | ഓം |

ഇവ ചേർത്ത ഉദാഹരണങ്ങൾ മേൽ പലേടത്തും കണ്ടിരിക്കാമെങ്കിലും ഇവിടെ കാണിക്കാം. അവൻ കണ്ടാൻ അവൾ കണ്ടാൾ അതു കണ്ടു നീ കണ്ടായ്. നീർ അല്ലെങ്കിൽ നിങ്ങൾ കണ്ടീർ- ഞാൻ കണ്ടേൻ- ഞങ്ങൾ കണ്ടോം ഇവയിൽ ഈർ- ഓം ഇവ വളരെ ചുരുക്കമെ പ്രയോഗിച്ചു കാണ്മൂ. ഏൻ എന്നുള്ളത അൻ- എന്നു മായിരിക്കുന്നു. ഉ-ം പോകുവൻ- പോകുമവൻ കണ്ടായൊ (കോയം) ॥൧൦൭॥

സൂ- കൃതന്തതാദ്യതുല്യാന്താൻ
വിനയെച്ചക്രിയകളെ
വരുമാനന്താവ്യന്തുവൽ
തരാതെവരുവാൻപണി ॥൧൦൮॥

വ്യാ- കൃദന്തത്തിൻ താ- യ പ്രത്യയങ്ങളാൽ വരുന്ന അവ്യയീഭാവക്രിയകൾക്ക ശരിയായി മലയാളത്തിലെ അപൂർണ്ണക്രിയകളായ വിനയെച്ചങ്ങൾക്ക ഇ- ഉ- എന്നു പ്രത്യയങ്ങളുള്ളവ ഇവിടെ പൂർണ്ണ ക്രിയകൾക്കുതന്നെ ഉപയോഗിച്ചുവരുന്നതിനുമുമ്പു പല ദൃഷ്ടാന്തവും കണ്ടിരിക്കും- എന്നാൽ അവകൾക്ക അപൂർണ്ണതാചിഹ്നം മിഞ്ഞൽ ഞാൻ ചന്ദ്രമേഖയാലൊ ഉ ശാരികയാലൊ- സൂക്ഷ്മ

മാവും. പിന്നെ നിഷേധങ്ങളിൽ ഉ- ശാരികയോടുകൂടി ഏ- പ്രത്യയം കാണും ഉ-ം തക് + അ + ഉ + ഏക്കരുതെ- കാണാതെ ചെയ്യാതെ മറവും കാൺക, പിന്നെ സംസ്കൃതത്തിലെ ചതുൎത്ഥ്യൎത്ഥത്തിലുള്ള- തും പ്രത്യയത്തിന്നു പകരം ഇവിടെ ആൻ പ്രത്യയം നടക്കും. ഉ-ം വക് അല്ലെങ്കിൽ വരു+ആൻ- വരാൻ അല്ലെങ്കിൽ വരുവാൻ. ॥൧൮൫॥

മൂ- പൊതുവാമുവ്വരണ്ടിന്നു
മേവിധിപ്രാൎത്ഥനാൎത്ഥമേൽ
പോരുമേ പോകട്ടെ ഞാനിരപ്പാ
ളൊരുകാശുതരാംസഖെ ॥൧൮൬॥

വ്യാ- മുൻപറഞ്ഞ ഉ- ഊ- പ്രത്യയങ്ങൾ പ്രകൃതിമേ ചേൎന്ന മൎയ്യാദ നടപ്പു മുതലായവയെ സൂചിപ്പിക്കുന്നു. ഉ-ം അങ്ങനെ വരൂ- നടക്കൂ- നല്ലൂ- മുതൽ കാൺക. പിന്നെ ഒട്ടു എന്നതിന്നു മേൽ ഏ- ചേൎന്നു ഒരു വക വിധി പ്രാൎത്ഥനയെയും കാണിക്കും. ഉ-ം- വരുക + ഒട്ടു + ഏ- വരുകട്ടെ- പോകട്ടെ- ഇരിക്കട്ടെ- മുതൽ കാൺക. ॥൧൮൬॥

മൂ- ഭൂതഭൂതമസംഭൂത
ഭൂതാൎത്ഥിന്നേയുമന്തമാം
പെരുമ്പാമ്പന്നുതിന്നാനേ
കണ്ടേനമീനലോചനാം ॥൧൮൭॥

വ്യാ. വളരെ മുമ്പുകഴിഞ്ഞ കാലത്തിൽ ഉണ്ടാവാത്ത ഒരു കാൎയ്യത്തെ കുറിക്കുന്നതും ഏ- ചേൎന്ന- ഉ-ം- തിന്നാനെ- കണ്ടേനെ- ഇവയ്ക്കു നിശ്ചയാൎത്ഥവുംവരും. ॥൧൮൭॥

മൂ- മുമ്പിന്നാംവിനയെച്ചത്തി
ലാലിൽസംഭാവനാൎത്ഥ്യം
വലഞ്ഞാലുപകാരത്തെ
ചെയ്യിലായവനുത്തമൻ ॥൧൮൯॥

വ്യാ- മുൻപറഞ്ഞ ഇ- ഉ- ത- ട- ഠ- മുതലായ രൂപങ്ങളുള്ള വിനയെച്ചത്തിന്മേൽ (ആൽ) സാധാരണ പ്രകൃതികളിൽ-ഇൽ- അല്ലെങ്കിൽ കിൽ. ഇവകളാൽ സംഭാവനരൂപമായ ക്രിയകളുണ്ടാകം അവയും അപൂൎണ്ണങ്ങളും അവ്യയീഭാവങ്ങളും തന്നെ ഉ-ം- വലഞ്ഞു + ആൽ- വലഞ്ഞാൽ- ചെയ്യു + ഇൽ ചെയ്യിൽ മറവും കാൺക- സംഭാവനയെന്നാൽ ഭവിക്കുമെന്നൂഹിക്കുന്നതുതന്നെ- ॥൧൯൦॥

മൂ- ആലിന്മേലുകൾക്കെല്ലാ
മാശിസ്സുംവിധിയുംമതം
കാലമാകിലുമീവണ്ണം
പോയാലുംമകനെ വരേ ॥൧൯൧॥

വ്യാ- മുൻപറഞ്ഞ സംഭാവനയുടെ മേൽ വരുന്ന ഉ-ം പ്രത്യയം വിധി. ആശിസ്സപ്രാൎത്ഥന മുതലായവരെയ കാണിക്കും. ഉ-ം- പോയാൽ + ഉം- പോയാലും. പ്രകൃതിക്കുമേൽ എല്ലായിപ്പോഴും മുൻ വിനയെച്ചത്തിന്മേൽ ചിലപ്പോഴും ഉം- പ്രത്യയം അനവാമകളെ അല്ല സംബന്ധം മാത്രം കാണിക്കും. ॥൧൯൨॥

മൂ- എന്നല്ലിലതുവേണമെല്ലാ
ലെന്നുപോലുന്നവരുകൾ

തന്നിലെമൂലകൾക്കെല്ലാ
മൊന്നിലുണ്ടാകമൂന്നതാ ॥൱൰൧॥

വ്യാ. എൻ. അൽ- ഇൽ- അത വേൺ- ഉം. ഒൽ. പോൽ ഇവ ഊനക്രിയാധാതുക്കൾ ഇവററിൽനിന്നുത്ഭവിക്കുന്ന ക്രിയകൾക്ക കാലാദി ലക്ഷണങ്ങളിലൊന്നിൽ കുറവുണ്ടായും മിക്കതു മവ്യയസ്വഭാവമായുമിരിക്കും. ॥൱൰൧॥

മൂ- എന്നിന്നുകാണാമെന്നെങ്കി
ലൊന്നാലവ്യയമെന്നുക
എന്നാൽവിനകളാടീട്ട
മെന്നാലെന്നാനുമെന്നുമാൻ ॥൱൰൨॥

വ്യാ- എൻ ധാതുവിൽനിന്നു (സം) (ഇതി- ഇത്ഥം എവം) ഒരു അത്ഥത്തിൽ എന്നു (ഗ്രഹിതഷ്ഠിചേത്യ) ഒരു താല്പയ്യത്തിൽ എങ്കിൽ- എന്നാൽ ഭൂതം നിശ്ചയത്തിച്ചും എന്നുവാൻ- എന്നാൽ ഭാവി സംശയത്തിലും വരുന്ന ക്രിയകളുമായിരിക്കും. എന്നുക- എന്നു പരാതന ക്രിയാനാമരൂപം (കൃഗാ) കാണും ഇവയിൽ- എന്നു- എന്നതു- എന്ന രൂപങ്ങൾക്ക കത്തൃപ്രയോഗവും കമ്മണിപ്രയോഗവും മററും ഗ്രന്ഥവയററസാക്ഷ്യവർകൾ കാണിച്ച ദോഷങ്ങൾ മലയാള വിദ്വാന്മാൎക്ക ഒരു നേരമ്പോക്കായി തീന്നിരിക്കുന്നതു അദ്ദേഹം അറിഞ്ഞു വ്യസനിക്കാത്തതും ആശ്ചയ്യംതന്നെ.. ॥൱൰൨॥

മൂ- അല്ലിൽവിന്നല്ലയില്ലൊരൊ
ന്നല്ലാങ്ങാദി സമസ്തവും

അല്ലലല്ലെന്നുഭേദിച്ചാ
ലില്ലയെന്നുവരുന്നതോ ॥ [illegible] ॥

വ്യാ- അൽ- ഇൽ- ഇവരണ്ടും നിഷേധ ധാതുക്കൾ (സ) ന അല്ലെങ്കിൽ നോ എന്നതിന്നു ശരിയെങ്കിലും ഒരു പൂൎണ്ണക്രിയ യായി നടക്കുംതാനും. ഇവയിൽ അല്ല- ഇല്ല- ഒരുപോ എന്ന ഒരൊ രൂപം മാത്രം കാലഭേദം കൂടാതെ നടക്കുന്ന അവ്യയ, ഉ-ം പോവില്ല. പോകുന്നില്ല. പോയില്ല- അല്ലാഌ- അല്ലാഞ്ഞു മുതൽ സമാസങ്ങൾ തന്നെ. ॥ [illegible] ॥

മൂ- അരുവോരതിലുണ്ടാക
മരുത്തെന്നൊന്നുഭാവിതാൻ
ഒരുവരവുമൂലംകംപമ്പി
ലരുതാസ്സൂടിക്കേലോ ॥ [illegible] ॥

വ്യാ- അരുധാതുവിൽനിന്നു അരുതു എന്നൊരു നപുംസക ക്രിയാരൂപംമാത്രം അവ്യയമായി നടക്കുന്നു- അരുതാഞ്ഞു- അരുതാഌ- മുതൽ സമസ്തങ്ങൾ ॥ [illegible] ॥

മൂ- വേണിനുവേണംവേണ്ടാതാൻ
വേണുന്നുവേണ്ടവേണക
വേണം വല്ലോരുതന്റേട
മാണിന്നുംപെണ്ണിനുംസഖെ ॥ [illegible] ॥

വ്യാ- വേൺ ധാതുവിൽനിന്നും വേണം- വേണ്ട. (അകാലം) വേണുന്നു (വ) വേണ്ട അല്ലെങ്കിൽ വേണ്ടാ (ഭാ) വേണക

എന്നു പഴയ നാമരൂപവും ഉണ്ട. പിന്നെ വേണ്ടാഞ്ഞു- വേണ്ടാ യ്ക്ക- ഇവമുതൽ സമസ്തങ്ങൾതന്നെ. ॥ഫന്നു॥"

മൂ- ഉള്ളതിന്നുണ്ടു പിന്നുള്ള
വുള്ളവേരുളവങ്ങളൻ
മുള്ളുള്ളവള്ളിയെന്നോകി
ലുള്ളതെല്ലുണ്ടുദൃശ്ഛടം ॥ഫന്നന്നു॥

വ്യാ- ഉൾ ധാതുവിങ്കനിന്നു- ഉണ്ട- (വൎത്ത) ഉള്ള- (ഭാ) ഉള്ള പേരെച്ചം- പിന്നെനാമം. ഉളവു. ഉളൻ. ഇവതന്നെ ഉണ്ട എന്നത സകൎമ്മകമെന്നു (ഗ്രം) കാണിച്ചത ഒട്ടും ചേരുന്നതുമല്ല- അതെപ്പൊ ഴും അകൎമ്മകംതന്നെ- ഉണ്ടാകുന്നു മുതൽ സമാസജങ്ങൾ ॥ഫന്നന്നു॥

മൂ- ഒല്ലൊല്ലാവല്ലവേമേലാ
നല്ലമാററങ്ങളോക്കിലൊ
ഒല്ലാതകാരിയംചെയ്യാ
ലെല്ലാംവല്ലാസ്സമാസ്സരം ॥ഫന്നറു॥

വ്യാ- ഒൽ ധാതുവിങ്കനിന്നു- (ഒൽ-കൂട) ഒല്ലാ- ഒലാ- വേലാ അല്ലെങ്കിൽ മേലാ ഇവയെല്ലാം ഭാവിനിഷേധങ്ങൾ. ഒ-വ-മ- ആയി വന്നതെന്നറിക ॥ഫന്നൃ॥

മൂ- വോലിന്നുപോലെ പൊലുംപോ
ലുപമാകേട്ടുകളിയും

നാലാംപോലെനടക്കുന്നോ
ന്നാലിലൊന്നായ്വരുന്നുപോൽ ॥ എന്നു॥

വ്യാ- പോരുക ധാതുവിൽനിന്നു- പൊരലെ അല്ലെങ്കിൽ പൊരുക- പോലും അല്ലെങ്കിൽ പോരുക-ഇവ തമിഴിൽ ബഹുവിധം ക്രിയാപ്രയോഗങ്ങളെ വഹിക്കുമെങ്കിലും ഇവിടെ ക്രിയാലക്ഷണം കേവലം വിട്ടു- ഉപമാവാചകംകെട്ടു കേളിസൂചകം.-(ഗ്രാ) അവനെപോലെ എന്നതിൽ പോലെ എന്നത അവനെ എന്ന ദ്വിതീയയെ വഹിക്കുന്നതിനാൽ സകർമ്മകക്രിയയായിപ്പറഞ്ഞു ഒരന്ധതതന്നെ അല്ലാത്ത പക്ഷം- പ്രതി. അന്തരാ മുതലായ സംസ്കൃതാവ്യയങ്ങളും ദ്വിതീയയെവഹിക്കുന്നതിനാൽ സകർമ്മങ്ങൾ തന്നെയാകേണ്ടിവരും ഇതിൽ പോലുക പഴയരൂപം (കൃഗാ) ॥ എന്നു॥

മൂ- ആങ്ങ്ലിപ്രായമായിങ്ങു
കാണുമേകാമധേനുപോൽ
ആക്കായിച്ചെയ്യു് നിസ്സായി
നാശമായി നമുക്കിഹ ॥ എന്നൻ॥

വ്യാ- സംസ്കൃതത്തിലെ കലി ധാതുപോലെ ഇവിടെ ആം- ആങ്ങ് ധാതുവിന്റെരൂപം ഇതത്തിൽ പ്രത്യേകവും ബഹുവിധ പ്രയോഗങ്ങളെ വഹിക്കും-ഉ. ം- ആക്കണയി എന്നതിൽ ഉദ്ദേശപൂർത്തി മാത്രം- നീ ആയി. എന്നതിൽ കാരണാർത്ഥം- നാശമായി എന്നതിൽ സംഭവാർത്ഥത്തിൽ പൂർണ്ണക്രിയാപ്രയോഗം മറവുകൊൾക

ഇതി ക്രിയാലോകം സമാപ്തം.

---

മൂ- സ്വരാദിപാതവുംമററം
ചേരുമവ്യയജാതിയിൽ
പരമാംരണ്ടിലുംപററാ
തൊരുജാതിയതാമിഹ ॥൧൭൦॥

സംസ്കൃതത്തിൽപുനശ്ശശ്വ
ദന്തയാവദ്യദാതദാ
ചിരായബ്ബലവത്സുഷ്ഠു
ചിച്ഛന്നാന്തങ്ങളുംലഘു ॥൧൭൧॥

കിഞ്ചിദീഷന്മനാഗല്പാ
സദ്യസ്സപദിതൽക്ഷണം
സാംപ്രതംസംപ്രതിഘടാൽ
കിമുസ്വസ്തിനിർഭരം ॥൧൭൨॥

കദാചിജ്ജാതുചാജസ്രം
കേവലംസഹസാഞ്ജസാ
ഇദാനീമന്വഹംനിത്യം
മുഹുരിത്യാദിയവ്യയം ॥൧൭൩॥

വ്യാ. സ്വഃ (സ്വർഗ്ഗം) മുതലായി ചില നിപാതമായവയും മററം എന്നു പറഞ്ഞെരിവാൽ. നാമക്രിയാപദങ്ങളുടെ ലക്ഷണങ്ങളിൽനിന്നു ലോപിച്ചുവയെല്ലാമെന്നും ഗ്രഹിച്ചുകൊള്ളണം രണ്ടുമുതൽ നാലുകൂടി മൂന്നു ശ്ലോകങ്ങളിൽ സംസ്കൃതാവ്യയങ്ങളെ ചൂണ്ടങ്ങളിൽ കാണിച്ചിരിക്കുന്നു- ഉ-ം- പുനഃ. ശശ്വൽ- അന്തർ- ചി

ന്നെ മൂലത്തിൽ പറയാത്ത യഥാ- തഥാ മുതലായവയും കണ്ടുകൊൾക. ॥൧൭൩॥

സൂ- കാരോപിതക്രിയാരൂപങ്ങൾ
കോലുമിന്നിവയെങ്കിലും
തൽപ്രയോജനമില്ലെങ്കി
ലവയവ്യയമാംദ്ദേശാ ॥൧൭൪॥

വ്യാ- ഒരു ശബ്ദാന്തത്തിൽ ചില വിഭക്തിരൂപങ്ങൾ ചേൎന്നു കാണുന്നതിനാൽ അവ അവ്യയമല്ലെന്നു വിചാരിച്ചുകൂടാ- എന്നാൽ ഏതു വിഭക്തിരൂപം ചേൎന്നിരിക്കുന്നുവൊ അതിന്റെയൊ മറ്റൊ അനുഭവം ജനിക്കുന്നില്ലെങ്കിൽ അവ അവ്യയമായിത്തന്നെയിരിക്കും. ഉ-ം- വേഗേന- വേഗാൽ- വേഗത്തിൽ- ഇഹത്തിൽ- ചിരേണ: ചിരായ- ചിരാൽ- ചിരസ്യ- മേല്പറഞ്ഞവയിൽ രൂപഭേദമുണ്ടെങ്കിലും അൎത്ഥത്തിന്നു ഭേദമില്ലെന്നറിക. മേല്പ്രകാരംതന്നെ ഇവിടെ- ഇവിടെക്ക- ഇവിടത്തിൽ ഇവിടത്തിലേക്ക മുതലായവ കണ്ടുകൊൾക ചിലപ്പോൾ അവിടത്തിൽ- അവിടുന്നു- മുതൽക്ക വിഭക്തിയും പറയാം. ॥൧൭൫॥

സൂ- സ്ഥലകാലപ്രകാരാദി
പ്രമാണാൎത്ഥങ്ങൾമിക്കതും
അവ്യയീഭാവമാൎന്നിടും
ദിവ്യഭാഷാനുസാരതഃ ॥൧൭൬॥

വ്യാ- സ്ഥലം- കാലം- ദിക്ക- പ്രകാരം- അളവ്- ഇത്യാദി അൎത്ഥങ്ങളിലുള്ള പദങ്ങൾ മിക്കവാറും അവ്യയം- ഉ-ം- അവിടെ-

എപ്പോൾ- അങ്ങനെ അത്ര- ഇത്ര. അങ്ങ്- താഴെ സാധാരണയായി ചില ദൃഷ്ടാന്തങ്ങൾ കൂടി കാണിക്കുന്നു. ॥൧൭൯॥

മൂ- വണ്ണംപ്രകാരമൂടമേന്നലുമോട്ടുചെമ്മേ
തിണ്ണംതെരിക്കുന്നനിരക്കെപരക്കെയെ
ന്നും॥ ഏറാക്കുറെപ്പലചിലപ്പറ്റിയെത്ര
മുറവും നേരവുംപെരുത്തു പുനരങ്ങനെ
യെങ്ങുമെല്ലാം ॥൧൮൦॥

വ്യാ. സ്പഷ്ടം. ഇവ കൂടാതെയും മിക്കതും. പെട്ടെന്നു. പരിചിൽ. പരിചൊട്ടു= അകലെ. അടുക്കെ- അന്നു. ഇന്നു- അത്ര- എന്നാൽ. അന്നാൾ- കിഴക്കു. വടക്കു- മുതലായവയും മുൻകാണിച്ച സംസ്കൃതാവ്യയങ്ങളും മററും പ്രയോഗങ്ങളെ കണ്ടറിഞ്ഞു യഥാക്രമം വകതിരിച്ചുകൊള്ളേണ്ടതല്ലാതെ ഇവയുടെ പ്രയോഗങ്ങളെക്കുറിച്ചു അധികം പറയുന്നതനാവശ്യമായിരിക്കും. ॥൧൮൧॥

മൂ- സ്വരാന്തമെല്ലാമൂനംവാ
തരമ്പോലൊരുവന്നവും
രേചകമവ്യയജാതിക്കു
ഗീരിമേലീതിയോക്കിലൊ ॥൧൮൨॥

വ്യാ. അ. എ- മുതലായ സ്വരങ്ങളവസാനിക്കുന്ന വന്നവരാതെ ചേരെച്ചമായ ആം- ആയ- ആകുന്ന വിനയെച്ചമായ കൊണ്ടു. വന്നാൽ- ഊനക്രിയകളായ എങ്കിൽ വേണം ഒരുവന്നമായ ഉരിപ്പും ഇവയെല്ലാം രോസ്രീതിക്കു അവ്യയങ്ങളായിരിക്കും

൦ാം ഭാഗത്തിൽ ഗുണ്ടർട്ട്സായ്പിന്റെ അഭിപ്രായത്തെ ഖണ്ഡിച്ചു (ഗാ) പറഞ്ഞേടത്തോളം ശാസ്ത്രവിരുദ്ധമാകുന്നു എന്നാൽ ചില വിഭക്തികളുംമററും വരുന്ന എ- പ്രത്യയം സമാസത്തിൽ ആഗമമെന്നു (ഗ്ര) പറഞ്ഞതു അനുഭവത്തിന്നൊക്കുന്നില്ല ഉ- ം- ഗീരിലെ- രീതി ഇതു വ്യസ്തമായി നല്ലത. ॥൭൭॥

മൂ- സംസ്കൃതന്തന്നിദംവാവാ
നാനാണ്ടുംബഹുധാവരം
എങ്ങാനുംപോയിതാരാണ്ട
മെന്തുവാനതിന്നിന്നുതെ ॥൭൮॥

വ്യാ- (സം) വികല്പാർത്ഥത്തിൽ വരുന്നവാ- ഇവിടെ വാൻ എന്നാവും ഉ- ം- എന്തുവാൻ- ആരുവാൻ- പിന്നെ അതു ലോപിച്ചു- ആൻ എന്നായി- ഉ- ം- എങ്ങാൻ- ആരാൻ- പിന്നെ- ആൻ- ആണ്ട ആയി- ഉ- ം- എന്താണ്ട- എന്നാണ്ട- എങ്ങാണ്ട- ഓൻ- എൻആക്കി- ആദേശമായി- എങ്ങെൻ- എന്നും കാണും- ഇവയിൽ- ഉ- ം- ചേർന്നപൂർത്തിയുമാകും- എങ്ങാനും- (ഗ്ര) ഇതിനെ- ആനും- എനും- ആണ്ടും- എന്നുംമററുംപറഞ്ഞത സൂക്ഷ്മത്തിലൊന്നുതന്നെ.

അവ്യയാലോകം സമാപ്തം.

---

വിശേഷണാലോകം.

മൂ- ആമൂലത്രപംചൂട്ടമേവ
രാന്ത്യക്രിയകളന്തഥാ

ആദ്യവിശേഷണക്രമം
കിന്തുഗീർവ്വാണരീതിയും ॥൪൨॥

മൂ- വീരനാം ഖരനെക്കൊന്ന
രാമനായമഹാരഥൻ
പാരിക്കും ദൈവമാകുന്ന
കാമിക്കുന്നഫലപ്രദൻ ॥൪൩॥

വ്യാ- ഒരു മലയാളത്തിൽ- സംസ്കൃതരീതിയിൽ തന്നെ വിശേഷണ പ്രയോഗം നടപ്പുണ്ട്. ഉ-ം നന്ദജൻ സുന്ദരൻ കൃഷ്ണനെഴുന്നള്ളി- എങ്കിലും ദ്രാവിഡരീതിയിൽ വിശേഷണം രണ്ടുതരമാകുന്നു. ഫ- ആ എന്ന ധാതുവിൽ നിന്നുള്ള ത്രികാലരൂപങ്ങളെ അററത്തിൽ വ്യസ്തമൊ സമസ്തമൊ ആയി വഹിക്കുന്ന നാമപദങ്ങളും- വ- അപ്രകാരംതന്നെ ത്രികാലരൂപത്തിലും അ- എന്ന ചുട്ടെഴുത്തു സമസ്തമായിതന്നെ ചേൎത്ത ക്രിയാപദങ്ങളും ആകുന്നു- ഉ-ം വീരൻ+ ആം= വീരനാം. ഖരവിശേഷണം- രാമൻ+ ആയ= രാമനായ- മഹാരഥവിശേഷണം- ദൈവം+ ആകുന്ന= ദൈവമാകുന്ന- പിന്നെ കൊന്നു+ അ= കൊന്ന- കാമിക്കുന്നു+ അ= കാമിക്കുന്ന- രീതിയിൽ സപ്രസാരൂപം. പാരിക്കും- ഇവയെല്ലാം ഫലപ്രദനെന്ന ചര- വിശേഷണം- മറ്റും കാൺക, ഇങ്ങിനെയെല്ലാം കണ്ടുകൊള്ളേണ്ടതിന്റെ പൂൎണ്ണമൈ, ഇവയിലുള്ള കാലഭേദത്തെ. കവികളത്ര സൂക്ഷിക്കമാറില്ലെന്നും മേൽ ഉദാഹരണങ്ങളാൽ കാണേണ്ടതാകുന്നു- ത്രേതായുഗത്തിൽ കഴിഞ്ഞ ഖരവിശേഷണത്തിൽ, ആം- ശാശ്വതമായ ദൈവവിശേഷണം- പാരിക്കും- ഇവ- രീതിയായിരിക്കുന്നുതന്നെ. ദൃഷ്ടാന്തം- വീരൻ ഖരൻ- രാമൻ മഹാരഥൻ- ഇങ്ങിനെയുള്ള നാമമാത്ര വിശേഷണ പ്രയോഗമാകുന്നു. മുൻപറഞ്ഞ, ഒരു- എന്ന- ഇവയും അന്തത്തിൽ ക്രമേണ സമസ്ത വ്യസ്തമായവയും കാൺക.

## സംസ്കൃത ഉപസർഗ്ഗങ്ങൾ.

മൂ- പ്രാദിയാമുപസർഗ്ഗങ്ങ
ളാദിഭാഷയിലെന്നപോൽ
ദ്രമിളംതന്നിൽനല്ലാദി
യാമേതാമവിശേഷണം ॥൧൫൮॥

വ്യാ. സംസ്കൃതത്തിൽ. പ്ര- അനു- വി- മുതലായി ഇരുപത്തിരണ്ടു ഉപസർഗ്ഗങ്ങളുള്ളവർക്കു ഏകദേശം ശരിയായി തമിഴുവഴിക്കു മലയാളത്തിലും. തിത- നൽ- ചെറ. മുതലായി ചിലതുണ്ടു. എന്നാൽ സംസ്കൃതത്തിലേവ നാമത്തിന്നും ക്രിയയ്ക്കും ചേരും. ഇവിടെ നാമങ്ങൾക്കുമാത്രമെ ചേരു. ഉ-ം അഭിപ്രേതി. അനപേവൽ. സുമുഖൻ. നിഷ്പക്ഷം. തിരുനാമം. ചെറുകളം. ॥൧൫൮॥

മൂ- പ്രാപാവപരിദ്ദുസ്സ്നി
പരാന്നിരഭിനിസ്സ്വധി
പ്രത്യുപാത്യപിസംവ്യാങ്ങ
നൂപസർഗ്ഗങ്ങൾ സംസ്കൃതെ ॥൧൫൯॥

വ്യാ. പ്ര- അപ- അവ. പരി. ദുർ- ദുസ്- നി. പരാ. നിർ. അഭി- നിസ് സു- അധി- പ്രതി- ഉപ. അതി- അപി- സം- വി- ആ- (ആങ്) അനു- ഉൽ- ഇരിപത്തിരണ്ടും സംസ്കൃതത്തിലെ ഉപസർഗ്ഗങ്ങൾ- ഇവക്രിയകളോടു ചേരുമ്പോൾ മാത്രമെ ഉപസർഗ്ഗങ്ങൾ എന്നുപറയു. ഇവയെ എല്ലാം അടക്കിയതായ താഴെ ശ്ലോകത്തിൽ നോക്കി അറിഞ്ഞുകൊൾക: ॥൧൬൦॥

മൂ· അത്യന്തംപരിവൎജ്ജയേദനുദിനംദുസ്സം
ഗമാജ്ജന്മത സ്സംസൎഗ്ഗം സുജനൈന്ന
പെത്യനിതരാമഭ്യുന്നതിം പ്രാൎത്ഥയേൽ
ദുർവ്യാപാരപരാപവാദമപിധായാവാ
പ്യനിഷ്ടാമതാംന്നിവൈൎമ്മംപിമതേഷ്വ
പിപ്രതിദിനംവേദാന്തമഭ്യസ്യേൽ ॥൧൨൩॥

വ്യാ- ഒരം മേൽശ്ലോകത്തിലെ എല്ലാപദങ്ങളെയും വേർപി രിച്ചു നോക്കുമ്പോൾ മുൻപറഞ്ഞ ഉപസൎഗ്ഗങ്ങളെ നാമങ്ങളോടും ക്രിയകളോടും സമാസമായി ചേൎത്തിരിക്കുന്ന ദൃഷ്ടാന്തങ്ങൾ കാണാം. ഇവകൂടാതെ (മാ) ചില അധികം പറഞ്ഞവ ഉപസൎഗ്ഗങ്ങളല്ല- പ്രമാണം സിദ്ധാന്ത കൌമുദിതന്നെ.

മൂ- കരുനൽപെരുവൽചൊവൽ
പുതുകടുന്തണ്ണുറ
കറമുൻചെറമറവുകാൺ
തിരുതതദ്ഭവസമ്മതം ॥൧൨൪॥

വ്യാ- കരു- നൽ പെരു- വൽ- ചൊ- വെൺ- പുതു- കടു- ന്തു- തൺ- ഉറ- കറം- മുൻ- ചെറ- തിരു- ഇവയും ധാതുവൎഗ്ഗത്തിൽ ഗുണവികാരികളായ മറവപദങ്ങളും മലയാളത്തിൽ നാമപദങ്ങളുടെ ആദിയിൽ സമാസമായിച്ചേൎന്നുകാണും- ഇവ തമിഴിൽ കരുമൈ- നന്മൈ- പെരുമൈ_ ഇത്യാദിയും ഇവിടെ കരുമം നന്മ- പെരുമ ഇത്യാദിയും ഭാവനാമങ്ങളാക്കിയും കാണാം- എന്നുമാത്രമല്ല ഇവയും മററു ധാതുക്കളെപോലെതന്നെ ഓരോ പ്രത്യയച്ചേൎച്ചയിൽ പലവിധ പദങ്ങളുംനൽകും- ഉ-ം- ചെറിയ

വൻ - ചെറു. മൂത്ത. ഇളയ. മുതലായവ - ഇവയിൽ കര -കാർ- പെരു - പേർ - എന്ന് ദീർഘിച്ചുംവരും കാണും. ഉ-ം. കൂരകിൽ- പേരാൽ. താഴെ മൂന്നു ശ്ലോകങ്ങളിൽ കാണുന്ന ദൃഷ്ടാന്തപദങ്ങളെ നോക്കി എല്ലാം കാണ്ക. ॥൧൧൯॥

ശ്ലോ- ചെന്താരിളന്തേൻചൊരുതുള്ളിചിന്നും
തണ്ടെന്നലുംനൽകുളുർവെണ്ണിലാവും
വൻതൂമലർക്കാവുകരിങ്കുയിൽപ്പെൺ
ചിന്തുംചിലക്കൊത്തിരുവോണമല്ലോ
കൊട്ടവെയിൽകൊണ്ടുടൽമൂടിയും
ചുട്ടമണലടികൊണ്ടുചുട്ടുതന്നടിയും
ഞെട്ടുവഴൽനടുവേകഷ്ടം
കിട്ടകിളയാരാണ്ടുമണ്ടുന്നു ॥൧൨൦॥

കുറമൊഴിനറുമലരോലും
പുതുമട്ടുമൂത്തുമൂത്തവണ്ടിനുണ്ണുന്നതൊ
ഞെറുകുലകതിത്താനേ
തുറമിഴിയോട്ടുംപറക്കുന്നു ॥൧൨൧॥

വ്യാ- സ്പഷ്ടം. ॥൧൨൧॥

വിശേഷണാലോകം സമാപ്തം;

---

## വാചകാലോകം

സൂ- വാചകംനാലു സംസാരം
ലേഖനംഗദ്യപദ്യവും
വിചാരികവിപൎയ്യന്ത
മൊക്കുംനാലുത്തരോത്തരം ॥൧൬൫॥

വ്യാ. മുമ്പു പരിഭാഷാലോകത്തിൽ വിവരിച്ചവണ്ണം കൎത്തൃക ൎമ്മക്രിയായോഗം അല്ലെങ്കിൽ കൎത്തൃക്രിയായോഗം. എന്ന വാചകം നാലുതരമാകുന്നു. ൧- സാധാരണജനസംസാരം. ൨- പലവിധ എഴുത്തുകൾ. ൩- വാംതരം ശബ്ദാൎത്ഥ ചമല്ക്കാരവത്തായ- ഗദ്യം. ൪- വൃത്തൊരിയും കൂടിചേൎന്ന പദ്യം അല്ലെങ്കിൽ ശ്ലോകം- ഇവയിൽ ഉത്തരോത്തരം ശ്രേഷ്ഠവും വ്യാകരണപ്രയോജനവിഷയവും ആകുന്നു. കൎത്തൃക്രിയാമാത്ര വാചകത്തിൽ ക്രിയ അകൎമ്മകം- (എന്നാൽ- ക്രിയാപദം കൎമ്മശക്തിയെകൂടി അടക്കമെന്നഭിപ്രായം) ഉ-ം അവൻപോയി- എന്നതിൽ- പോയി എന്നതിനു പോക ചെയ്തു എന്നും പക്ഷാന്തരം. ॥൧൬൫॥

സൂ- എല്ലാങ്ങളും പൂൎണ്ണമാകുമ്പോ
ളുപല്ലാതൊന്നൊരുപവാക്യമാം
എല്ലാമാങ്ങെൻ ക്രിയാഖ്യാൎയ്യ
മേച്ചുണ്ടാം നീണ്ടവാചകം ॥൧൬൬॥

വ്യാ. പേരെച്ചം വിനയെച്ചം ഇവയും ക്രിയാനാമത്തിൽ പൂൎവ്വഭാഗവും സംപൂൎണ്ണമായി അവസാനിക്കുന്ന ചെറുവാചകങ്ങളെതന്നെ (ഗാ) ഉപവാക്യങ്ങളെന്നു പറയുന്നതു- പിന്നെ മേ

ല്ലാഞ്ഞ എച്ചങ്ങളും- എൻ- ധാതു രൂപങ്ങളും ഉ-ം എന്നതും ഭാവരൂപം അല്ലെങ്കിൽ ക്രിയാനാമവും ഇഷ്ടംപോലെ ചേൎത്തു ചേൎത്തു ഒരു വാചകത്തെ എത്രയും നീട്ടാം.

ഉദാഹരണങ്ങൾ ഒടുവിലത്തെ ശ്ലോകത്തിൽ കണ്ടറിയാം.

സൂ- കൎത്തൃകൎമ്മക്രിയാബന്ധ
ള്ളാത്തിനുണ്ടാം വിശേഷണം
ഓൎത്താൽ പൊരുത്തം ഗീൎവ്വാണെ
പൂൎത്തിയില്ലിതരങ്ങളിൽ ॥൮൭॥

വ്യാ- ഒരു വാചകത്തിലെ പ്രധാനാംശങ്ങളായ- കൎത്തൃപദം- കൎമ്മപദം- ക്രിയാപദം- ഇവറ്റിന്നും- അവയെ തൊട്ടുതൊട്ടു നില്ക്കുന്നവറ്റിന്നും- സഹജമൊ താൽകാലികമൊ ആയ വിശേഷണങ്ങൾ ചേൎന്നാ വാചകം നീളും എന്നാൽ സംസ്കൃതത്തിൽ വിശേഷണ വിശേഷ്യങ്ങൾക്കു തമ്മിൽ ലിംഗവിഭക്തിവചനങ്ങളിലും മറ്റും സമത്വം വേണമെന്നു നിൎബ്ബന്ധമുണ്ടു- ഇതരഭാഷകളിൽ അതു ചുരുക്കംതന്നെ. മലയാളത്തിലെ തമിഴുമൊസ്സു പ്രഥമയിൽ പൊരുത്തം സാധാരണവും മറ്റു വിഭക്തികളിൽ അപൂൎവ്വവും കാണും- ഉ-ം- അവൻ നല്ലവൻ- അവൾ നല്ലവൾ- അതു നല്ലതു- പിന്നെ- അവൎക്കു പലൎക്കും ശരങ്ങളാലഞ്ചാറ്- അവരിൽ ചിലരിൽ മുതലായവ എന്നാൽ വിഭക്തിപ്പൊരുത്തത്തെ ആദ്യം രൂപസംബന്ധവാചികളുടെ എന്നും കാൺക- ഉ-ം കേമനായ രാമന്റെ സംസ്കൃതോദാഹരണം താഴെ ശ്ലോകത്തിൽ ॥൮൮॥

സൂ- യോഗാഭ്യാസപരൊയോഗീ
പശ്യൻ സംസാരമസ്ഥിരം

കൈവല്യംപരമാനന്ദ
മിച്ഛന്ത്യാത്മനികേവലെ ॥൧൯൫॥

വ്യാ- മേൽപറഞ്ഞതിന്റെ അന്വയാൎത്ഥം പറയുന്നതിനെ നോക്കി വിശേഷണപ്രയോഗങ്ങളെ അറിഞ്ഞുകൊൾക. യോഗാഭ്യാസപരനായിരിക്കുന്ന യോഗിസംസാരത്തെ അസ്ഥിരമെന്നു കണ്ടിട്ടു കേവലനായിരിക്കുന്ന ആത്മാവിങ്കൽ പരമാനന്ദമായ കൈവല്യത്തെ ഇച്ഛിക്കുന്നു. ഇതിൽ വിശെഷണങ്ങളായ- യോഗാഭ്യാസപരഃ. പശ്യൻ- അസ്ഥിരം. കേവലെ പരമാനന്ദം ഇവ- യോഗീസംസാരം- ആത്മനി- കൈവല്യം എന്ന വിശേഷ്യങ്ങളോടു ലിംഗവചന വിഭക്തികളിലും ഒത്തിരിക്കുന്നു- എന്നും പശ്യൻ എന്നതു താൽകാലികമെന്നുമറിക. ॥൧൯൫॥

മൂ- കേരളകവിയിൽകാണാ
മിതമൂലാനുലിംഗവും
കരങ്ങന്മാൎകളിക്കുന്നി
തോരോവൃക്ഷങ്ങളിൽസഖെ ॥൧൯൬॥

വ്യാ- ഒരം മലയാളത്തിൽ സംസ്കൃതം- തമിഴ്- ഒരം രണ്ടു ഭാഷാസൂത്രങ്ങളെയും അനുസരിച്ചാകുന്നു നാമപദത്തിലെ ലിംഗം എന്നാൽ ഓരോ വ്യംഗാദിപ്രയോഗങ്ങൾക്കു അതാതുസമയം അഭിപ്രായാൎത്ഥത്തിന്നു തക്കതായും കവികളിൽ കാണും- ഉ-ം ഉത്തരാൎദ്ധത്തിൽ കരങ്ങന്മാർ- എന്നതു മൂലത്തെ അനുസരിച്ചും വൃക്ഷങ്ങൾ എന്നതു തമിഴിനെ അനുസരിച്ചും ആകുന്നപോലെ മറ്റും കാൺക. ॥൧൯൭॥

മൂ. പൊരുത്തംവചനെവേണ
മൊർകൂട്ടത്തിലാകിലാം
പരരാംകൂട്ടമൊട്ടന്തു
പൊരുതാർജനമാകവെ ॥൨൯൫॥

വ്യാ- വചനത്തിലും സാധാരണ പൊരുത്തം വേണം എന്നാൽ സമൂഹാർത്ഥത്തിൽ വേണമെന്നില്ലതാനും- ഉ-ം- പരർ- കൂട്ടം- ജനം- പൊരുതവർ ജനങ്ങൾ പൊരുതാരെന്നുതന്നെ വേണ്ടു. ॥൨൯൫॥

മൂ- കർത്താവിലെങ്കിൽപ്രഥമാ
കർത്താകർമ്മംദ്വിതീയയും
വൃദ്ധിശ്ശുദ്ധിംദദാത്യേവ
വൃത്തിശ്ശുദ്ധിയെനൽകുമെ ॥൨൯൬॥

വ്യാ- മുൻപെ ക്രിയാപ്രകരണത്തിൽ പറഞ്ഞ മൂന്നുമാതിരി ക്രിയകളിൽ ഒന്നാമതായ കർത്താവിലായാൽ കർത്താവു പ്രഥമവിഭക്തിയിലും കർമ്മം ദ്വിതീയയിലും വരും. ഉ-ം വൃത്തിഃ ശുദ്ധിം ദദാതി എവം വൃത്തി ശുദ്ധിയെ നൽകും തന്നെ. ഇസ്സൂദാഹരണം പോലെ കണ്ടുകൊൾക. ॥൨൯൬॥

മൂ- തൃതീയകർത്താകർമ്മത്തിൽ
കർമ്മംപ്രഥമയുംമതം
സത്തൈരപോകിയചരാൽ
കാണപ്പെട്ടിതവൻസഖെ ॥൨൯൭॥

വ്യാ. മേൽപ്രകാരം ക്രിയ കർമ്മത്തിലായാൽ കർത്താവു തൃതീയയിലും കർമ്മം പ്രഥമയായുമിരിക്കും. ഉ-ം തൈഃ സഃ അലോകി- അവരാൽ അവൻ കാണപ്പെട്ടു. എന്നാൽ അ, കാ, ന ക്രിയാനാമങ്ങളോടു പെടു- പടു എന്നു ചേർത്താകുന്നു സാധാരണ മലയാളത്തിൽ കർമ്മത്തിൽ ക്രിയയെ ഉണ്ടാക്കുന്നതെന്നു കാൺക. കർത്തൃകർമ്മണിക്രിയകൾക്കു സൂക്ഷ്മമായ ഭേദം പറയാം- കർത്താവിൽ ക്രിയയ്ക്കു- കർത്താവിനും ക്രിയയ്ക്കും തമ്മിലാകുന്നു. പുരുഷവചനാദിപ്പൊരുത്തം കർമ്മത്തിലായാൽ കർമ്മത്തോടാകുന്നുവെന്നും കണ്ടുകൊൾക. സാധാരണ നാമ പ്രഥമയിൽ പടുവിന കർമ്മത്തിൽ ക്രിയയല്ല- ഉ-ം അവനടിപട്ടു. ||൧൯൯||

മൂ- ഭാവത്തിൽ സംസ്കൃതാചാര
മേവ കർമ്മവുമില്ലപോൽ
പികൈരക്കൂജി പൂങ്കാവിൽ
കൂകീ കുയിൽകളാലിഹ ||൨൦൦||

വ്യാ- ഭാവത്തിൽ ക്രിയ സംസ്കൃതത്തിൽ മാത്രം നടപ്പു- ഇവിടെ മൂന്നുനാലു പദങ്ങളെക്കൊണ്ടും ആ സ്വഭാവം കാണിക്കുന്ന നടപ്പും പ്രാചീന പക്ഷമായിരിക്കുന്നു. ഉ-ം പികൈഃ അകൂജി- പികങ്ങളാൽ കൂകുവെന്നുള്ളതുണ്ടായി. ||൨൦൦||

മൂ- ദുഹാദികർമ്മങ്ങൾ രണ്ടുണ്ടാ
മുണ്ടാമന്യാർത്ഥമൊന്നതിൽ
ഗാം പയോദോഗ്ധി പശുവെ
പാൽകറപ്പിതു കോൺകെടാ ||൨൦൧||

വ്യാ- ഒരു ക്രിയതന്നെ രണ്ടു കൎമ്മങ്ങളെ അടക്കിയും കാണാം. (സം) ദ്വികൎമ്മകം,, ഗാം പയഃ ദോഗ്ധി പശുവെ പാലെ കറക്കുന്നു- ഇതിൽ പ്രായേണ ഒന്നാമത്തേതിൽ ഷഷ്ഠ്യൎത്ഥം ജനിക്കും. പിന്നെ ഗുണ്ടൎട്ട്സായ്പവർകൾ എന്നെ ചീത്തപറഞ്ഞു എന്നും മററും ദ്വികൎമ്മമെന്നു പറഞ്ഞിട്ടുള്ളതു ശരിയായിട്ടില്ല. എന്തെന്നാൽ ചീത്ത എന്നതു ചീത്തയായി എന്ന ക്രിയാവിശേഷണമായി, പറഞ്ഞു എന്നതിനെ വിശേഷിപ്പിക്കുകയാകുന്നു. അഥവാ ചീത്തവാക്കു പറഞ്ഞു എന്നതന്നെയായിരുന്നാലും അപ്പോൾ എന്നെ എന്നപദത്തെ വഹിച്ചു ആന്തരമായോ ബാഹ്യമായോ കുറിച്ചു എന്നോ മറ്റൊ ഒരു പദം ആവശ്യമായിരിക്കും. ॥൨൦൬॥

മൂ. വിനയാലണയുംപേരി
നുതകുംവിനയേച്ഛവും
മാനിനുപുലിയെക്കണ്ടോ
ലന്ധഞാന്ധതെങ്ങുമെ ॥൨൦൭॥

വ്യാ- ഇനിക്കു പോവാനതു- പോവാൻ- പോകുന്നതു- അനങ്ങാൻ- അനങ്ങുന്നതു- അനങ്ങുക- ഞാൻ- അവൻ നടക്കുന്നു കണ്ടു നടക്കുന്നു- നടക്കുന്നതു- രാമൻ വന്നു കണ്ടു ഞാൻ പോയി- വന്നു- വന്നതു- അവനെകണ്ടു എന്നും വിചാരിക്കാം ॥൨൦൮॥

മൂ- ഇരിഃവരതിലേഭൂതം
പരമാംവിനയാംകവൈ
പുരാണല്ലരംകാണിക്കും
വൈരമുണ്ടായിരുന്നുപോൽ ॥൨൦൯॥

വ്യാ- സമസ്തക്രിയകളിൽ, ഇതന്നു അല്ലെങ്കിൽ ആയിതന്നു എന്നു പരമാകരുവാം. കഴിഞ്ഞതിന്നു അധീകാംഗൂരം കാണിക്കം ഉ-ം ഉണ്ടായിതന്നു. ।൨൦൩।

മൂ- ഒരുവാക്യമതിൽ ക്രിയാപദംതാൻപരി
മാറംപലതെങ്കിലുമില്ലെച്ഛംനരജന്മ
സമേത്യ പാരിലായാലറിവാനുള്ളതന്ന
ന്തശായിതൈം ।।൨൦൪।।

വ്യാ- വാചകങ്ങളെ ദീൎഘമാക്കുവാനുള്ള ആയുധങ്ങളായ മുൻപറഞ്ഞ വിശേഷണങ്ങളിൽ അപൂൎണ്ണങ്ങളായ ക്രിയകൾ- ങ്ങനെ ഒരു ദീൎഘവാചകത്തിൽ പലതും ചേക്കുമ്പോൾ ഒടുവി ലത്തേതു ഒഴികെ ശേഷമുള്ളവയെല്ലാം അവ്യയീ ഭാവത്തിലുള്ള പൂൎവ്വകാലക്രിയകൾ ആകുന്നു- ഉ-ം- മേലത്തെശ്ലോകഉത്തരാൎദ്ധത്തിൽ (സം) സമേത്യ- (മ) ആയാൽ അറിവാൻ ഉള്ളതു ഇവ അസ്പഷ്ട മായിരിക്കുന്നു- ആകുന്നു എന്ന ക്രിയയോടു സംബന്ധിച്ചു കാ ൺക. ।൨൦൪।

മൂ- അനേകമാകിൽപേരെച്ച
മനന്തരംവിനയെച്ചമാം
ദീനനാഥ്യംനിയായ്പ്പാഴും
മാനവൻമാന്യനല്ലയോ ।।൨൦൫।।

വ്യാ- പേരെച്ചമായ വിശേഷണം ഒന്നിലധികം ഒരു വിശേ ഷ്യത്തോടുചേന്നു വരുമ്പോൾ ഒടുവിലത്തേതൊഴികെ വിനയെ ച്ചമാക്കിയും പ്രയോഗം- ഉ-ം- മേൽ ഉത്തരാൎദ്ധത്തിൽ ദീനനായി-

മാനിയായി വാഴുന്നു- എന്നുള്ള വാഴും എന്ന ഒരു ക്രിയയുടെ വിനയെച്ചങ്ങൾ എന്നു് വരാം- പിന്നെ മൂഢ ദീനനും മാനിയും- ആയി വാഴും എന്നിങ്ങനെ അപൂൎണ്ണക്രിയാകൎത്താക്കളുടെ സംബന്ധം ഉം- എന്ന അവ്യയത്താലും ആവാം. ॥൨൦൫॥

മൂ- കൊണ്ടുവെച്ചാദിപിന്നമ്പോ
ളുണ്ടാമുംമുന്വരംകചാചിൽ
കണ്ടുംകൊണ്ടുതിരിച്ചാനോ
പൂണ്ടുംവെച്ചുവരുത്ഭുതം ॥൨൦൬॥

വ്യാ. ക്രിയാസമാസങ്ങളിൽ മദ്ധ്യേ ഉം ചേൎന്നു നടക്കും- അതു പ്രത്യേകം. കൊണ്ടു- വെച്ചു മുതലായ ചില ക്രിയാപദങ്ങൾ പരമായിവരുമ്പോൾതന്നെ. ഉ.- കണ്ടു + ഉം + കൊണ്ടു = കണ്ടുംകൊണ്ടു പൂണ്ടു + ഉം + വെച്ചു = പൂണ്ടുംവെച്ചു- ഈ പ്രയോഗം സംസ്കൃതത്തിൽ ഇയങ്ങുന്ന എന്നൎത്ഥമായ വൎത്തമാനത്തെ ജനിപ്പിക്കുമെന്നറിക. ॥൨൦൭॥

മൂ- കഴിതോന്നാദിചിലതി
ലഴിയുന്നചതുൎത്ഥീതാൻ
കഴിയില്ലവനെന്നാലും
മൊഴിക്കാമെന്നുതോന്നിപ്പോൽ ॥൨൦൮॥

വ്യാ- കഴി- തോൻ- വേൺ- മുതൽ ചില ഊനധാതുരൂപങ്ങളിൽ- കൎത്തൎത്ഥത്തിൽ ചതുൎത്ഥിതന്നെ വരും- ഉ.- അവനുകഴിയില്ലാ- മൊഴിക്കാം- എനിക്കുതോന്നി- എന്നുള്ള ഇവയിൽ-അതു

കഴിയില്ല- അതാവാം എന്നും- എന്നതുതോന്നി- ഇങ്ങനെ പ്രഥമ കൎത്തതന്നെ ക്രിയയെ ഭരിക്കുന്നു. ॥൨൦൭॥

സൂ- ഇട്ടെന്നുകൂട്ടിയംഭൂത
മൊട്ടുചെന്നിട്ടുപോന്നതെ
പൂട്ടിൽപ്രത്യേകമോരൊന്നു
കാട്ടുംചിലവകണ്ടറി ॥൨൦൮॥

വ്യാ- ഭൂതക്രിയാന്ത്യത്തിൽ ഇട്ട ചേൎത്തു ഉറപ്പിക്കാം- ഉ-ം- ചെന്നു + ഇട്ടു= ചെന്നിട്ടു. പിന്നെ ചില സമാസക്രിയകളു പ്രത്യേകാൎത്ഥം വരുന്നവയെ ഭാഷാപരിചയംകൊണ്ടുതന്നെ അറിയേണ്ടവയാകുന്നു- ഉ-ം- കൊണ്ടു + വാ= കൊണ്ടുവാ- കൊണ്ടുപോ- മുതലായവ. ॥൨൦൮॥

സൂ- ആദരാതിശയത്തിങ്കൽ
പുനരുക്തിവരാംകദാചിൽ
വാദംമതിമതിക്ഷീണം
മാനംമിനുമിനുക്കെടൊ ॥൨൦൯॥

വ്യാ- എന്തുകാൎയ്യത്തെക്കുറിച്ചെങ്കിലും ഉള്ളിലുള്ള താല്പൎയ്യം അധികമായിരിക്കുമ്പോൾ ഒരു വാക്കുതന്നെ രണ്ടുമൂന്നുവട്ടം പറഞ്ഞേക്കാം. ഉ-ം മതിമതി മിനുമിനുക്ക- പിന്നെ പിറുപിറുക്ക മുതലായവ കാൺക.

സൂ- സംജ്ഞാസംബുദ്ധിമാത്രാൎത്ഥ
സംജ്ഞയാപ്രഥമാമതാ

ജ്ഞാനംപരമാനന്ദ
മജ്ഞാനംനരകംസഖെ ॥൨൰॥

വ്യാ- സംസ്കൃതത്തിലെ പ്രാതിപദികം അല്ലെങ്കിൽ മലയാളത്തിലെ ഒരു ശബ്ദം അതിനാൽ ഗ്രഹിക്കേണ്ടുന്നവസ്തുവെന്ന മാത്രമായ അൎത്ഥത്തിലൊ, അതിന്റെ സംബോധനമൊ അല്ലെങ്കിൽ വിളിരൂപമൊ ആയ രൂപത്തിലൊ ആകുമ്പോൾ ആ ശബ്ദരൂപത്തിന്നു പ്രഥമ എന്നു പേർ- (ഒന്നാമത്തെ വിഭക്തി) ഉ-ം ജ്ഞാനം- സഖെ- മരം- എടൊ- മറ്റും കാൺക. എന്നാൽ ഒരു ശബ്ദം ഉദ്ദേശിക്കുന്ന വസ്തുവിന്റെ യാതൊരു വിശേഷത്തെയും കാണിക്കാതെ അതെന്നുമാത്രം വരുമ്പോൾ പ്രഥമവിഭക്തിയിലാകുന്നു എന്നു താല്പൎയ്യം.

മൂ- അതിന്നുകൎമ്മാദ്യാധിക്യെ
ദ്വിതീയാദിപ്രവൃത്തിയാം
ഹിതംകഥയകാൎയ്യവീ
ഹിതത്തെപ്പറയേണമെ ॥൨൰൧॥

വ്യാ- മേൽപറഞ്ഞ പ്രഥമാരൂപശബ്ദത്താലുദ്ദേശിക്കുന്ന വസ്തുവിൽ കൎമ്മകരണാദി വികാരങ്ങളെ ആവശ്യപ്പെടുമ്പോൾ ദ്വിതീയ- തൃതീയ- മുതലായ രൂപപ്രവൃത്തിയും വരും- ഉ-ം (സം) ഹിതം കഥയ= (മ) ഹിതത്തെപറക- എന്നാൽ സംസ്കൃതത്തിൽ എല്ലാ വിഭക്തി പ്രത്യയങ്ങളും പ്രാതിപദികത്തിന്മേൽ വരികയും ദ്രാവിഡങ്ങളിൽ പ്രഥമാരൂപത്തിന്മേൽ ദ്വിതീയാദി പ്രത്യയങ്ങൾ വരികയും നടപ്പെന്നു മുൻപറഞ്ഞിട്ടുള്ളതൊൎമ്മവച്ചുകൊള്ളുകയും വേണം- ൨ം വിഭക്തി എപ്പോഴും ഒരു കൎമ്മത്തെ വഹിക്കുന്ന ക്രിയയോടു ചേൎന്നിരിക്കും- (ഉ) ദ്വിതീയ- അകൎമ്മത്തൊടും

ചില നാമങ്ങളോടും ഭേദമെന്നുപറഞ്ഞതു- ശരിയല്ല- (ക്രിയായാ മെവസംബന്ധഃകാരകാണാമിതി സ്മൃതഃ) എന്ന പ്രമാണത്തിന്നു അപവാദമില്ലാതിരിപ്പാനും ഭാഷാരീതിയിലെ അനുഭവത്തിന്നു ഒക്ക വാനും എന്നെ ചേൎന്നു എന്നതിൽ എന്നെ എന്നതു തൃതീയക്കുപകരം ദ്വിതീയയായതൊ ചേൎന്നു എന്നതു സകൎമ്മകമെന്നയായതൊ ആയിരിക്കണം- എന്നെ പ്രിയമില്ലാ- എന്നതിൽ- (നസ്സിഹൃതി) എന്നപോലെ പ്രിയമില്ലായെന്നു ഒന്നായി വിചാരിക്കേണ്ടതും എന്നെ ചീത്തപറഞ്ഞു എന്നതിൽ ചീത്തയായി എന്നു ക്രിയാവിശേഷണമായി വിചാരിക്കേണ്ടതുമാകുന്നു. ॥൨൭॥

മൂ- തൃതീയക്കിഹകൎമ്മത്തിൽ
കൎത്തൃതാകരണതാവും
ഹേതുസാഹിത്യമെന്നെല്ലാം
മോൎത്തുകൊള്ളുകബാലരെ ॥൨൮॥

ദാശേനബളിശേനൈതെ
മീനാഹന്തസമാഹൃതാഃ
ദാശനാൽബളിശംകൊണ്ടു
ഹരിക്കപ്പെട്ടുമീനുകൾ ॥൨൯॥

മൂ- ഉത്സാഹേനപരാക്രാന്ത
മുത്സാഹത്തോടുപാരവും
സതാസംഗേനചസത്സംഗം
ഹേതുവായിട്ടുമാമിഹ ॥൩൦॥

വ്യാ. തൃതീയക്കു നാലുവിധം പ്രയോഗമുണ്ടു. ൧- കൎമ്മത്തിൽ ക്രിയക്കു കൎത്താവാക. ൨- ക്രിയക്കു സാധനമെന്ന കാരണമാക-

൨ം- കാരണമെന്ന ഹേതുവാക. ർ- സഹാൎത്ഥമെന്ന സാഹിത്യമാക, ഇവയ്ക്കു താഴെ കാണിക്കുന്ന സംസ്കൃത മലയാള ഉദാഹരണങ്ങളെ ക്രമേണ കണ്ടുകൊൾക. കൎത്താവു ദാശേന= ദാശനാൽ-കരണം- ബളിശേന= ബളിശംകൊണ്ടു- കരണം- സത്സംഗേന= സത്സംഗം ഹേതുവായിട്ടു- സാഹിത്യം- ഉത്സാഹേന= ഉത്സാഹത്തോടുകൂടി- ഇവയിൽ കാരണപ്രയോഗം, മലയാളത്തിൽ മൂന്നു പദംകൂടിയെ കഴിയൂ. അവ മൂന്നും കൂടി ചെറിയൊരു വാചകമായിനിന്നു തൃതീയയെ വഹിക്കും. എന്നാൽ കരണപ്രയോഗത്തിൽ- കൊണ്ടു. എന്നും, സാഹിത്യപ്രയോഗത്തിൽ ഒടു എന്നും കാണുന്നതു മുൻ നില്ക്കുന്ന പദത്തോടു സമാസമായിതന്നെ ഇരിക്കമെന്നു അനേകരസികന്മാരറിയും. ൩ാം വിഭക്തിക്കു (ഗ്ര. ഗാ.) അധികം പ്രയോഗങ്ങളെ കല്പിച്ചിട്ടുള്ളതു കേവലം ഇവററിലടങ്ങും. ഊടെ. എന്നതും സാഹിത്യംതന്നെ. ഉ-ം കടലൂടെ. മുതലായവ. ‖വ.൧൮‖

൬- ചതുൎത്ഥീസമ്പ്രദാനത്തി
ലുദ്ദേശാൎത്ഥമനേകധാ
കവയെദേഹികനകം
കവിക്കുകൊടുപൊന്നെടൊ ‖വ.൧൯‖

വ്യാ- ചതുൎത്ഥിക്കു കേവലം സമ്പ്രദാനം എന്നൊരു പ്രയോഗമെ ഉള്ളു സമ്പ്രദാനമെന്നാൽ ഉദ്ദേശാൎത്ഥം അതു പലപ്രകാരേണയും വരും താനും. ഉ-ം (സം) കവയെ- കനകം- ദേഹി- (മ) കവിക്കു- പൊന്നു- കൊടു. ൪ാം വിഭക്തിക്കും (ഗ്ര) അധികം പ്രയോഗം പറഞ്ഞവ ശരിതന്നെ എങ്കിലും ഇതിനെക്കുറിച്ചു വഴിയെ പറയും. ‖വ.൧൯‖

മൂ- പഞ്ചമിക്കൊന്നപാദാനം
തഞ്ചാമവധിയിൽസ്പഷ്ടം
മഞ്ചാദുദപതൽകഞ്ചൻ
മഞ്ചത്തിന്നുല്പതിച്ചതെ ॥വ.൮൬॥

വ്യാ- പഞ്ചമിക്കും അപാദാനം ഒരു പ്രയോഗം തന്നെ- എന്നാൽ അവധി എന്നു താല്പൎയ്യം. ഉ-ം സംസ്കൃതം മഞ്ചാൽ ഉദപതൽ- മലയാളം മഞ്ചത്തിൽനിന്നു- ഉല്പതിച്ചു- താരതമ്യപ്രയോഗവും വഴിയെ കാണാം. ॥വ.൮൬॥

മൂ- ഷഷ്ഠീദപാത്താത്സംബന്ധം
ശ്രേഷ്ഠംശക്ത്യൎത്ഥവുംമതം
കാലസ്യവശഗംസൎവ്വം
കാലത്തിൻവശമൊക്കവെ ॥വ.൮൭॥

വ്യാ- ഷഷ്ഠിക്കു സംബന്ധമൊ ശക്തിതന്നെയൊ പ്രയോഗമായിരിക്കും- ഉ-ം- (സം) കാലസ്യവശഗം- (മ) കാലത്തിന്റെ വശത്തിലായതു ൭ാം വിഭക്തികാരകങ്ങളിൽ ചേൎന്നതല്ലെന്നും നാമങ്ങൊടാകുന്ന സംബന്ധമെന്നും മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ- പുതിയ വ്യാകരണക്കാർ പലഷഷ്ഠിയും ചതുൎത്ഥിയായി അന്ധാളിച്ചുപറഞ്ഞവ ശരിയല്ല- എന്തെന്നാൽ- നിനക്കു പേർ എന്താകുന്നു എന്നതിൽ നിനക്കെന്നുള്ളതു ചതുൎത്ഥിയല്ലാ ഷഷ്ഠിതന്നെ- ൨൦൨ാം കണ്ടറിഞ്ഞുകൊൾക. ॥വ.൮൭॥

മൂ- സപ്തമിക്കടന്നാധാര
മാത്രാധികരണാൎത്ഥമേ
പുത്രേന്ന്യസ്തംസമസ്തംപോൽ
പുത്രങ്കൽവെച്ചുസൎവ്വും ॥൨൱൭॥

വ്യാ- സപ്തമ്യധികരണേ എന്ന സൂത്രത്താൽ സപ്തമിക്ക ആധാരാൎത്ഥമായ അധികരണംതന്നെ പ്രമാണം- ഉ-ം (സം) പുത്രേ- ന്ന്യസ്തം- (മ) പുത്രങ്കൽവെച്ചു. ॥൨൱൭॥

മൂ- നിമിത്തംവിഷയംകൂടി
നിയമിക്കുന്നുസംസ്കൃതേ
ചൎമ്മണിദ്വീപിനംഹന്തി
കൎമ്മണിച്യുതിമാഗതേ ॥൨൱൮॥

വ്യാ- സംസ്കൃതത്തിൽ നിമിത്തസപ്തമി- വിഷയസപ്തമി എന്നവയുമുണ്ടു- ഉ-ം- ചൎമ്മണി- ചൎമ്മംനിമിത്തം- കൎമ്മണിച്യുതിം ആഗതേ- കൎമ്മച്യുതിയെ ആഗതമായിരിക്കും വിഷയത്തിങ്കൽ (കൎമ്മക്ഷയം വന്നപ്പോൾ) ॥൨൱൮॥

മൂ- ലുപ്തഷഷ്ഠിയുമുണ്ടല്ലൊ
ലുപ്തസപ്തമിയുംതഥാ
കുന്നിൻപൊന്മകൾമാറത്തു
കുന്നിമാലകൾചാൎത്തിപോൽ ॥൨൱൯॥

വ്യാ- ൻെറ- ഇൻ- പ്രത്യയങ്ങൾ ലോപിച്ചുവരുമ്പോൾ ലുപ്തഷഷ്ഠിസപ്തമികളെന്നുപറയും. ഉ-ം- കന്നിൽ- കന്നിൻെറ- മാററു- മാറിൽ- കൌസല്യേടെ- കൌസല്യയുടെ എന്നതിൽ ലോപമില്ല. ॥൨൨൦॥

മൂ- രൂപാൎത്ഥങ്ങൾവിഭക്തീനാം
കേരളത്തിലവസ്ഥപോൽ
വരുമെങ്കിലുമോരാഞ്ഞാൽ
രൂപമില്ലെന്നുവന്നുപോം ॥൨൨൧॥

വ്യാ- സംസ്കൃതമിശ്രമായ ദ്രാവിഡരീതി മലയാളത്തിൽ വിഭക്തികളുടെ രൂപത്തിനും അൎത്ഥത്തിനും പ്രത്യേകം ഒരു വ്യവസ്ഥയില്ല- (ഇന്നരൂപത്തിന്നു ഇന്നഅൎത്ഥമെവരുമെന്നുക്ലിപ്തമില്ല) എങ്കിലും ഭാഷരീതിക്ക തക്കതല്ലാതെ പ്രയോഗിച്ചാൽ കഥയില്ലെന്ന പറയുംതാനും ॥൨൨൧॥

മൂ- സപ്തസുപ്രഥമരായെന്ന
പ്രമാണാന്തരമിങ്ങിതം
സൂത്രങ്കയ്യുപിടിച്ചുൎവ്വീ
നാഥൻരഥമിറങ്ങിനാൻ ॥൨൨൨॥

വ്യാ- സംസ്കൃതത്തിലെ പ്രാചീനവയ്യാകരണ പക്ഷാന്തരത്തിൽ സപ്തസുപ്രഥമാ എന്ന പ്രമാണം ദ്രാവിഡരീതിയിൽ മിക്ക വിഭക്തികൾക്കും അനുകൂലിക്കുന്നു. ഉ-ം മേരു ഉത്തരാൎദ്ധത്തിൽ ക

സ്യ. ൫൦. സൂത്രൽ ഇവയെല്ലാം രൂപത്തിൽ പ്രഥമയും അൎത്ഥത്തി
ൽ ദ്വിതീയ- പഞ്ചമി- ഷഷ്ഠികളും നോക്കിയറിഞ്ഞുകൊള്ളുക.

മൂ- പ്രയോഗസൂക്ഷ്മംചൊല്ലീടാം
രണ്ടുമൂന്നേഴിന്നാശ്രയം
ഉദ്ദേശാവധിനാലഞ്ചി
ന്നാറിൻസംബന്ധശക്തിയും ॥൫൩॥

വ്യാ- ആശ്രയൊവധിരുദ്ദേശ്യസ്സംബന്ധശക്തിരെവ വാച്യ
ഥായഥം വിഭക്ത്യൎത്ഥസ്വരൂപാംകൎമ്മാദിരോപ്യതഃ. ഒരൊ മതമാണിച്ച
പ്രമാണത്താൽ ദ്വിതീയ- തൃതീയ- സപ്തമി- ഇവക്കു ആശ്രയാൎത്ഥ
വും- ചതുൎത്ഥിക്കു ഉദ്ദേശാൎത്ഥവും പഞ്ചമിക്കു അവധ്യൎത്ഥവും- ഷ
ഷ്ഠിക്കു സംബന്ധമൊ ശക്തിമാത്രമൊ- അൎത്ഥവുംമാത്രമെ വരു
രെ സൂക്ഷിച്ചുനോക്കിയാലുള്ളു എങ്കിലുംചില ഭേദങ്ങളെ ദ്രാവിഡ
ങ്ങളിൽ സാധാരണമായിവരുന്നവയെ പ്രത്യേകം വിവരിപ്പാൻ സ്ഥ
ലവും കാലവും പോരായ്കയാൽ ഇതിനടിയിൽ ചില ശ്ലോകങ്ങളാൽ
പറയും അവയെ നോക്കി ശേഷവും ഊഹിക്ക. ॥൫൩॥

മൂ- മൂന്നേഴരണ്ടുംയോഗത്തി
ലൂന്നുംനാലുചിതത്തിലാം
എന്നാടെന്നിലുമെന്നേയും
ചേൎന്നുമൊരിന്നുമാങ്ങയും ॥൫൪॥

വ്യാ- ഒരുവസ്തു മറ്റൊന്നിനോടു ചേരുന്നു എന്നൎത്ഥത്തിൽ
വരുന്ന ക്രിയാവാചികളുടെ മുൻപിൽ നില്ക്കുന്നതു- സാധാരണ

തൃതീയ- സപ്തമി- ഷഷ്ഠീയ. ഇവ ക്രമോൽകർഷമായും യോഗ്യ യോഗത്തിങ്കൽ- ചതുൎത്ഥിയും ആകുന്നു- ഉ-ം- സ്പൃഷ്ടം എന്നാൽ കൂടുക- ഒരുമിക്ക- ചേരുക- യോജിക്ക- പററുക- അണക- ഇടപെടുക- അടുക്ക- മുട്ടുക- തട്ടുക- തൊടുക. ഇവ മുതലെല്ലാം സംയോഗാൎത്ഥങ്ങളെന്നും കാൺക. ।൨൨൪।

മൂ- വിയോഗേരണ്ടുമൂന്നഞ്ചും
ഞായമേഴിൽപരസ്പരം
ഒരായെപ്പിരിഞ്ഞുതായോടു
തായമാരവർതമ്മിലും ।൨൨൫।

വ്യാ- വിയോഗമെന്നാൽ വെവ്വാടൎത്ഥത്തിലുള്ള വാക്കുകളെന്നൎത്ഥം. പിരിക- വേർപെടുക- ഒഴിയുക- അകലുക- വാങ്ങുക- ഇവമുതൽ ക്രിയകൾക്കുമുമ്പു മിക്കതും ദ്വിതീയ- തൃതീയ- പഞ്ചമി- ഇവ സാധാരണവും- തമ്മിലാവുമ്പോൾ സപ്തമിയും നില്ക്കും- ഉ-ം സ്പഷ്ടം- ലങ്കയിൽനിന്നു വാങ്ങി മലർമങ്കയും ।൨൨൫।

മൂ- താരതമ്യത്തിലഞ്ചേഴും
പാരംഭേദമതില്ലെടൊ
നെരക്കാൾവലുതില്ലൊന്നും
തരംപോലെപണത്തിലും ।൨൨൬।

വ്യാ- താരതമ്യാൎത്ഥത്തിങ്കൽ പഞ്ചമിയും സപ്തമിയും വളരെ ഭേദംകൂടാതെതന്നെ പ്രയോഗിച്ചുവരും- നേരെക്കാൾ- പണത്തിൽ വലുത്- പണത്തിങ്കൽവെച്ചു എന്നു അധികം ഗുണം ।൨൨൬।

സൂ- തരത്തിലൊരോരുവിഭക്തിപിമ്പെ
വരുന്നവാക്കിൻപൊരുളാംവിഭക്തെ
പ്രയോഗമാക്കിപ്പറയുന്നതാകിൽ
പ്രയോഗമോർത്താലനവസ്ഥമല്ലോ ॥൨൨൭॥

വ്യാ- പുതിയ വയ്യാകരണന്മാരായ (ഗ്ര) ഓരോ വിഭക്തികൾക്കു വഴിയെ ചേരുന്ന വാക്കുകളുടെ അർത്ഥം സംസ്കൃതസമത്തെയിലാക്കി അതു അതു വിഭക്തിയുടെ പ്രയോഗമെന്നുപറഞ്ഞു കൊള്ളുവുന്നതെങ്കിലും പ്രയോഗങ്ങൾക്കു അനവസ്ഥത വരുമെന്നു മാത്രമല്ല- പാഠകന്മാരുടെ ബുദ്ധിക്കു പരിഭ്രമതയും സംഭവിക്കാം- എന്തെന്നാൽ പനിക്കുന്നു- ഇതിനു ചതുർത്ഥിക്കു യോഗ്യതാപ്രയോഗം പറയുന്നപക്ഷം പനിക്കു ചീഞ്ഞു- എന്നതിൽ അയോഗ്യതാപ്രയോഗവും പറയേണ്ടിവരുന്നു എന്നാൽ ക്രിയായാമേവസംബന്ധഃ കാരകാണാമിതിസ്മൃതഃ. ഷഷ്ഠി ഒഴികെയുള്ള വിഭക്തികൾക്കു ക്രിയാപദത്തോടുതന്നെ സംബന്ധമെന്നിരിക്കുന്നതിനാൽ ഓരോ ക്രിയകൾക്കു മുൻവരുന്ന വിഭക്തികളുടെപ്രയോഗം ആ-ക്രിയാർത്ഥത്തെപ്പററിയിരിക്കുമെന്നു വിചാരിച്ചുകൊള്ളേണ്ടതാകുന്നു ॥൨൨൮॥

സൂ- ഓരോവിഭക്തിമെൽചേരു
മോരോരവ്യയമുണ്ടിഹ
ഗീർവ്വാണദ്രാവിഡന്യായാ
ലവതാഴെപറഞ്ഞിടാം ॥൨൨൯॥

ദ്വിതീയമേല്യതെപ്രത്യ
ഭ്യന്തരണാന്തരാംവിധാ

തൊട്ടുചൊല്ലിക്കുറിച്ചേവം
കൊണ്ടെന്നുംചരമെസപ്തമി ॥൨൨൯॥

വ്യാ- ദ്വിതീയയുടെ മേൽ ചേരുന്ന സംസ്കൃതാവ്യയങ്ങൾ- ഉതെ. പ്രതി- അഭി- അന്തരേണ- അന്തരാ-വിനാ- മലയാളത്തിൽ അതുപോലെ ആ വിഭക്തിയിൽ ചേരുന്ന അവ്യയങ്ങൾ തൊട്ടു- ചൊല്ലി- കുറിച്ചു- കൊണ്ടു- ഉ-ം ത-ം ഉതെ= അവനെ ഒഴിഞ്ഞു (സം) (അദ്ധ്യാത്മരാമായണം) മറ്റും കാൺക. ॥൨൨൯॥

മൂ- തൃതീയമേൽവിനാസാർദ്ധം
സാകംസത്രാസമംസഹ
ദ്വേയോഃപൃഥഗ്വിനാനാനാ
കൂടിഒന്നിച്ചുമാമിഹ ॥൨൩൦॥

വ്യാ- മേൽപ്രകാരം തൃ. മേൽവരുന്ന (സം) വിനാ- സാർദ്ധം- സാകം- സത്രാ- സമം- സഹ- എന്നാൽ- വിനാ ദ്വി- തൃ- മേലും- പൃഥക്- തൃ. പ- മെലും- കാണും മലയാളത്തിൽ തൃതീയക്കുമേൽ കൂടി- ഒന്നിച്ചു- ആയി- ആയിട്ടു- എന്നും മറ്റും കാണ്ക.

മൂ- ചതുർത്ഥിക്കായിവേണ്ടീഹ
പഞ്ചമിമേലനേകമാം
അന്യേതരപരൊഭിന്ന
പ്രാക്പ്രഭൃതിബ്ബഹിഃ ॥൨൩൧॥

വ്യാ- ചതുർത്ഥിക്കമേൽ ആയി- വേണ്ടി- എന്ന മലയാള ത്തിൽമാത്രാ നടപ്പ്- ഉ-ം മനുഷ്യൎക്കായി വേണ്ടി- പഞ്ചമിക്കു മേത- അന്യ ഇതര- പര- ഭിന്നപ്രാക്- പൂൎവ്വ, പ്രഭൃതി- ബഹിഃ ഇവ സംസ്കൃതംതന്നെ തസ്മാത പൂൎവ്വം മുതലായവ കാണ്ക.

മൂ- കൃതാൎത്ഥാപരിഷഷ്ഠിമേൽ
സപ്തമിമേലെവെച്ചുമാം
ഇവയുംതാരതമ്യേന
കണ്ടുകൊള്ളേണമഞ്ജസാ ॥൨൩൨॥

വ്യാ- ഷഷ്ഠിമേൽ- കൃതെ- അൎത്ഥെ- ഉപരി ഉപരിഷ്ടാൽ- ഇവ വരും. ഉ-ം-തസ്യകൃതെ-ഉപരി-അൎത്ഥെ പിന്നെ മലയാള ത്തിൽ സപ്തമിക്കമേൽ ഏകദേശം പഞ്ചമിക്കൊക്കുന്ന താരതമ്യം വെച്ചു മററുംകാൺക-നിൎദ്ധാരണത്തിന്നു-സംസ്കൃതത്തിൽ ഷഷ്ഠി സപ്തമികൾ ഇവിടെ സപ്തമിമാത്രമാകയാൽ താരതമ്യത്തിന്നു ചേൎത്തു പറഞ്ഞതാണ, ॥൨൪൨॥

മൂ- സംബോധനക്കഹെക്കൂടെ
തത്സമെന്നുമമൂമ്പിലാം
കേരളത്തിലതന്ത്രത്തി
ലേതാമെന്നറിയേണമെ ॥൨൩൩॥

വ്യാ. സ്പഷ്ടം- ഉ-ം- ഹേരാമ- രാമനെ. ॥൨൩൪॥

മൂ- വിഭക്ത്യൎത്ഥങ്ങളീരണ്ടും
വിഭാഗിച്ചുധരിക്കേണം
തൽപ്രയോഗവിധംപോലെ
കല്പിച്ചാലുംയഥോചിതം ॥൧൱൪॥

വ്യാ. അൎത്ഥം സ്പഷ്ടം. ॥൧൰൪॥

മൂ- കൃഷ്ണോരക്ഷതുമാംകൃഷ്ണ
നെന്നെരക്ഷിക്കവേണമെ
കൃഷ്ണംഭജെകൃഷ്ണനെഞാൻ
ഭജിച്ചീടുന്നുസൎവ്വദാ ॥൧൱൫॥

കൃഷ്ണേനലോകസ്സൎവ്വോയം
തെന്നെവാഭാവികൃഷ്ണനാൽ
ഇപ്പാരതെല്ലാമെവനെ
കൊണ്ടുതാനുളവായിപോൽ ॥൧൱൬॥

കൃഷ്ണായനമശ്രീരാധാ
കൃഷ്ണനോടൊത്തുരാധയും
കൃഷ്ണായദത്തംശ്രീകൃഷ്ണ
നായിക്കൊണ്ടേകിമന്മനം ॥൧൱൭॥

കൃഷ്ണനുനൽകിയെന്നുന്താൻ
ചതുൎത്ഥികൎത്ഥമാമെടൊ
കൃഷ്ണാദ്ഭൂതംകൃഷ്ണങ്കൽ
നിന്നുണ്ടായിതുസൎവ്വവും ॥൧൱൮॥

മൂ- കൃഷ്ണാന്നേശ് കൃഷ്ണനെക്കാ
ളീശ്നാരുള്ള പഞ്ചമീ
കൃഷ്ണസ്യദാസ: കൃഷ്ണന്റെ
ദാസൻഞാനിഹകേവലം ॥൧൩൯॥

മൂ- കൃഷ്ണേ സദാഭക്തിരസ്തു
കൃഷ്ണങ്കൽഭക്തിയെപ്പൊഴും
ഉണ്ടാകവേണംഹെകൃഷ്ണ
നമസ്സുകേവലംത്വമനെ ॥൧൪൦॥

മൂ- അവ്യയാനാമനേകാർത്ഥം
ദിവ്യഭാഷയിലെമതം
ദിവ്യമാമതുസവിത്ര
ഭവ്യമവ്യാഹതംസഖെ ॥൧൪൧॥

വ്യാ- സംസ്കൃതത്തിൽ അവ്യയങ്ങൾക്കു അനേകാർത്ഥം സംഭവിക്കും വാക്യങ്ങളിൽ പലപ്രകാരമുള്ള അർത്ഥപുഷ്ടിക്കു ശബ്ദചാതുര്യത്തിന്നും അതു എല്ലാടവും വ്യാപിച്ചും വിശേഷമായും ഇരിക്കും. എന്നാൽ നാമത്തിന്നും ക്രിയക്കും വേണ്ടുന്ന ലക്ഷണങ്ങൾ കൂടാതെയും അവയുടെ പ്രയോഗങ്ങളെ വഹിക്കുന്നതിനാലെന്നു താല്പര്യം ॥൧൪൧॥

മൂ- ഭോച്ഛബ്ദന്തുയുഷ്മത്തിൻ
ഭാവത്തിൽപ്രഥമൻമതം

ഭവാൻഭവതുമേഷീമ
ഭവസാഗരതാരകഃ ॥൧൪൨॥

വ്യാ- നീയെന്ന അർത്ഥത്തിൽ ഭവാൻ എന്ന സംസ്കൃതപദം പ്രഥമപുരുഷനാണ- ഉ-ം ഭവാൻ- ഭവതു- ത്വം- ഭവ- നീ ഭവിക്കേണമെ ॥൧൪൨॥

മൂ- നീയെന്നതിന്നുപകരം
താനെന്നും പറയാമിഹ
സാധൻതാനിഹഞാന്താനൊ
താനോപോകുന്നചൊല്ലെടൊ ॥൧൪൩॥

വ്യാ- നീ എന്നതിന്നുപകരം താൻ എന്നുപറയാം എന്നാൽ എല്ലാവിധ നാമങ്ങൾക്കും അറ്റത്തിൽ അതു ഘനവാചിയായെം നിരർത്ഥകമായ ശബ്ദികയായെയും ഉപയോഗിച്ചുവരുന്നതുമാണ- ഉ-ം താൻ പോകുന്നുവൊ- നീ പോകുന്നുവൊ- സാധൻതാൻ- ഞാന്താൻ- മറ്റും കാൺക. ॥൧൪൩॥

മൂ- തന്നെപ്പോലെയിരിപ്പോരിൽ
താനെന്നുതാങ്കൾതെല്ലുമേൽ
നിങ്ങളങ്ങുന്നുമെന്നോരോ
ന്നാഭിജാത്യാദിഗൌരവേ ॥൧൪൪॥

വ്യാ. തനിക്കുസമന്മാരെ താൻ എന്നും അല്പം മേലെ ഉള്ളവരെ താങ്കൾ എന്നും വലിയ ആളുകളെ നിങ്ങൾ- അങ്ങുന്നു- എന്നും-

ആണ പറയേണ്ടു- പിന്നെ അവിടുന്നു- ഇവിടുന്നു. മററം കാണ്ക. ॥൨൭൭॥

മൂ- ഗുരുക്കന്മാരിലുംമററം
വചനംബഹുകൊള്ളമെ
കേരളേവചനംപാൎത്താൽ
ഗുരുത്വംപോലെതാൻമതം ॥൨൭൮॥

വ്യാ. ഗുരുത്വമുള്ളവരിലും മററം ബഹുവചനം തന്നെ നടപ്പു ശേഷം സ്പഷ്ടം. ॥൨൭൯॥

മൂ. തന്നിൽതാണവരെച്ചൊൽവീ
ടെടയെന്നതിലുംലഘു
സമാനന്മാരിൽഞായെന്നും
ശൂദ്രാദികൾയഥാക്രമം ॥൨൮൦॥

രാജാക്കന്മാരിലുംമററ
മടിയനെന്നുചൊല്ലേണം
അഭിജാത്യാതികന്ത്രാരു
ഭൂദേവപ്രഭ്വാദികൾ ॥൨൮൧॥

മൂ. ഞായെന്നതിന്നുപകരം
നാമിങ്ങെന്നാദിചൊല്ലുമെ
രണ്ടാംവകതിരി
ക്കാംവണ്ണമറിയേണമെ ॥൨൮൨॥

വ്യാ. സ്പഷ്ടം ॥൨൮॥

മൂ- മന്നയില്ലം മഠം കോവി
ലകം കൊട്ടാരമങ്ങിടം
ഭവനം വീടു പുരയും
ചാളയും ചേർത്തിരിക്കേണം ॥൨൯॥

വ്യാ- മലയാളത്തിൽ ഭവനം എന്നർത്ഥമായ മേൽ ശ്ലോകത്തിലെ എല്ലാ വാക്കുകളുടെയും പ്രയോഗം ജാതിഭേദംപോലെ എന്ന പ്രകാരം എല്ലാം കാൺക. ॥൨൯॥

മൂ- മുട്ടോരുകളുരുചികൊണ്ടാപരം
മുട്ടിതൊന്നു പറയാവതല്ലെടൊ
സർവ്വപൂർത്തിയുമപൂർവ്വമായ്വരും
സർവ്വലോകരുമറിഞ്ഞിടേണമെ ॥൩൦॥

വ്യാ- മുട്ടോർകൾ- ആൾ- ഒരാൾ- ഒരു- ഇവ നാമത്തിന്റെ മുമ്പിലായാൽ- സാമാന്യരൂപത്തിലും- പിമ്പിലായാൽ ലിംഗാനുരൂപം ഉരുവിച്ചും വരിക ന്യായം ഉ-ം- ആൾ- പുരുഷൻ- സ്ത്രീ- വസ്തു- പുരുഷനവൻ- സ്ത്രീയവൾ- വസ്തുവതു- ഇതുകാലം എന്നും സാധു- മുട്ടിതൊന്നു- ഒരാൾ ഒരുമുട്ടു- ഒരു പുരുഷൻ- പുരുഷനൊരുവൻ- ഒരു പെൺ- പെണ്ണൊരുവൾ- ഒരുവസ്തു- വസ്തുവൊന്നു- പിന്നെ. സർവ്വനാമങ്ങളിൽ- ഭാഷാരീതിക്കു അനേകമില്ല ഉ-ം- ചേർത്ത പൂർത്തിവരു- എന്നാൽ അതു അപൂർവ്വമെന്നാകിൽ മാത്രമെ അതു ചെയ്വതു- ഉ-ം വസ്തുക്കളെല്ലാം. അഥവാ സർവ്വനാമങ്ങൾ വേറെ വിശേഷ്യത്തിനു മുമ്പിലായാൽ ആ വിശേഷ്യത്തിന്റെ മേലാണ് ചേരു

ന്ന നടപ്പ- ഉ-ം എല്ലാ വസ്തുക്കളും= വസ്തുക്കളെല്ലാം- ഠരം മേൽ പറഞ്ഞവയെല്ലാം ‥തത്ഭവമൎയ്യാദയ്ക്കു വെവ്വേറെ എടുത്തു .വ്യാകരിക്കേണം. ॥വ.൫൦॥

മൂ- ആരാനന്യാൎത്ഥമേതാന്താ
ഞ്ചേരുമേയതിനപ്പുറം
ആരാന്റെപല്ലിനെക്കാളും
താന്താന്റെതൊണ്ണുനല്ലുപോൽ ॥വ.൫൧॥

വ്യാ- മററാരാൻ എന്നൎത്ഥത്തിൽവരുന്ന- ആരാൻ എന്നതു എപ്പൊഴും താന്താൻ എന്നതിനോടു സംബന്ധിക്കും- ഉ-ം സ്പഷ്ടം ॥വ.൫൧॥

മൂ- ആമെന്നാലതുതന്നത്രെ
വേണമെന്നാകിൽവേണ്ടതാൻ
ഉണ്ടെങ്കിലില്ലയാണെങ്കി
ലല്ലവാംവിപരീതഗാഃ ॥വ.൫൨॥

വ്യാ. മലയാളത്തിൽ- ഒന്നിന്നുനേരെ വിപരീതമായി വരുന്ന വാക്കുകളെ താഴെ പറയുന്നു- ആം= ആവാം. അതു. വേണം= വേണ്ടാ. ഉണ്ടു- ഇല്ല- ആണ= ആകുന്നു- അല്ല. ആണ എന്നു സത്യവാചകവും- ഉ-ം- നിന്നാണ- എന്നും ഗ്രഹിച്ചുകൊൾക.

മൂ- സ്വരത്തിലൎത്ഥംഭേദിക്കു
മൊരുവാലതിനില്ലടൊ

തരമ്പ്രാത്സരസാലാപ
മീരാണികരുരീടെണം ॥൨൫൭॥

വ്യാ- സംസാരത്തിൽ (സ്വരം എന്നാൽ ഉച്ചാരണം) സ്വരഭേദംകൊണ്ടു അൎത്ഥം വളരെ ഭേദിച്ചു വരും- അങ്ങനെ വരുന്ന വസ്തു ഒരു സൂത്രം കല്പിപ്പാനും പാടില്ല- അവയെ- സാരസന്മാർ പറയുന്ന ഇതുമൂന വാക്കിലുംമറ്റും കേട്ടറിയേണ്ടതാകുന്നു. ൨൫൮

മൂ- ഓകാരത്തിന്നുചോദ്യാശ്ച
ൎയ്യാനുവാദപരാഭവം
ആകവെകണ്ടുകൊണ്ടാലും
കാൎയ്യംപോലിഹബാലരെ ॥൧൫൯॥

വ്യാ- ഓ- എന്ന അവ്യയത്തിന്റെ ഉച്ചാരണഭേദംകൊണ്ടു- ചോദ്യം- ആശ്ചൎയ്യം- അനുവാദം- പരാഭവം- മറ്റും വികാരങ്ങളും ധ്വനിക്കും- അവ തരംപോലെ ഗ്രഹിക്കേണ്ടതല്ലാതെ- ദൃഷ്ടാന്തം എഴുത്തിൽ കാണിപ്പാൻ പാടുള്ളതുമല്ല- (ഗദ്യ) വാക്യത്തിൽപ്രയോഗം- ചോദ്യത്തിലടങ്ങും- ഉ-ം- എങ്കിലൊ- എന്നതിലെ- ഓ-കേൾപ്പിംനാവശ്യപ്പെടുന്നവൊ എന്നത സങ്കോചിച്ചു ഒടുവിലെത്തെഴുമാത്രം പുറപ്പെടുവിച്ചതാണ. ॥൨൬൦॥

മൂ- കല്പനാദ്ചോദ്യപാരുഷ്യ
സംഗ്രഹോപേക്ഷയാദിയാം
വികാരംകാട്ടുമേകാര
മൊട്ടേ:പാകട്ടെഞ്ഞായൊടൊ ॥൨൬൧॥

വ്യാ- എ- അവ്യയത്തിന്നും മേൽപ്രകാരം- കല്പനചോദ്യം- പാരുഷ്യം- ഉൽക്കണ്ഠത- ഉപേക്ഷ- പിന്നെ- അപേക്ഷ- ഉല്പ്ല- അഭാവം- ഹാസ്യം- മററും വികാരങ്ങളുണ്ട ।൨൪൪।

മൂ- ഉമ്മിതസാശ്രിതപൂൎണ്ണത്വം
തമ്മിതസംബന്ധഭാവവും
സമ്മതംപുനരെല്ലാറ്റി
ന്നുമന്നാമാഖികാരതഃ ।൨൪൫।

വ്യാ- സ്പഷ്ടം- എല്ലാസ്വരങ്ങൾക്കും സ്വരഭേദംകൊണ്ടനേക വികാരങ്ങളുണ്ടാകുമെന്ന കാണ്ക, ഹാ- ഹി- ആരെരം അനുകരണാ ത്ഭുതവാചികളും മററും കാണ്ക. ।൨൪൫।

മൂ- അകാരാദ്യമതാംചോദ്യ
മകാരാദ്യത്തിലുത്തരം
അവനൊന്നാഥനാണല്ലൊ
യിവനൊയെന്നുമുണ്ടിഹ ।൨൪൬।

വ്യാ- അകാരം ആദിയായ ചോദ്യത്തിന്നനുസരണമൊ നിഷേധമൊ ആയിവരുന്ന ഉത്തരം അകാരാദിയിൽതന്നെയായിരിക്കും ഉ-ം അവനൊ. ആണ അല്ലെങ്കിൽ അല്ല- ഇവനോയെന്ന തിന്നും മേൽപ്രകാരം തന്നെ ।൨൪൭।

മൂ- ഉകാരാദ്യമികാരാദി
കൊണ്ടുംപരിഹരിക്കണം

ഉകാരാദിയിലുണ്ടോതാ
ലുണ്ടില്ലെന്നുമുത്തരം ॥൮൨॥

വ്യാ. ഉകാരാദിയായ ചോദ്യത്തിന്ന അനുസരണത്തിൽ- ഉകാരാദികൊണ്ടും നിഷേധത്തിൽ ഇകാരാദികൊണ്ടും ഉത്തരം- ഉ-ം- ഉണ്ടോ- ഉണ്ട അല്ലെങ്കിൽ ഇല്ല. ॥൮൨॥

മൂ- എകാരാദിയിലൊചൊല്ലാ
മയിമുൻവാക്കിലുത്തരം
എവിടെപ്പോയിനീയെന്നാം
ലവിടേമറവുമായ്വരും ।൮൩।

വ്യാ- എകാരത്താൽ വരുന്ന ചോദ്യത്തിന്ന- അ അല്ലെങ്കിൽ ഇ- മറവമെന്നതിനാൽ- എ- തന്നെയും ഉത്തരത്തിൽ ആദിയായിരിക്കാം- ഉ-ം- എവിടെപോയി എന്നതിന്ന അവിടെ- ഇവിടെ- എവിടെ- എങ്കിലും ഇവകളെല്ലാം പ്രത്യേകം സൂക്ഷിച്ചറിഞ്ഞു കൊള്ളണം. ॥൮൩॥

ഇത്യേകാദശകലാരൂപം
വാചകാലോകസമാപ്തം.

---

സാമാസാലോകം

മൂ- ദ്വിഗുതൽപ്പുരുഷൻകർമ്മ
ധാരയൻദ്വന്ദ്വബഹുവ്രീ

ബഹുവ്രീഹ്യവ്യയീഭാവ
ഭേദമാറാംസമാസവും ।൧൬൦।

വ്യാ- സംസ്കൃതവഴിക്കു സമാസം ആറുവിധമെന്നും ചുരുക്കി നാലുവിധമെന്നും പറയാം. അവററിൽ പേരുകൾ ദ്വിഗു- തൽപുരുഷൻ- കർമ്മധാരയൻ- ദ്വന്ദ്വൻ ബഹുവ്രീഹി- അവ്യയീഭാവൻ- ഇങ്ങനെ ആറുതരത്തിൽ- കർമ്മധാരയനും ദ്വിഗുവും- തൽപുരുഷനിൽതന്നെ അടക്കാവുന്നതിനാൽ നാലെന്നും വരും.

മൂ- പ്രഥമാദ്യേഴുനഞ്ഞുംതാ
നെട്ടുതൽപുരുഷൻമതം
ക്രമേണകാണാമത്യന്ത
സൂക്ഷ്മദൃഷ്ടാന്തമാലയാ ॥൧൬൧॥

ഊർദ്ധ്വാംഗസംശ്രിതോപാത്ത
കാഞ്ചീദേശച്യുതാമണീ
ഹന്തംഗൌരീകരസ്ഥായി
ന്യകരോദശിവംശിവേ ।൧൬൨।

വ്യാ- തൽപുരുഷനെന്ന സമാസം എട്ടുതരമായിരിക്കും. പേരുകൾ. പ്രഥമാതൽപുരുഷൻ മുതൽ സപ്തമീതൽപുരുഷൻവരെ ഏഴും- നഞ്ഞ്. തൽപുരുഷനും എന്നുകണ്ടു- ക്രമേണ- ഉ-ദാ

പ്ര- തൽ- ഊർദ്ധ്വം + അംഗസ്യ- അംഗത്തിന്റെ ഊർദ്ധ്വഭാഗം- (ശിരസ്സ്) ദ്വി- തൽ- അംഗം+ സംശ്രിതാ- അംഗത്തെ ആശ്രയിച്ചവൾ- (ഇ- ഗംഗാ) തൃ- തൽ- സംശ്രിതയാ + ഉപാത്താ- ആശ്രയിച്ചവളാൽ അംഗീകരിക്കപ്പെട്ടതു. ച- തൽ- കാ

ഹൈമ്യ + ഹേമം- ഞ്ഞൊണ്ണിന്നായിക്കൊണ്ടുള്ള പൊന്നു- പ-
തൽ- ഹേമ്നഃ + ച്യുതാ- ഹേമത്തിൽനിന്നു വീണതു- ഷ- തൽ-
ഗൌൎയ്യാഃ + കരെ- ഗൌരിയുടെകയ്യിൽ സ- തൽ- കരെ + സ്ഥാ
യിനീ- കയ്യിൽവന്നിരുന്നതു നഞ്- തൽ- അ + ശിവം- മംഗല
മല്ലാത്തതു. ॥ വ ൩൨ ॥

മൂ- കൎമ്മധാരയനേഴല്ലൊ
മുമ്പിന്നിരുവിശേഷണാൽ
മുമ്പിന്നുപമയുംമൻസം
ഭാവനാചാവധാരണാ ॥ വ ൩൩ ॥

മൂ- നീലാബ്ജംനരവീരന്നു
ശീതാംശുംശംഖപാണ്ഡുവാ
ന്നസിംഹകീൎത്തിധനവാൻ
ഗുണബുദ്ധിരയംപ്രഭുഃ ॥ വ ൩൪ ॥

വ്യാ- പിന്നെ കൎമ്മധാരയൻ എന്നു പറഞ്ഞതും ഏഴുവിധമു
ണ്ടു. അവററിൻ പേരും ലക്ഷണവും താഴെ പറയുന്നു- മുമ്പും പി
മ്പും ഇരുപാട്ടും വിശേഷണ സംബന്ധംകൊണ്ടു വിശേഷണ പൂ
ൎവ്വപദൻ- വിശേഷണോത്തരപദൻ- വിശേഷണോഭയപദൻ-
ഇങ്ങനെ മൂന്നുതരവും മുമ്പും പിമ്പും ഉപമാന പദബന്ധംകൊണ്ടു,
ഉപമാനപൂൎവ്വപദൻ- ഉപമാനോത്തരപദൻ ഇങ്ങനെ രണ്ടുതര
വും- അവധാരണാപൂൎവ്വപദൻ- സംഭാവനാപൂൎവ്വപദൻ എന്നവ
യുംകൂടി ഏഴെന്നു കണ്ടുകൊൾക. മേൽപറഞ്ഞവറ്റിൻ ക്രമേണ
ഉ-ം കാൺക. ॥ വ ൩൫ ॥

വി- പൂ- നീലം + അബ്ജം- നീലനിറമുള്ള താമരപ്പൂ.

വി- ഉ. നര + വീരഃ= വീരനായ നരൻ-

വി- ഉ. ശീതം + ഉഷ്ണം= ശീതവും ഉഷ്ണവുമായിരിക്കുന്നതു-

ഉ പൂ- ശംഖഃ + പാണ്ഡുഃ= ശംഖം (ഇവ അല്ലെങ്കിൽ പോലെ) വെളുത്തതു.

ഉ- ഉ- നൃ + സിംഹഃ= (ഇവ അല്ലെങ്കിൽ പോലെ)യുള്ള നരൻ.

അ- പൂ- കീർത്തി + ധനം= കീർത്തി (ഏവ അല്ലെങ്കിൽ തന്നെ) ധനമായിരിക്കുന്നവൻ-

സം- പൂ- ഗുണൈ + ബുദ്ധിഃ= ഗുണങ്ങൾ (ഏവ അല്ലെങ്കിൽ തന്നെ) ബുദ്ധിയുള്ളവൻ.

ഇങ്ങനെയെല്ലാം കാണുക. ॥൨൩൭॥

മൂ- ബഹുവ്രീഹിയുമേഴുംഭേ
പദൻബഹുപദൻസഹ
സംഖ്യോത്തരൊഭയൻ ചവ്യ
തീഹാരദിഗന്തരേ ॥൨൩൮॥

പ്രാപ്തൈശ്വര്യസ്സ്വതഃ ശൌര്യാഹതാ
രിഃ കിഞ്ചാപാഷ്ടഭേത്രുവാരംസഭോഷ്ഠഃ
കേശാകേശീദക്ഷിണാ വാചികായം
മാശായമീ ചഞ്ചിരാജൻവിഭാതി.

വ്യാ. ബഹുവ്രീഹിയും ഏഴുതരംതന്നെ. പേരുകൾ- ഭേദപദൻ- ബഹുപദൻ- സഹപൂർവ്വപദൻ- സംഖ്യോത്തരപദൻ- സംഖ്യോഭയപദൻ- വ്യതിഹാരലക്ഷണൻ- ദിഗന്തരാളലക്ഷണൻ- ഇവയെല്ലാം മറ്റൊന്നിനോടു വിശേഷണമായി ചേരുമെന്നർത്ഥമായ അന്യപദാർത്ഥപ്രധാനങ്ങളെന്നു കണ്ടുകൊൾക. ക്രമേണ

ഉ-ം ദ്വിപദന്‍- പ്രാപ്ത + ഐശ്വര്യം= പ്രാപ്തമായ ഐശ്വര്യത്തോടു കൂടിയവന്‍. ഞ്ഞുപദന്‍- സത്വ + ശൌര്യ + ആഹത + അരിഃ സത്വം ശൌര്യം ഇവകൊണ്ടു ആഹനിക്കപ്പെട്ട ശത്രുക്കളോടുകൂടിയവന്‍. എന്നാല്‍ സത്വശൌര്യങ്ങള്‍കൊണ്ടു ശത്രുക്കളെ കൊന്നവന്‍ എന്നു താല്പര്യം.

സം- ഉ- ഉപ- + അഷ്ടം= എട്ടിന്നടുത്ത

സം- ഉദ. ദ്വി + ത്രാഃ= ദ്വിത്രാഃ രണ്ടോ മൂന്നോ സ-ഹ- സ + രാഷ്ട്രം= സരാഷ്ട്രഃ- രാഷ്ട്രയോടുകൂടിയവന്‍. വ്യ- ല- കേശ + ആകേശി= കേശാകേശീ-തലയോടുതലയിട്ടടിച്ചു യുദ്ധംചെയ്യുവന്‍, ഇതു ദ്രാവിഡത്തില്‍ വരില്ല. ദി- ല- ദക്ഷിണ + അവാചീ= ദക്ഷിണാവാചീ- തെക്കപടിഞ്ഞാറ. ഇങ്ങനെയെല്ലാം കണ്ടുകൊള്‍ക.

മൂ- ദ്വിഗുവുംദ്വിവിധംചൊല്ലാം
സമാഹാരേതരേതരൌ
ക്രമാല്‍ത്രിലോകീതന്നില്‍താന്‍
ചതുര്‍ദ്ദശവിഭാഗവും ॥വ-ന്ത്യ॥

വ്യാ- ദ്വിഗുവും രണ്ടുതരം പേരുകള്‍- സമാഹാരന്‍- ഇതരേതരന്‍- ഉ-ം സമാ- ത്രി + ലോകി= മൂന്നുലോകങ്ങളും. ഇ- ത- ചതുഃ + ദശ= പതിന്നാലുലോകവും- എന്നാല്‍ ആദ്യവും ഇതരപ്പറ്റും സംഖ്യതന്നെ എന്നു താല്പര്യം. ॥വ-ന്ത്യ്വ॥

മൂ- ദ്വന്ദ്വനുംദ്വിവിധംതന്നെ
തദേകവദനേകവല്‍
പാണിപാദമിദംപാന്ഥ
ബ്രഹ്മശങ്കരകേശവാഃ ॥വ-ന്ത്യ്വ॥

വ്യാ- ദ്വന്ദ്വനെന്നതും രണ്ടുമാതിരി- ഭേദകം- ഏകവൽഭാവൻ- അനേകവൽഭാവൻ- ക്രമേണ ഉ-ം-

ഏക- പാണി+പാദം=കയ്യുംകാലും- (ര) കൈകാൽ- അനേക- ബ്രഹ്മ + ശംകര + കേശവർ= ത്രിമൂൎത്തികൾ. ॥വ. ൬൮॥

മൂ- അവ്യയീഭാവനരണ്ടാം
അവ്യയംതാമപൂൎവ്വം
പ്രത്യഹംഫലമാത്രംതാ
നാഹാരമവനായിതെ ॥വ. ൬൯॥

വ്യാ- അവ്യയീഭാവനും രണ്ടുതരം- ഉണ്ട- ഭേദകം--അവ്യയപൂൎവ്വൻ നാമപൂൎവ്വൻ- ഉ-ം- അ പ്രതി + അഹഃ= ദിവസംപ്രതി- നാ ഫല + മാത്രം= ഫലംതന്നെ. ॥വ. ൭൦॥

മൂ- ലുകലുക്തദ്ധിതാഖ്യങ്ങ
ളുണ്ടവറെറയുമോൎക്കണം
ധൎമ്മബുദ്ധിശ്ചമെഘാസി
ഗ്ഗുണിവസതിമംഗലം ॥വ. ൭൧॥

വ്യാ- പിന്നെ- ലുക്സമാസം- അലുക്സമാസം- തദ്ധിതസമാസം ഇവയും കണ്ടുകൊൾക. ॥വ. ൭൨॥

കേട്ടീടാംചിലമൊഴി സംസ്കൃതപ്രകാരം
മുട്ടുംപോലിഹമലയാണ്മയിൽ സമാസാൽ

കാട്ടാനച്ചെവിയടികൊണ്ടു ബുദ്ധിമു
ട്ടിക്കൂട്ടത്തൊടുളിപടലങ്ങൾപാഞ്ഞിട്ടു
ന്നു ॥൨൨൯॥

വ്യാ- ഒരു മലയാളത്തിലെ തൽഭവ-ദേശ്യങ്ങളായ വാക്കുകളേയും തരംപോലെ മേല്പറഞ്ഞ സംസ്കൃതമൎയ്യാദയെ അവലംബിച്ചു സമാസിക്കാം ഉ-ം കാടു+ ആന+ ചെവി+ അടി+ കൊണ്ടു- കാട്ടാനച്ചെവിയടികൊണ്ടു (കാട്ടിലെ ആനയുടെ ചെവികളാലുള്ള അടികൊണ്ടെന്നൎത്ഥം) തമിഴിലെ സമാസ മുറകളാഭാസമാണെന്നു മുൻപെതന്നെ പറഞ്ഞിരിക്കുന്നതിനാലും മലയാളത്തിൽ സംസ്കൃതപ്രയോഗങ്ങൾ അധികമുള്ളതിനാലും ഒരു മേലപറഞ്ഞ സംസ്കൃത സൂത്രങ്ങൾതന്നെ ഇവിടുക്കു യോഗ്യമായിരിക്കും. ॥൨൨൯॥

മൂ. കേരളോക്തിയിലുണ്ടാകും
സമാസങ്ങളശേഷവും
പാൎത്തു സംസ്കൃതമൎയ്യാദാം
ചേൎത്തുകൊള്ളേണമെപ്പൊഴും ॥൨൩൦॥

വ്യാ- മുൻപറഞ്ഞപ്രകാരം ഒരു മലയാളത്തിൽ കാണുന്ന സമാസങ്ങൾക്കെല്ലായിപ്പോഴും സംസ്കൃതസൂത്രത്തെത്തന്നെ ചേൎത്തുകൊള്ളേണമെന്നു താല്പൎയ്യം- ഒരു മേത ശ്ലോകത്തെ അനുസരിച്ചു ചിലദൃഷ്ടാന്തങ്ങളെ നോക്കി അതാതിനു ചേരുന്നവണ്ണം മറ്റും കണ്ടറിഞ്ഞുകൊള്ളേണ്ടതാകുന്നു.

## തൽപുരുഷൻ

പ്ര. തൻ- അരപ്പുഴ= പുഴയുടെ അര. കാക്കാശു= കാശിന്റെ കാലു- ദ്വി- തൽ. ഉലകിഴിഞ്ഞ ഭൂലോകംപ്രാപിച്ചു. കണ്ണു= കണ്ണിനെഅടക്കുന്നതു- തൃ- തൽ- മണ്ണാന= മണ്ണുകൊണ്ടുള്ള ആന. പൊൻകുടം= മരപ്പെട്ടി. കടൽവഴി= മറവം. ച. തൽ. ഭിക്ഷാലം= തിന്മിടാനുള്ള കലം. കളിപ്പുരം= കലശപ്പാനി. മറവം= പ. തൽ- തീഭയം= തിയ്യിതന്നിന്നുള്ള ഭയം. വാനിഴിഞ്ഞു= വാനിതന്നിന്നു ഇഴിഞ്ഞു. മറവം. ഷ. തൽ. മാമ്പഴം= മാവിന്റെ പഴം- ആനക്കൊമ്പു= ആനയുടെ കൊമ്പു. മറവം. സ. തൽ. കാട്ടുമരം= കാട്ടിലുള്ള മരം. അവ്യയീഭാവം മറവം- നഞ്. തൽ. ഇവിടെ ദുർല്ലഭം- ചോറുണ്ണ മുതലായവ കൎമ്മഷഷ്ഠി ആകകൊണ്ടു ചോറിനെ ഉണ്ണുക എന്നല്ല. ചോറിന്റെ ഊണു എന്ന ഷഷ്ഠിതൽ പുരുഷനാകുന്നു- ഇങ്ങിനെയെല്ലാം കണ്ടുകൊൾക.

## കൎമ്മധാരയൻ

വി. പൂ- പദൻ കാർമുകിൽ= കറുത്തമേഘം. പേരാൻ. രാമരാജാവു- മറവം. വി. ഉ- പദൻ- പെൺകുതം= കുരായപെൺ. (കുട്ടിപ്പെൺ) മറവം- വി. ഉ. പദൻ- നിണ്ടിയണ്ടം= നീണ്ടം ഇതണ്ടം ഇരിക്കുന്നതു. പൂ- പദൻ- കന്നൽക്കണ്ണി= ഭരമരപോലെ കണ്ണുള്ളവൾ- കൊണ്ടൽവേണി- കരുത്തോലവരിയൻ- (ഒരുവക പുലി. ഉ- ഉത്തരപദൻ- ആൾപുലി= പുലിയെപ്പോലെയുള്ള ആൾ-

ശേഷം രണ്ടും ദുർല്ലഭം

## ബഹുവ്രീഹി

ദ്വി- പ. കന്നൽമിഴി= കന്നൽപോലെയുള്ള മിഴിയുള്ളവൾ. മറവം ബ. പ- അകലനാവൻ= അധികം കഠിനമായ നാവുള്ള

വൻ. ഈ സമാസം അന്യപദാർത്ഥം പ്രധാനമെന്നതിനാൽ പലതരത്തിലുള്ളവയും ഇവിടെ ചേർത്തു. ഉ-. മലനാടൻ= മലനാട്ടിലുള്ളവൻ. മറ്റും. ദിഗന്തരാളലക്ഷണൻ. കിഴക്കുതെക്ക മുതലായവ.

## ദ്വിഗു

സമാഹാരൻ. മുപ്പാർ= മൂന്നുലോകവും. പപ്പാതി= പാതി പാതി മറ്റും. ഇതരേതരൻ. ഈരേഴ= ഏഴു രണ്ടുവട്ടം. (൧൪) മറ്റും

## ദ്വന്ദ്വൻ

ഏകവൽഭാവൻ. കൈകാൽ= കയ്യും കാലും. കഞ്ചുരാമൻ= കഞ്ചുവും രാമനും. അനേകവൽഭാവൻ. തേനചാമവരികൾ= തേനയും ചാമയും വരിയും.

## അവ്യയീഭാവൻ

അവ്യയപൂർവ്വപദൻ. എമ്പാടും= എല്ലാഭാഗവും.

## നാമപൂർവ്വൻ

നാട്ടത്തോറം= എല്ലാനാട്ടിലും. ഇങ്ങനെ ലുക്സമാസങ്ങൾ- മലയാളത്തിൽ അലുക്സമാസമെന്നു. പ്രഥമ. ഷഷ്ഠി. ദുർല്ലഭം സപ്തമി. ഇവയിലെവരും. എന്നാൽ പ്രഥമാരൂപമായ ദ്വിതീയയിലും കാണാം. ഉ-. അവൻകൈ= അവന്റെകൈ. മരംകൊത്തി= മരത്തെക്കൊത്തുന്നതു= (ഒരു പക്ഷി) ആറ്റിൻപാര= ആറ്റിന്റെപാര. ഇതു വിഭക്തിചിന്തയിൽ പറഞ്ഞപ്രകാരം പൂർവ്വപദത്തെ വേറെയെടുത്തു ലുപ്തഷഷ്ഠി എന്നും പറയാം. കിണറ്റിൽപന്നി- ഇതു അലോക സപ്തമിതൽപുരുഷനാകാമെങ്കിലും പലദിക്കിലും സമസ്തമല്ലാതെ വ്യസ്തമായിത്തന്നെ വ്യാകരിക്കേണ്ടിവരും- ഇവിടെ കിണറ്റിൽവീണ- പന്നി എന്നർത്ഥമാകകൊണ്ടു മദ്ധ്യമ

പദലോപ സമാസംതന്നെ. വെള്ളത്തിൽ ചാടി- കിണററിൽ വെള്ളം- ഒരാവക സമാസമല്ലാ- എ. ക്രിയാപ്യം വ്യസ്തംതന്നെ. എന്നാൽ മദ്ധ്യമപദലോപത്തിന്നു പകരമായ എ സമാസത്തിൽ വിഭക്തിപരമായി വരുമെന്നു (ഗ്ര) പറഞ്ഞതു ന്യായത്തിന്നു കുറെ വിരോധമാണെങ്കിലും യുക്തിക്കു ശരിയായിരിക്കുന്നതു മാകുന്നു. ॥൨൭൩॥

ഇതി- ഷോഡശകലാത്മകം സമാസാലോകം
സമാപ്തം.

---

## വൃത്താലോകം

മൂ- വൃത്തരത്നാകരത്തിന്നി
ലെത്തിഞാൻചിലമുത്തുകൾ
പൊത്തിപ്പിടിച്ചുബാലാനാ
ഞ്ചിത്തിനുത്തംസമാക്കുവൻ ॥൨൭൪॥

വ്യാ- അർത്ഥം സുഗമം ॥ രത്നാകരമെന്നാൽ- സംസ്കൃതഗ്രന്ഥപ്പെട്ടിയും, സമുദ്രവും- പൊത്തിപ്പിടിച്ചു എന്നതിനാലധികവിസ്താരമായ സംസ്കൃത പ്രമാണത്തെ അകപ്പാടെ ചുരുക്കി ഒരു വിധത്തിൽ കാണിക്കാമെന്നർത്ഥം. ॥൨൭൫॥

മൂ- മാത്രാവർണ്ണക്രമംഛന്ദ
സ്സിതുപത്താവൃതവൈദികം

തത്രാപ്യനുഷ്ടുബാദ്യേത്യു
ല്ക്കൃത്യന്താവധിലൌകികം ॥൨൬॥

മാത്രാക്രമം- വൎണ്ണക്രമം- അഥവാ മാത്രാവൎണ്ണക്രമം- ഇങ്ങനെ മൂന്നുതരത്തിലും നിയമിക്കപ്പെട്ടതായി ഇരുപത്താറ ഛന്ദസ്സുകളുണ്ട്- അവ മുഴുവനും വേദത്തിൽ നടപ്പു- എന്നാൽ അനുഷ്ടുപ്പു മുതൽ ഉൽകൃതികൂടി പതിന്നാലു ഛന്ദസ്സുകളിൽകീഴ അനേകം വൃത്തങ്ങൾ ഇവിടെ സാധാരണ കാവ്യനാടകാദികളിൽ നടപ്പു- എങ്കിലും കാളിദാസകൃതമായ മഞ്ജരീസ്തോത്രത്തിൽ ഇരുപത്തരണ്ടു അക്ഷരപാദമായും കാണുകയും ചെയ്യും. ॥൨൭॥

ശ്ലോ. ദീൎഘംയുക്തമമൊയുക്ത
പൂൎവ്വംഗുരുപരംലഘു
പാദാന്തത്തിലുമൊരുക്കമ്പോ
ലിഛമാത്രാമിതാഗവും ॥൨൮॥

വ്യാ- ഇതിനാൽ അക്ഷരങ്ങളെ സംബന്ധിച്ചുള്ള മാത്രകളെ കണക്കാക്കേണ്ടും പ്രകാരത്തെ പറയുന്നു- ആ- ഈ- മുതലായ ദീൎഘസ്വരങ്ങളും എ- ഒ- ഐ- ഔ- എന്നിവ സംയുക്തസ്വരങ്ങളും ഇവയോടുചേൎന്ന ഹല്ലുകളും കൂട്ടക്ഷരങ്ങളുടെ മുമ്പിൽ നില്ക്കുന്ന ഏതക്ഷരവും ഗുരുവാകുന്നു- ഗുരുവെന്നാൽ രണ്ടുമാത്രയുള്ളതെന്നൎത്ഥം- ശേഷമുള്ളവയെല്ലാം ലഘു- ലഘുവെന്നാൽ ഒരു മാത്രയുള്ളതു- പാദാന്തസ്ഥമായ അക്ഷരവും ചില്ലുകളായ- ൻ- ർ- മുതലായവയും തരംപോലെയും ഗുരു അല്ലെങ്കിൽ ലഘു എന്നു

ത്ഥം) ഇതിൽ ഗുരുവിന്നു മീതെൽ (–) ഇങ്ങനെയും ലഘുവിന്നു (⌣) ഇങ്ങനെയും അടയാളം കാണാം ॥൧൭൫॥

മ- മല്ലാക്ഷീ, സുമുഖീ, താരൈവ്രേ
വ, യുവാനം, ജഘാന, ന, ന
നന്ന, ഭാമിനി, മാദ്ധ്യഷ്ട,
രാഗിണീ,ചഗണാസ്സ്യുരിക്ക ॥൧൭൬॥

വ്യാ- സംസ്കൃതപണ്ഡിതന്മാരാൽ സങ്കല്പിക്കപ്പെട്ടതും മിന്ന മാത്രകളുകളിലും മുമ്മൂന്ന എന്ന അക്ഷരങ്ങൾ പൂണ്ടവയായി എട്ടു ഗണങ്ങളുള്ളവയെ താഴെ വിവരിക്കുന്നു. ഇഗ്ഗണങ്ങൾ മുഖ്യമായവയാകുന്നു.

| | | | |
|---|---|---|---|
| മല്ലാക്ഷീ. | മഗണം- | സർവ്വഗുരു- | ൬ - മാത്രകൾ |
| സുമുഖീ- | സഗണം. | അന്ത്യഗുരു- | ൪ - മാത്രകൾ |
| താരൈവ്രേവ- | തഗണം- | അന്ത്യലഘു- | ൫ - മാത്രകൾ |
| യുവാനം. | യഗണം. | ആദ്യലഘു. | ൫ - മാത്രകൾ |
| ജഘാന- | ജഗണം. | മദ്ധ്യഗുരു. | ൪ - മാത്രകൾ |
| നനന-- | നഗണം- | സർവ്വലഘു. | ൩ - മാത്രകൾ |
| ഭാമിനി- | ഭഗണം. | ആദ്യഗുരു- | ൪ - മാത്രകൾ |
| രാഗിണീ- | രഗണം- | മദ്ധ്യലഘു- | ൫ - മാത്രകൾ |

ഇങ്ങനെ കാൺക

ഇനിമേൽ ഒരോവക ഗണങ്ങളെക്കൊണ്ടുള്ള വൃത്തലക്ഷണം പറയുമ്പോൾ ഓരോഗണത്തിന്റെ ആദ്യക്ഷരമാത്രവും ഗുരുവിന്നു ഗ എന്നും ലഘുവിന്നു ല എന്നും കണ്ടറിയേണ്ടതുമാകുന്നു കൂട്ടക്ഷര

ചേൎന്നാൽ സ്വാഗതാ. ഉ-ം. (രാഗിണിനനനഭാമിനിഗംഗാ) ര-
ന-ര. ഗണങ്ങളും ലഘു ഗുരുക്കളും ചേൎന്നാൽ രഥോദ്ധതാ. ഉ.ം-
(രാഗിണി നനനരാഗിണീലഗാ) ഇങ്ങനെ ഗണങ്ങളെ ചേൎത്തു
കാണിക്കുന്ന ദൃഷ്ടാന്തങ്ങൾ ഒരു മാതിരി പ്രസ്താരങ്ങൾ ചേൎത്തും
ഓരോ വൃത്തങ്ങളെ ഉണ്ടാക്കാൻ എളുപ്പത്തിൽ കഴിയുന്നതിനാൽ
ഇപ്രകാരം ഉദാഹരിച്ചെന്നും കാൺക. ॥൧൭൯॥

മൂ- ജതജങ്ങൾക്കുപേന്ദ്രവജ്രാ
തതജങ്ങൾക്കിന്ദ്രവജ്രയും
പൊതുവായവയൊന്നിക്കി
ലതെല്ലാമുപജാതിയും ॥൧൮൦॥

വ്യാ- ജ-ത-ജ- ഗണങ്ങളും രണ്ടു ഗുരുവും കാണുന്നതു ഉ
പേന്ദ്രവജ്രാ. ഉ.ം- (ജഘാനതാരൈ്യ, വജഘാനഗംഗാ) അതു
തന്നെ ആദ്യത്തേതഗണമാക്കിയാൽ ഇന്ദ്രവജ്രാ. ഉ.ം. (താരൈ്യ
വതാരൈ്യ, വജഘാന ഗംഗാ) മേൽപറഞ്ഞവരണ്ടും ഓരോ പാദ
ത്തിലായി കലൎന്നുവരുന്നവ ഉപജാതിവൃത്തം എന്നും കാൺക.
(൭) ഒരു അടയാളം യതി എന്നറിക. ॥൧൮൧॥

മൂ- വംശസ്ഥംകിതജാരാപി
നഭഭദ്രുതവിളംബിതം
കാശിപ്രയാതംയാനാങ്ക
രനാങ്കാലപിസ്സ്രഗ്വിണി ॥൧൮൨॥

വ്യാ. ദ്വാദശാക്ഷരപാദം. ജ. ത. ജ. ര. ഗണങ്ങളിൽ വം
ശസ്ഥവൃത്തം. ഉ.ം- (ജഘാനതാരൈ്യ വചഘാനരാഗിണി) ന-

ഭ- ഭ- ര- ഗണങ്ങളിൽ ദ്രുതവിളംബിതവൃത്തം- ഉ.ം- (നനന്ദഭാമി നിളാമിനിരാഗിണി) യഗണം നാലിൽ- ഭുജംഗപ്രയാതവൃത്തം ഉ-ം-(യുവാനം യുവാനം യുവാനം യുവാനം) രഗണം നാലിൽ സ്രഗ്വിണീവൃത്തം.ഉ.ം- (രാഗിണീരാഗിണീ രാഗിണീ) ॥വൃ॥

മൂ- മനോജരാഗം കൊണ്ടല്ലോ
മനം പ്രഹർഷിണികിഹ
മനോജ്ഞമത്തയാസംഗേ
നൂനം മത്തമയൂരവും ॥വൃ॥

വ്യാ- ത്രയോദശാക്ഷരപാദം- മ- ന- ജ- ര- ഗണങ്ങളും ഗുരുവും പ്രഹർഷിണീവൃത്തം- ഉ-ം (മല്ലാക്ഷീനനന്ദ ജഘാന രാഗിണിഗാ) മ- ത- യ- സ- ഗണങ്ങളും ഗുരുവും മത്തമയൂരവൃത്തം. ഉ.ം (മല്ലാക്ഷീതാഭ്രൈവയുവാനം സുമുഖീഗാ) ॥വൃ॥

മൂ- തഭജാജഗഗം എന്നോ
വസന്തതിലകം മതം
ശോഭനാമാലിനീ എന്നോ
ചൊന്നിടുംയന്മായയാ ॥വൃ॥

വ്യാ- ചതുർദ്ദശാക്ഷരപാദം. ത. ഭ. ജ. ജ. ഗണങ്ങളും രണ്ടു ഗുരുവും വസന്തതിലകവൃത്തം- എട്ടിലും അന്തത്തിലും യതി- ഉ.ം- (താഭ്രൈവ യാമിനീ ജഘാനജഘാ,നഗംഗാ) ഇതിൽ വേറെ തരങ്ങളുംകൂടി സാധാരണ നടപ്പുണ്ട്- ഭ- ജ- സ- ന- ഗണങ്ങളും രണ്ടു ഗുരുവും ഇന്ദുവദനാവൃത്തം ഉ-ം (ഭാമിനിജഘാ, നസുമുഖിനനനഗംഗാ) ഇരിപത്തിനാലു വൃത്തത്തിൽ ആദ്യത്തേതു

നോക്കാ- പഞ്ചദശാക്ഷരപാദം- ന- ന- മ- യ- യ- ഗണങ്ങളിൽ മാലിനീവൃത്തം- എട്ടിൽ യതി- ഉ-ം- (നനനന നനനമല്ലാ, ക്ഷീയുവാനം യുവാനം) രജരജരഗണാംതാണ്ഡവവൃത്തം ॥വ.വൃന.॥

മൂ- ലലതാമെന്നന്റരണ്ടാകി
ഛചലംധൃതിമൌലിയാം
ലഘുവെട്ടിടവിട്ടെന്നാ
ലഞ്ചിതംപഞ്ചചാമരം ॥വ്വര॥

വ്യാ- ഷോഡശാക്ഷരപാദം- പതിനാറ ലഘുതന്നെ എങ്കിൽ വൈതാളീയ സമ്പ്രദായത്തിൽ രണ്ടു പാദം അചലധൃതി വൃത്തം- ( ) ലഘുഗുരു ഒരം ക്രമത്തിൽ പതിനാറക്ഷരപാദം നാകിൽ പഞ്ചചാമരവൃത്തം- ഉ-ം- (ബൃഹസ്പതി: കാജല്പതി പ്ര സപ്തികാസപ്പ്രാൻ) ॥വൃ॥

മൂ- ചോതംശിഖരിണീവൃത്തം
യമനാസഭലാഗുവിൽ
ഹരിണീനസ്മരാസഗ്ഗാ
ജസജസ്യഗ്ഗപൃഥ്വിയും ॥വൃ॥

വ്യാ- യ- മ- ന- സ- ഭ- ഗണങ്ങളും ലഘു ഗുരുവും ശിഖരിണീവൃത്തം- ഉ-ം (യുവാനം മല്ലാക്ഷിനനന സുമുഖി, ഭാമിനീ ലഗാ) ന- സ- മ- ര- സ ഗണങ്ങളും ലഘു ഗുരുക്കളും ഹരിണി വൃത്തം- ഉ-ം- (നനനസുമുഖീ, മല്ലാ, ക്ഷിരാ, ഗിണി, സുമുഖീല

ഗാ) ജ- സ- ജ- സ- യ- ഗണങ്ങളും ലഘു ഗുരുക്കളും പൃത്ഥി
വൃത്തം- ഉ-ം- (ജഘാനസുമഖീജഘ?, നസുമഖീ, യവാ, നംലഗാ)

മൂ- മന്ദാക്രാന്തയുമുണ്ടാകും
മഭനതതഗ്ഗൗചതകിൽ
മുരളീസ്സജനാഭാസാ
രസജജഭരമല്ലികാ ॥വ.വൃന്ദ॥

വ്യാ:- മ, ഭ- ന- ത- ത- ഗണങ്ങളും രണ്ടു ഗുരുവും മന്ദാക്രാന്താ എന്നവൃത്തം- ഉ-ം-(മല്ലാക്ഷീഭാമിനിനനനതാ, മൈവതാമൈവഗംഗാ) പതിനെട്ടക്ഷരപാദം- സ-ന-ജ-ന-ഭ-സ- ഗണങ്ങൾ മുരളീവൃത്തം- ഉ-ം- സുമുഖീനന, നജഘാനന, നനഭാമിനി, (സുമുഖീ) ര- സ- ജ- ജ- ഭ- ര- ഗണങ്ങൾ മല്ലികാവൃത്തം- ഉ-ം- (രാഗണീസുമ, ഖീജഘാനജ ഘാനഭാമിനി, രാഗിണി) ॥വ.വൃന്ദ॥

മൂ- ശാർദ്ദൂലവിക്രീഡിതമാം
മസജാസതതാഗുരു
മേരുഭാനയയായാചി
സ്രഗ്ദ്ധരാമൂന്നിഖണ്ഡിതാ ॥വ.വൃ॥

വ്യാ- പത്തൊമ്പതക്ഷരപാദം- മ- സ- ജ- സ- ത- ത- ഗണങ്ങളും ഗുരുവും- ശാർദ്ദൂലവിക്രീഡിതവൃത്തം- ഉ-ം (മല്ലാക്ഷീസുമുഖീജഘാനസുമുഖീ, താംമൈവതാമൈവഗാ) ഇരുപത്തൊന്നക്ഷരപാദം- മ- ര- ഭ- ന- യ- യ- യ- ഗണങ്ങൾ സ്രഗ്ദ്ധരാവൃത്തം എഴേഴിൽയതി. ഉ-ം (മല്ലാക്ഷീരാഗിണീ ഭാ,മിനിയയന

യുവാ,നംയുവാനം യുവാനം) ഇതിലധികമക്ഷരമായാൽ ദണ്ഡ
കം- ഠ°ം മേൽപ്പറഞ്ഞവയെല്ലാം നാലുപാദവും ഒരുപോലെ
ഇരിക്കുന്ന സമവൃത്തങ്ങളാകുന്നു. ഇതിന്നു താഴെ ഒന്നും- മൂന്നും-
രണ്ടും- നാലും- സമപാദങ്ങളായ അർദ്ധസമവൃത്തങ്ങളെ പറ
യുന്നു. ॥വ.വൃ॥

മൂ- നനരാലഗമുമ്പിന്ന
ജജരാപരവക്ത്രമാം
നനരായചനജ്യാംഗാ
പുഷ്പിതാഗ്രാപി കോമളാ ॥വൃ॥

വ്യാ- മുന്നടിയിൽ- ന- ന- ര- ഗണങ്ങളും ലഘു ഗുരുക്കളും പിന്നടിയിൽ ന- ജ- ജ- ര- ഗണങ്ങളും കൂടിയാൽ അപരവക്ത്രം എന്ന വൃത്തം- ഉ-ം (നനനനനനരാഗിണീലഗാ നനനജഘാന ജഘാനരാഗിണീ) പിന്നെ മേൽപ്രകാരം- മുമ്പിൽ- ന- ന- ര- യ പിമ്പിൽ ന- ജ- ജ- ര- ഗുരുവും കൂടിയാൽ പുഷ്പിതാഗ്രാ എന്ന വൃത്തം -ഉ-ം (നനനനനനരാഗിണീയുവാനം നനനജഘാനജ ഘാനരാഗിണീഗാ.)

ഇനി മാത്രജാതിയെ പറയുന്നു,

മൂ- ഓജത്തിൽപ്രിയമെരണ്ടിൽ
ദൈന്യംമന്ന്യവുമന്തിമെ
യോജിച്ചുകാൺമതാര്യാസാ
ബദ്ധധാഗാനരീതിയാം ॥വൃൻ॥

വ്യാ- ൭ാ൰൦-൭൦൧- എന്നാൽ ഒന്നും മൂന്നും പാദങ്ങൾ എന്നർത്ഥം- ദ്വിതീയം പന്തിരണ്ടു- (പരപ്പേറ്, മാത്രകളും- രണ്ടാം പാദത്തിൽ ദൈന്യം- പതിനെട്ടുമാത്രകളും ഒടുക്കത്തെ പാദത്തിൽ- മാന്ദ്യം- പതിനഞ്ചുമാത്രകളും ആയിക്കാണുന്നു. ആര്യാ എന്ന ജാതിയാകുന്നു, ഇങ്ങനെ മാത്രാവൃത്തങ്ങൾക്ക ജാതിയെന്നാകുന്നുപേര. ഉ-ം (മാങ്കാവതിലൊരു മുല്ലപ്പൂങ്കാവണിയുംവിശേഷ കൌമാര്യേ, മാധവിയാമയിക്കാന്തെ, മധുവോല്യം വാണികെളാര്യേ- ൭൭- ൨൦൨ ഉ-ം കണ്ടറിക. നാടകാദികളിൽ നടിയുടെ വകയായി അനേകവിധം ഗാനരീതികൾ ഉണ്ടതായി മാത്രാഭേദത്തോടെയും ഒരു വൃത്തം വരുമെന്നു കാൺക. മലയാളത്തിലുള്ള മണിപ്രവാള കാവ്യം- വ്യവഹാരമാല- കാണജന്മര്യാദ- അദ്ധ്യാത്മവിംശതി. കഴിക്കോട്ട- ക്രിയാസംഗ്രഹം- കാലദീപികാ- വൈദ്യമാലികാ- കണ്ണാമൃതം- പലവിധസ്തോത്രങ്ങൾ- ആട്ടക്കഥകളിലെ ശ്ലോകങ്ങൾ- മറ്റുമനേകം സുഭാഷിതങ്ങൾ- ഇവയെല്ലാം മേൽകാണിച്ച സംസ്കൃത സൂത്രപ്രകാരം തന്നെയുള്ള ശ്ലോകങ്ങളാകകൊണ്ടു ഒരു സംസ്കൃതപ്രമാണത്തെ പ്രത്യേകം അറിയേണ്ടതാവശ്യമാകയാൽ ഇവിടെ ചുരുക്കമായിട്ടെങ്കിലും പറഞ്ഞതിനെ നല്ലവണ്ണം ഗ്രഹിച്ചുകൊൾക. ഇരിപത്തുനാലുവൃത്തം രണ്ടു മാരിമിയും പതിനാലുവൃത്തം ഹരിനാമകീർത്തനം ഇവയിൽ ചില ശ്ലോകങ്ങൾ സംസ്കൃതവൃത്തത്തിൽ തന്നെയും ഹരിനാമകീർത്തനം മുഴുവനും മറ്റെവയിൽ ചിലതും തമിഴിനേയും ആശ്രയിച്ചു കാണും [illegible]॥

ഇതി സംസ്കൃതവൃത്തപ്രമാണം

സമാപ്തം.

---

## തമിഴ്മുറകൾ

സൂ- വെമ്പാകലിപ്പാശരിയ
പ്പാവഞ്ചിപ്പകൾനാന്നുറ
തമ്പാട്ടിലമരുംവൃത്തം
തേന്മൊഴികമ്പതമ്പത്തും ॥൨൯൦॥

വ്യാ- മുമ്പറഞ്ഞ ഇരിപത്താറ ഛന്ദസ്സുകൾക്കേകദേശം ശരിയിടമാവുന്നതായി, തമിഴിൽ കവിയിലക്കണപ്രകാരം നാലുതറയാകുന്നു. ഉ-ം വെമ്പാ- കലിപ്പാ- ആശരിയിപ്പാ- വഞ്ചിപ്പാ- ഇവറ്റു കീഴായി അനേകമനേകം വൃത്തങ്ങളുമുണ്ടു. ॥൨൯൦॥

സൂ- എഴുത്തശച്ചീർതളയു
മടിയുംതൊടയംറിവ
എഴുന്നതല്ലോതമിഴിൽ
ച്ചുഴുംകവിയിലക്കണം ॥൨൯൧॥

വ്യാ- തമിഴിൽ വൃത്തലക്ഷണം ആറാകുന്നു. എഴുത്തു- അശ- ചീർ- തള- അടി- തൊട- ॥൨൯൧॥

സൂ- എഴുത്തൊവണ്ണമശയെയം
മാത്രചീരുള്ളതാൻഗണാ
തളയൊയതിപാദന്താ
നടിയോതൊടമേലടി ॥൨൯൨॥

വ്യാ. എഴുത്തു= വർണ്ണം- അശം= മാത്ര. ചീർ= ഗണം. തളൈ= യതി- അടി= പാദം- തൊടൈ= ഒരൊരടിമുതൽ മേലെല്ലാം. ॥ഉ൩൨॥

സൂ- അശതാൻനേരുനിരയു
മേശാംലഘുഗുരുക്കളിൽ
അശവാഴ്ച്ചാടതൊട്ടാള
മംശിക്കുംചീരതൊന്നിലേ ।ഉ൩൩।

വ്യാ- അശരണ്ടുതരം. നേരശം= ലഘു- നിരയശം ഗുരു. ഒരു ചീരിൽ ഒരം വാഴ്ച്ചാട എട്ടോളം നിൽക്കും എന്നാൽ മാത്രാജാതികളെ ചതുഷ്കല എന്ന. നാലുമാത്രയിലുള്ള അഞ്ചുഗണങ്ങളുള്ളതുപോലെ ഇവയ്ക്കു- അക്ഷരക്ലൃപ്തമില്ല. ഉ-ം. കണ്ടേൻ- കണ്ടു- പറവു. ഇങ്ങനെ കാൺക. ॥ഉ൩൩॥

സൂ- കുറളുംചിന്തുമളവു
നെടിൽകഴിനെടിലടി
പേരവാളഞ്ചുതരവും
തമിഴിന്നടിപാട്ടപോൽ ।ഉ൩൪।

വ്യാ. തമിഴിലെ വൃത്തങ്ങൾക്ക- അടി. രണ്ടുമുതൽ എത്രവരെയുമാവാം എന്നാൽ അവയെ അഞ്ചുതരമാക്കിയിരിക്കുന്നു- കുറളടി= ഒരൊരടി- ചിന്തടി= മുച്ചടി. അളവടി= നാലടി- നെടിലടി= അയ്യടി- കഴിനെടിലടി അഞ്ചിനുമേലെല്ലാം ഇവയ്ക്കെല്ലാം- ഇവിടെ ഉദാഹരണങ്ങളെ എടുത്തുകാണിക്കുന്നതു വളരെ പ്രയോജനമില്ലായ്കയാൽ കാണിക്കാഞ്ഞതാകുന്നു. മേൽപറഞ്ഞ നാലു തുറയിൽ. വെണ്പയിലമന്ന കുറളടി പ്രായത്തിലേക്കും അശരിയതുറസ്സും

ഏകദേശം ഒക്കുന്നതാകുന്നു- തുഞ്ചന്റെ കിളിപ്പാട്ടുകളെല്ലാം- കലിപ്പാത്തുറയിലെന്നാലടിക്കു ഏകദേശം ശരിയിട്ടു. ഇരിപത്തു നാലു വൃത്തത്തിൽ ചില വൃത്തങ്ങളുമുണ്ടു- മേൽപ്രകാരം പതിന്നാലുവൃത്തത്തിലും- തുഞ്ചനെ അനുസരിച്ചു. ചിലതു കാണും- മേൽ പറഞ്ഞ, ഒരൊരടി നാലടികളിൽ ചിലതു ഇവിടെ എടുത്തു കാണിക്കുന്നതുകൊണ്ടു. കുറഞ്ഞപക്ഷം. തുഞ്ചനും- മററും ആ രീതിയിൽതന്നെ മനസ്സിലാക്കി കിളിപ്പാട്ടുകളും മററും തീൎത്തു എന്ന ബോധംവരുവാൻ നന്നായിരിക്കും- തമിഴ്പ്പാട്ടുകൾ നാലടി

## തിരുക്കാളത്തിപ്പാടൽ

പഞ്ചസ്വകത്തു പിറന്തു വളൎന്തു പട്ടംകച്ചൂററി, മുത്തും പവിഴവും പൂണ്ടോടിയാടി മുടിന്തപിന്പു, ചഞ്ചുകിടക്കും പിണങ്ങരികെയിവില്ലാമ്പിണങ്ങൾ, കത്തും കണക്കെന്നു കാണ്ഞെലാപുരികാളത്തിയെ

## പൊന്നമരാതരു

പൊന്നമരാതരൈ പൂമിയെ നാടിരടെ
എന്ന നാടിയവെന്നുയിർ നാതനൈ.
ഉന്ന നാട്ടവന്തന്നരുട്ടുവെളി
തന്നനാട്ടവന്തന്നന്തനിയനെ

ഇത ഇരിപത്തനാലിൽ സ്വരേഷ്വരശ എന്നതിനോടു ഒത്തിരിക്കും- ശീലുമാറന്യുനം.

## ഒരാറ്റിയിൽ പൈങ്കിളിക്കണ്ണി

അകമരവു മണ്ണലക്കെന്നെല്ലക്കെല്ലാം ചൊല്ലി
മുകമാനഗിരപ്പുഷ്കരംകൊട്ടുവാൻ പൈങ്കിളിയെ

### പരാപരക്കണ്ണി

ഷീരാകരത്തെ വതിരുവരുളാം പൂമിമുതൽ
പരാതിയാണ്ടുപതിയെ പരാപരമേ

### വേറെ ഒരടി

ചുടരൊളിമാടന്തോറും ചുരങ്കിരമാർവന്നു
മട്ടമലർകളവംമാലെയുമിവപൊഴിന്തനർ

ഈ മേൽകാണിച്ചതിൽ ഓരോ ഷീഷൽ ഭേദത്തോടെ വൃത്തസ്വഭാവവും- വളരെ ഭേദത്തോടെയിലും ആയിരിക്കുന്ന കേരള ഭാഷാഗാന വിശേഷങ്ങളായ പാട്ടുകളെന്നറിക.

### മലയാളവൃത്തങ്ങൾ

മൂ- ഭാഷാഗാനവിശേഷങ്ങ
ളീഷലില്ലക്ഷരക്രമം
ഘോഷിക്കുംമാത്രകൾക്കില്ല
വിശേഷംതാളരീതിപോൽ (വൻ൫)

വ്യാ- ഈ മലയാളത്തിൽ തുഞ്ചത്തെഴുത്തച്ഛൻ രാമായണം ഭാരതം ഭാഗവതം ശിവപുരാണം ദേവീമഹാത്മ്യം മുതലായവയെ കേരള ഭാഷാഗാന വിശേഷമെന്ന സംജ്ഞയോടെ സംസ്കൃതത്തിൽനിന്നു പരിഭാഷപ്പെടുത്തിയ കിളിപ്പാട്ടുകളിലെ വൃത്തങ്ങൾ വർണ്ണക്രമത്തിലാകുന്നു. അവയെ ഓരോവിധം താളവട്ടത്തിലവ സംഭവിക്കുന്ന വിധത്തിൽ രാഗാദികളെ ചേർത്തുച്ചരിക്കുന്ന മാത്ര

കൾ ക്കവ്യവസ്ഥയില്ലെന്നുതന്നെയല്ല- അക്ഷരസംബന്ധമായിമാത്ര
കൾക്ക മുൻപെ പറഞ്ഞ നിയമവും ഇതിലില്ല- പിന്നെ- പല ക
വികളായിരുന്നാലും_ ദശമം- കൃഷ്ണഗാഥ-കാദംബരീമാഹാത്മ്യം കേ
ദാരവ്രതം- വില്ലപാപുരാണം- വൈരാഗ്യചന്ദ്രോദയം ചിന്താ
രത്നം- ഏകാദശിമാഹാത്മ്യം- വാത്മീകിരാമായണം- വേതാളച
രിത്രം- പഞ്ചതന്ത്രം- ചാണക്യസൂത്രം- നളചരിതം- ഉത്തരരാമാ
യണം. സീതാവിജയം- മത്സ്യപുരാണം- സന്താനഗോപാലം-
മററും അനേകവിധം പാട്ടുകളെ തുഞ്ചനെ അനുസരിച്ചും മററും
ചീൎത്തിട്ടുള്ളവയും മിക്കതും അക്ഷരനിൎണ്ണയംതന്നെ ആകുന്നു എന്നും-
നാലു പാദമായിട്ടല്ല- തമിഴിനെ അനുസരിച്ചു ഒരൊരടിയായ ഒ
രോ ശീലുകളുമാണെന്നും- ഒരു മലയാളത്തിൽ സംസ്കൃതജ്ഞാന
വും കുറെ തമിഴിന്റെ അറിവും ഉള്ളവനും മേൽപറഞ്ഞ മലയാള
പുസ്തകങ്ങളെ ഭാഷാരീതിപോലെ വായിച്ചു പരിചയിച്ചുള്ളവനും
ആയ മലയാളിമാത്രം അറിയുന്നതാകുന്നു. ॥വ.൪൭॥

൭- പൈങ്കിളിക്കണ്ണിയെനോക്കി
ത്തങ്കിളിപ്പാട്ടുതുഞ്ചനും
തങ്കലാണ്ടോരുശീലിത്താ
ന്തങ്കമിരടിപാടിയാൻ ।ഫൻന്ത്യ

വ്യാ- ഒരു മലയാളത്തിലെക്ക ആദ്യകവിയായ തുഞ്ചത്തു ഗുരു
നാഥൻ- പൈങ്കിളിക്കണ്ണി- പരാപരക്കണ്ണി ഇവയായ തമിൾക്ക
വിയെ നോക്കിത്തന്നെ തന്റെ കിളിപ്പാട്ടുകളെ തീൎത്തു- എന്നാൽ-
ആ ശീലുകളുടെ ഗാനരീതി ആ മഹാത്മാവിന്റെ ഉള്ളിൽനിന്നു
പുറപ്പെട്ടപോലെ അല്ലാതെ കേവലം തമിൾ രീതിക്ക ചേൎന്നിരി
ക്കയുമില്ല. ॥വ.൪൮॥

ഇതും മേൽപ്രകാരം അക്ഷരങ്ങളുടേയൊ ഉച്ചാരണത്തിന്റേയൊ ഗുരു ലഘുമാററംകൊണ്ടു പലവിധത്തിലുംവരും. എങ്കിലും മുൻകാണിച്ചപ്രകാരം ഒരുസാമാന്യവിധിക്കു താഴെചേൎക്കുന്ന അടയാളവും കാൺക.

-ᴗ-o-ᴗ-, -ᴗ-o-o- =വ.വ. മാത്രകൾ-
-o-o-o--, -o-o-o- =വ.വ. മാത്രകൾ-

മൂ- മൂവ്വാരക്കീരെഴുത്താകും
ചൊവ്വൊടീരാവചീരിലെ
കൈവരുംകണ്ണപവ്വത്താൽ
കാണുന്നന്നടയെന്നശീൽ ।വൻൻ।

വ്യാ- മുമ്മൂന്നരുള്ള ലഘുഗുരുക്രമത്തിലീരണ്ടക്ഷരമായ ചീരുകളാറിലെ അടിരണ്ടുകൂടി ഇരുപത്തിനാലക്ഷരത്തിൽ കണ്ണപവ്വത്തിരു കാണുന്ന ശീലിന്നു അന്നനട എന്നു പേർ.

ഉ-ം- പുരന്ദരരവിതനയന്മാരൊടി
ന്നൊരുവരില്ല നേൎമനസ്സുള്ളതായിൽ-

ഇതും ശബ്ദമാററംകൊണ്ടു പലതരത്തിലും വരുമെങ്കിലും സാമാന്യവിധിക്കു താഴെ അടയാളം കാൺക.

ᴗ-ᴗ-o-ᴗ·o-ᴗ- =൧൨ മാത്രകൾ.
o-o-o-o-ᴗ-o- =൧൨ മാത്രകൾ.

ഇതു നല്ലൊരു ശീലാണ. ।വൻൻ।

മൂ- കാകളീമൂന്നടിക്കെല്ലാം
മുട്ടകീരൊമ്പതക്ഷരം

ആകവെമാത്രയൊപ്പിച്ചും
പാട്ടമേകളകാഞ്ചിയും ॥൩൦൦॥

വ്യാ- മുമ്പറഞ്ഞ കാകളീശീലിന്റെ പൂൎവ്വാൎദ്ധം തമിഴിൽ മട്ടക എന്നു പറയുന്നതിനോട്ട ഏകദേശം ശരിയിട്ടും മാത്ര ഇരിപതിതന്നെ- അക്ഷരം പതിനെട്ടാക്കി ഒരു ശീലുണ്ട- അതിന്നു കളകാഞ്ചിയെന്നുപേർ.

ഉ-ം ശുകതരുണിജനമണിയുമണിമകുടമാലികെ-
ചൊല്ലെടൊചൊല്ലെടാകൃഷ്ണലീലാമൃതം

ഈ മേതപറഞ്ഞ നാലു ശീലുതന്നെ തുഞ്ചൻ പാട്ടിലെല്ലാം പ്രധാനമായതും- തുഞ്ചനെ പിന്തുടൎന്ന മററ ഭാഷാഗാനകവികൾ പാടിയതും ആകുന്നു. തുഞ്ചന്തന്നെ ഭാരതത്തിൽ ചില പൎവ്വത്തിന്റെ ആദ്യം നാലഞ്ചുശീലു- കാകളിയെ മാത്രയൊപ്പിച്ചു അക്ഷരഭേദം ചെയ്യുതു സാധാരണ നടപ്പില്ലാത്തതിനാൽ അതിന്നിപ്പോൾ പേരും ലക്ഷണവും കൊടുക്കുന്നില്ല. ॥൨൦൦॥

മൂ- കൃഷ്ണഗാഥയതിൽകാണും
കാകളീപിന്നടിക്കിഥ
ന്നിണ്ണ്യംപതെഴുതെന്ന
ലേകുംമാകന്ദമഞ്ജരീ ॥൩൦൧॥

വ്യാ- കൃഷ്ണഗാഥയിൽ മൻപറഞ്ഞ കാകളിയുടെ പിന്നടിക്കു രണ്ടക്ഷരം കുറച്ചുകാണുന്ന ശീലിന്നു മഞ്ജരി എന്നുപേർ.

ഉ-ം ഇന്ദിരാതന്നുടെ പുഞ്ചിരിയായൊരു
ചന്ദ്രികാമെയ്യിൽപരക്കയാലെ,

ഇതിന്റെ ഗാനരീതിക്ക എല്ലാ അക്ഷരങ്ങളും ഗുരുവായിത
ന്നെ ഉച്ചരിക്കേണമെന്നറിക. ॥൩൦൭॥

മൂ- മുന്നംതമിഴ്വൃത്തത്തി
ലൊന്നതാംപൊന്നമാതരിൽ
ചേൎന്നസന്താനഗോപാലം
ജ്ഞാനപ്പാനയുമോൎക്കെട്ടൊ ॥൩൦൮॥

വ്യാ- സന്താനഗോപാലം, ജ്ഞാനപ്പാന ഇവകളിൽ കാ
ണുന്നതു മുമ്പെ തമിഴിലേതായ പൊന്നമാതരിന്നു ശരിയായ (ഇ
തിപഞ്ചനാലുവൃത്തം)- സൂൎയ്യവംശേ പിറന്ന ഭൂപാലനാം എന്നതി
ന്നു ശരിയായ നാലടിതന്നെ.

ഉ-ം ശ്രീമഹാഗണനാഥനുംവാണിയും ശ്രീമണാളനും വാ
ഴ്ക ഗിരീശനും ശ്രീനീലകണ്ഠനെൻഗുരുനാഥന്റെ ശ്രീപാദങ്ങളും
വാഴ്ക വിശേഷിച്ചും.

മൂ- ഊററക്കാൎമ്പനാംകുഞ്ച
നാററലംയുള്ളതുള്ളലും
പററിച്ചുകൂററകാൎക്കെല്ലാം
കൊററിനംവകയാക്കിനാൻ ॥൩൦൯॥

വ്യാ- കുഞ്ചൻനമ്പിയാരെന്നു പ്രസിദ്ധനായിരുന്ന കവിവിശേ
ഷമായ ഒരു രീതിയിൽ തുള്ളലെന്നൊരുവക പാട്ടുണ്ടാക്കി അതു
മൂലം പലൎക്കും കഴിച്ചിലിന്നു വഴിയുണ്ടാക്കി ॥൩൦൯॥

മൂ- ഓട്ടൻശീതങ്കപറയ
നൃത്തലകെട്ടിയാടുന്നതും
കൊട്ടിപ്പാടിയരങ്ങത്തു
കെട്ടിയാടുന്നതില്ലയോ ॥൩൦൪॥

വ്യാ- തുള്ളൽ പലതരത്തിലുണ്ടെങ്കിലും, മൂന്നുതരംതന്നെ പ്രധാനമായിരിക്കും, അവ- ഓട്ടൻതുള്ളൽ, ശീതങ്കൻതുള്ളൽ, പറയൻതുള്ളൽ ഇവയാകുന്നു. ഇവയെല്ലാം പലരും അരങ്ങത്തു കൊട്ടും പാട്ടും മേളിച്ചു കെട്ടി ആടുന്നതു ദൃഷ്ടാന്തമാണല്ലോ ॥൩൦൪॥

മൂ- മാത്രാഷോഡശമൊപ്പിച്ചു
ചേർത്താരടികൾരണ്ടിലെ
ചിത്രമാമക്ഷരത്തോടും
പാർത്തുകൊൾകോട്ടനോട്ടമെ ॥൩൦൫॥

വ്യാ- ഓട്ടൻെറ സ്വഭാവം, ഒരടിക്കു പതിനാറുമാത്ര- അങ്ങനെ രണ്ടടി ഒരു ശീലുതന്നെ- അടിക്കിത്ര അക്ഷരമെന്നില്ല,

ഉ-ം ഹരനരുൾചെയ്തു,നമ്മുടെജടയിൽ പതിനാറുമാത്ര
പെരുകിനവെള്ളംവേർവിട്ടകില്ല പതിനാറുമാത്ര-

ഇതു യഥാർത്ഥമായി ഓട്ടനതന്നെ. (ദ്രുതരീതി) ॥൩൦൫॥

മൂ- ശീതങ്കങ്കാകളീതന്നെ
ശീലുതന്മാത്രമാറെടൊ

ശിഥിലാനുഷ്ടുബർദ്ധന്താൻ
ശീലാംപറയുന്നംപരം ॥൧൭൧॥

വ്യാ- ശീലങ്കൻ, മുമ്പുതുഞ്ചൻപാട്ടിൽ കാകളി എന്നു പറഞ്ഞതുതന്നെ- എന്നാൽ ചൊല്ലുന്ന ഗാനരീതിമാത്രം മാറിവരും,

ഉ-ം മററതുംഖണ്ഡിച്ചുമററതുംഖണ്ഡിച്ചു
മററതുംമെററതുംമെററതുംഖണ്ഡിച്ചു.

ഇതു കല്യാണസൌഗന്ധികത്തിൽ പ്രധാനം- പിന്നെ അനുഷ്ടുപ്പിന്റെ ഒരു പ്രസ്താര ഭേദത്തിലടങ്ങുന്നതായി ഗാനരീതിയിലത്ര അടിക്കെട്ടക്ഷരവും പ്രായേണ പതിന്നാലുമാത്രയുമായിരിക്കും.

ഉ-ം ഉദിക്കും സൂര്യസങ്കാശം
ജ്വലിക്കുന്ന, ശിവലിംഗം

മൂ- കേകാപാതിയുമൊന്നുണ്ടാ
മാകവെകളകാഞ്ചിയും
പാകത്തിൽചിലചിന്തുംകാ
ണാകമെകൌതുകംവരും ॥൧൭൨॥

വ്യാ- മുൻപെ തുഞ്ചൻപാട്ടിൽ കേകാ എന്നു പറഞ്ഞതിൽ- ഒരടികൊണ്ടു- രണ്ടടിയാക്കി- ഒരുതരവുമുണ്ടു.

ഉ-ം- ദേവാധിരാജനിന്നെ, സെവിച്ചുപോരുംഞാനും
ദേവകീസുതൻകയ്യാൽ ചാവുന്നാസ്സുടങ്ങുന്നു.

ഇതു ഒരുസമയം നാലടിയാക്കിയും വെണ്മാജാതിയിൽ ഉപയോഗിക്കാവുന്നതിനാലാകുന്നു ഉദാഹരണത്തിൽ നാലടി കാണിച്ചതു- പിന്നെ മുൻപെ കളകാഞ്ചി എന്നു പറഞ്ഞതും തുള്ളലിൽ ഗാനഭേദത്തോടെ നടക്കും.

ഉ-ം കിളികളുടെകളിവചനമിളിയുമൊരുവാണിയും
　　കൂത്താട്ടമൊരുമനച്ചില്ലിവില്ലാട്ടവും-

രണ്ടു അടികളെ വിപരീതമാക്കിയും ഓരൊ അക്ഷരം നീക്കിയും കല്യാണസൌഗന്ധികത്തിൽ കാണുന്നതും ഒരുവിധം മുടക തന്നെ.

ഉ-ം- കൾഹാരപുഷ്പംനിരന്നതുകണ്ടു
　　കമലമണിനിരമുടയ കമലമതുകണ്ടു

മൂ- ആട്ടക്കഥകളുണ്ടാക്കി
　　കൊട്ടാരക്കരെ കോട്ടയം
　　കൂട്ടത്തുണ്ണായിയുംമററവം
　　കൂട്ടാമഷ്ടപദിക്കവെ ॥൩൦൭॥

വ്യാ: പിന്നെ പലവിധം ആട്ടക്കഥകളുണ്ടാക്കിയവ- അഷ്ടപദിപോലെ- ഗദ്യപദ്യമയ പ്രബന്ധമാകുന്നു. ॥൩൦൭॥

മൂ- നാളായണീതകഥസോമവാര
　　പ്പാട്ടെന്നുവേണ്ടാതിരുവാതിരക്കും
　　മട്ടോലുമാലാപിയിമാർകളിക്കും
　　പാട്ടുണ്ടനേകംപലവൃത്തമോടും ॥൩൦൮॥

കൂട്ടീടുവാനിന്നവയൊക്കെയോൎത്താ
ലേട്ടിൽപ്രയാസപ്പെടരില്ലിടംകേൾ
നാട്ടിൽപരന്നോരിവത്രൂപകാദി
വട്ടത്തിൽവാക്യങ്ങൾചമസ്സിലുണ്ടാം

ശീലാവതീപാട്ടും സോമവാരപ്പാട്ടു- പഞ്ചവൃത്തം- മുതലായ തിരുവാതിരപ്പാട്ടുകൾ- ഓണപ്പാട്ടുകൾ- അഞ്ചടികൾ- വള്ളപ്പാട്ടുകൾ- കോലടിപ്പാട്ടുകൾ- ഇവകളിലെ വൃത്തങ്ങൾ പലവിധമായിട്ടുള്ളതും എന്നാൽ ഏക- ചമ്പ- രൂപകം- അടന്ത- മുതലായ താളവട്ടത്തിന്നു ഒത്ത മാത്രകളോടെ അക്ഷരങ്ങൾ ചേൎത്തുണ്ടാക്കിയതും അവറ്റെല്ലാം പേരും ലക്ഷണവും ഒരു ചെറിയപുസ്തകത്തിൽ പറവാൻ പ്രയാസമുള്ളതുമാകുന്നു.

പിന്നെയും ചില ചിന്തുഎന്ന മറികളുണ്ടു- അവയെല്ലാം താളവട്ടത്തിലൊപ്പിച്ചു ഇടക്കിടക്കു കരണം അവറ്റിന്നുവെവ്വേറെ പേരും ലക്ഷണവും കല്പിപ്പാനുള്ളതെങ്കിലും ഒരു പുസ്തകത്തിലും സ്ഥായിയായിരിക്കുന്നില്ലായ്കകൊണ്ടു ഇവിടെ ചുരുക്കുന്നു.

## ഉദാഹരണങ്ങൾ

തലമുടിയുംചന്നതികഞ്ഞു മുലയിണയും മാറുകവിഞ്ഞു മുതൽ കാൺക ॥ധ,൧൦॥

വൃത്തലോകം സമാപ്തം.

മൂ- കാലേകഥിക്കവഞ്ചാലേ
യലങ്കാരസഭാവവും

ബാലാനാംമനമുല്ലാസം
കോലുമാലാപഭംഗിയും ॥൱൮॥

വ്യാ- അൎത്ഥം സുഗമം. സ്വഭാവമെന്നു പറഞ്ഞതിനാൽ സംസ്കൃതത്തിലെ ബഹു വിസ്താരമായിരിക്കുന്ന. അലങ്കാരശാസ്ത്രത്തെ. ഏകദേശം പോലും ഈ ചെറിയ പുസ്തകത്തിൽ വിവരിപ്പാനിടവും കാലവും പോരാഞ്ഞയാൽ വളരെ സാരമായും സാധാരണമായും ഉള്ള ചില അലങ്കാരങ്ങളെ മാത്രം എടുത്തു ശാസ്ത്രസ്വഭാവം മാത്രം ബാലന്മാരെ ഗ്രഹിപ്പിക്കാമെന്നൎത്ഥം. ॥൱൮॥

മൂ- സാഹിത്യാംഗവിഭാഗത്തി
ദ്ദേഹംകൎക്കശതൎക്കമാം
അംഗാവലീവ്യാകരണം
വംഗാദികളലംകൃതിഃ ॥൱൯॥

വ്യാ- സാഹിത്യമെന്നാൽ അറുപത്തുനാലു കലാവിദ്യകളിൽ വെച്ചു പ്രധാനഭൂതയായ അക്ഷരവിദ്യയാകുന്നു- അതിനെ ഒരു അവയവിയാക്കുന്ന പക്ഷം തൎക്കശാസ്ത്രം അതിന്റെ ഉടലും- വ്യാകരണം അതിന്റെ കരചരണനേത്രാദിയും- അലങ്കാരം അതിന്റെ വസ്ത്രാദ്യാഭരണവും ആയിരിക്കും- ഒരു ശരീരം എത്രബലവും സൌന്ദൎയ്യവും ഉള്ളതായിരുന്നാലും വസ്ത്രാദി പുഷ്ടിയില്ലാഞ്ഞാൽ ശോഭിക്കുന്നില്ലാത്തതുപോലെ തൎക്കവ്യാകരണാദിജ്ഞാനം എത്രമാത്രം ഉണ്ടായാലും- അലങ്കാരശാസ്ത്രജ്ഞാനം കൂടാതെ സാഹിത്യവിദ്യ പ്രകാശിക്കാത്തതിനാൽ അലങ്കാര ഗ്രഹണം മുഖ്യമെന്നു താല്പൎയ്യം ॥൱൯॥

മൂ- ആപ്താപദേശമാംശബ്ദം
വേദവ്യങ്കഥകാവ്യവും
ക്ലിപ്തംപ്രഭുസുഹൃൽകാന്താ
സമ്മിതംഷഡ്ശാത്മമാം ॥ന.൧൩൨॥

വ്യാ. ശബ്ദമെന്നതു കേവലം കാകാരികളുടേതല്ല- യഥാൎത്ഥമായി പറയുന്നവരുടെ വാക്കുമാത്രമാകുന്നു- അതു മൂന്നുതരമാക്കിയിരിക്കുന്നു- ൧. വേദവാക്യങ്ങൾ- (പ്രഭുസമ്മിതം) ൨. പുരാണാദികൾ= (സുഹൃത്സമ്മിതം) ൩. കാവ്യനാടകാദികൾ= (കാന്താസമ്മിതം) വേദപുരാണ- കാവ്യാദിശബ്ദങ്ങളെ- ക്രമേണ പ്രഭു- സുഹൃത- കാന്താ- സാദൃശ്യപ്പെടുത്തിയതിനാൽ അവ യഥാക്രമം ബഹുമാനാദര, വിനോദ വിഷയങ്ങളെന്നറിക. ॥ന.൧൩൩॥

മൂ- കാന്താസമ്മിതവുംമൂന്നാ
മുത്തമംധ്വനിസംജ്ഞിതം
കിന്തുശ്ലേഷോത്ഥിതംമദ്ധ്യ
മധമംവ്യംഗ്യവൎജ്ജിതം ॥ന.൧൩൪॥

വ്യാ- മുമ്പറഞ്ഞ മൂന്നാന്തരവും മൂന്നു തരമാകുന്നു- ൧- ഉത്തമം= ധ്വനിസംജ്ഞയുള്ളതു- ൨- മദ്ധ്യമം= ശ്ലേഷ സഹായിച്ചുള്ള ധ്വനി- ൩- അധമം= വ്യംഗം അല്ലെങ്കിൽ ധ്വനിയില്ലാത്തതു തന്നെ ॥ന.൧൩൪॥

മൂ- കീൎത്തിപ്പുതുപരമയംതാൻ
നേൎത്തവസ്തൂപമാന്വവും

ഛാൎത്താം സാധാരണം ധൎമ്മം
ചേൎത്തു പോലിവ വാചകം ॥൫൯॥

വ്യാ- അലങ്കാരലക്ഷണജ്ഞാനത്തിന്നു പ്രധാനാവയവങ്ങളായ ഉപമേയാദിചതുഷ്ടയത്തെ പറയുന്നു. ഉപമേയമെന്നാൽ- വൎണ്ണിക്കുന്ന വസ്തു- ഉ-ം മുഖം. ഉപമാനമെന്നാൽ- ശരിയിടുന്ന വസ്തു. ഉ-ം ചന്ദ്രൻ- സാധാരണ ധൎമ്മം എന്നാൽ- മുമ്പറഞ്ഞ രണ്ടിലും ശരിയായിനില്ക്കുന്ന ഗുണം. ഉ-ം കാന്തി- വാചകം എന്നാൽ ഗുണങ്ങളായ ധൎമ്മംകൊണ്ടു ഉപമേയോപമാനങ്ങളെ സംബന്ധിപ്പിക്കുന്ന പദം- ഉ-ം ഇവപോൽ-ഇവയ്ക്കു അനേകപൎയ്യായ ശബ്ദങ്ങളുള്ളവയെ അതാതു സമയം കണ്ടുകൊൾക. ॥൬൦॥

## ഉപമാലങ്കാരം

മൂ- രണ്ടുവസ്തുക്കൾസാദൃശ്യം
കൊണ്ടൊടിലുപമാമതാ
കൊണ്ടൽപോൽ ഘനപുഷ്പങ്ങ
ളുണ്ടുതൂകുന്നു കാൎകുഴൽ ॥൬൧॥

വ്യാ- എല്ലാ അലങ്കാരത്തിലുംവെച്ചു പ്രധാനവും, സൎവ്വവ്യാപിയുമായ ഉപമാലങ്കാരത്തെ പറയുന്നു. ഇരുപദാൎത്ഥങ്ങളിൽ സമാനഗുണം ശരിയായിരിക്കുമ്പോൾ ഉപമാലങ്കാരമാകുന്നു. ഉ-ം കാൎകുഴൽ- കൊണ്ടൽ, പോലെ ഘനപുഷ്പങ്ങളെ തൂകുന്നുണ്ടു- ഇതിൽ ഉപമേയാദി നാലും കൂടുന്നതും, വ്യംഗമില്ലാതിരിക്കുന്നതുംതന്നെ ലക്ഷണം- ഇവിടെ കാൎകുഴൽ ഉപമേയവും- കൊണ്ടൽ ഉപമാനവും- പോലെ വാചകവും- ഘനപുഷ്പങ്ങളെ തൂകുന്നതു സാ

ധാരണ ധൎമ്മവുമാകുന്നു. ഘനപുഷ്പം എന്നതിന്നു ഘനങ്ങളായ പു
ഷ്പങ്ങളെന്നും, ജലകണമെന്നും അൎത്ഥം മേഘം വെള്ളത്തുള്ളിപോ
ലെ തലമുടിപൂനിരയെ പൊഴിയുന്നു-എന്നു അന്വയാൎത്ഥം.ഇതു പൂ
ൎണ്ണോപമാ.ഇതിൽ സാധാരണധൎമ്മപദം ശ്ലിഷ്ടമാക്കിയതു കവല
യാനന്ദത്തെ അനുസരിച്ചാകുന്നു.ചന്ദ്രാലോകപക്ഷം അതുവേണ
മെന്നില്ലതാനും- ഒരു ഉപമയിലടങ്ങിയ പലവിധത്തിലുമുള്ള
അലങ്കാരമെന്നിരിക്കുന്നതിനാൽ ഇതുതന്നെ പ്രധാനാലങ്കാരമെന്ന
റിക. [illegible]

## ലുപ്തോപമകൾ

മൂ- എണ്ണത്തിച്ചിലലോപിച്ചും
വണ്ണമെട്ടിന്ദുനേർമുഖി
കണ്ണിന്നമൃതമാകന്നൽ
കണ്ണികാമറൊളിക്കുന്തലാൾ [illegible]

വ്യാ- മുമ്പറഞ്ഞ- പൂൎണ്ണോപമാവയവങ്ങളിൽ ഒന്നു, രണ്ടു-
മൂന്നോളവും ലോപിച്ചുവരുന്ന. ലുപ്തോപമകൾ എട്ടുണ്ടു. അവയിൽ
ഉപമാനലോപംവരാത്ത. നാലും ഒരുവിധം ദ്രാവിഡവാക്യങ്ങളി
ലുംനടപ്പാകയാൽ അവയെ ഉദാഹരിക്കുന്നു. മറ്റവദുൎല്ലഭമാക
യാൽ ഇതിൽ പറയുന്നില്ല. ഇന്ദുനേർമുഖി- എന്നതിൽ സാധാരണ
ധൎമ്മലോപം. കണ്ണിന്ന അമൃതം- എന്നതിൽ ഉപമേയം ധൎമ്മം-
വാചകം- ഇവമൂന്നിന്നും ലോപം. കന്നൽകണ്ണി. എന്നതിൽ. ധ
ൎമ്മം. വാചകം. ഇവക്കു ലോപം-കാമറൊളി കുന്തലാൾ.എന്നതിൽ
വാചകലോപം- പിന്നെ ഉപമാനലോപത്തോടെ വരുന്നവ നാ
ലിന്നുംകൂടി കാക താലീയം- എന്നു ഒരു പദത്തിനാൽ സംസ്കൃത
ത്തിൽ സാധിച്ചതുപോലെ ദ്രാവിഡത്തിൽ വരവാനിടയില്ലായ്കയാ

ണ്ടാകുന്നു. അവയെക്കുറിച്ചിവിടെ പറയാതിരുന്നതു എന്നും കണ്ടു
കൊൾക ॥൬൧൭॥

### അനന്വയം പ്രതീപം ൨

മൂ- എതിരില്ലെങ്കിലൊചൊല്ലാ
മതിമാനനനന്വയം
പ്രതീപമതിലൊക്കുമ്പോൾ
പ്രിയാദൃക്കിന്നുപങ്കജം ॥൬൧൮॥

വ്യാ- ഒരുവസ്തു- ശരിയായ മറെറാരു പദാർത്ഥത്തൊടുപമി
ക്കാനില്ലാതിരിക്കുന്ന മഹത്വത്തൊടിരിക്കുമ്പൊൾ. അനന്വയാല
ങ്കാരം. ഉ-ം- ദാനം. എന്നപദംതന്നെ- ആകാശംമുതലായ ചില
വസ്തുക്കൾക്കു ഉപമാനമില്ലെന്നുകാൺക. ൨- പിന്നെ- മുമ്പെപ
റഞ്ഞ. ഉപമേയൊപമാനങ്ങളെ വിപരീതമാക്കിപ്പറയുമ്പൊൾ
പ്രതീപമെന്ന- അലങ്കാരം- ഉ-ം. പ്രിയാദൃക്കിന്നു-പങ്കജം. ഒക്കും.
പോൽ. ഇവിടെ പോൽ അപരമാർത്ഥങ്ങൾ കാൺക-ഇതിനു സാ
ധാരണ കണ്ണു താമരയോടൊക്കുമെന്നു പറയേണ്ടിയിരിക്കെ- താമ
രകണ്ണിനൊടു ഒന്നാകുന്നു എന്ന പറഞ്ഞതുതന്നെ വിപരീതമെന്ന
റിക. ॥൬൨൯॥

### പരിണാമം

മൂ- കേളൊന്നിൻവൃത്തിമറെറാന്നിൽ
കിളരിൽപരിണാമമാം
തെളിവാർന്നോരുകൺതാർകൊ
ണ്ടൊളിഃയാക്കുന്നുകാമിനി ॥൬൩൦॥

വ്യാ- ഒരു വസ്തുവിന്നു സഹജമായ വ്യാപാരം മറെറാരു വസ്തുവിന്നാക്കുമ്പോൾ- പരിണാമമെന്നു- അലങ്കാരം. ഉ-ം കാമിനീ കൺതാർകൊണ്ടു- നോക്കുന്നു- എന്നതിൽ- സാധാരണ നോക്കുന്ന- കണ്ണിന്റെ പ്രവൃത്തി താമരസ്സാക്കിയിരിക്കുന്നു- എന്നു കാൺക. എന്നാൽ ഒരു വൃത്തിപകല്പ്പു ചേതനാചേതന വ്യത്യാസം കവികൾ അംഗീകരിച്ചിട്ടില്ല. ॥൯൨.൭॥

മൂ- പരാഭേദതദ്രൂപതാ
രോപമാദ്രൂപകം ദ്വിധാ
പുലിതാനിവനോത്തീടിൽ
പരപുംഗവമാരണെ ॥൯൨൦॥

അഭേദമായോ- താദ്രൂപ്യമായോ- ഒരു വസ്തുവിനെ മറെറാന്നാക്കുമ്പോൾ- രൂപകമെന്നു- അലങ്കാരം. ഉ-ം പരപുംഗവമാരണങ്ങളിൽ ഇവൻ പുലിതന്നെ- പുലിയാകുന്ന- എന്നതിനാൽ അഭേദം കല്പിച്ചു- പരന്മാരാകുന്ന- പുംഗവ- (കാള) എന്നതിനാൽ ശത്രുക്കളെ കാളയാക്കികല്പിച്ചു- പരപുംഗവൻ- ശത്രുശ്രേഷ്ഠനെന്നും ഇതു- ന്യൂനാധിക്യ ആവരതമുണ്ടെന്നും അറിഞ്ഞിരിക്ക.

സ്മൃതി- ഭ്രാന്തി- സന്ദേഹം- ൯൨

മൂ- സ്മൃതിയുംഭ്രാന്തിസന്ദേഹ
മതിയായൊന്നുമില്ലെട്ടൊ

എതിർകാണുമ്പോളുണ്ടാകും
ചേതോവികൃതിഭേദമാം ॥൱൨൧॥

വ്യാ- സ്മൃതി- ഭ്രാന്തി- സന്ദേഹം- ഈ മൂന്നലങ്കാരവും യഥാർത്ഥം തന്നെയായിരിക്കും- അവ- സമാനപദാർത്ഥങ്ങളെ കാണുമ്പോൾ ഉണ്ടാകുന്ന മനസ്സിൻെറ വികാരഭേദംതന്നെ- മൂലത്തിൽ ദൃഷ്ടാന്തം കാണിച്ചിട്ടില്ലെങ്കിലും ഇവിടെ കാണിക്കാം- താമരപ്പൂ കണ്ടപ്പോൾ- കാന്താമുഖത്തെ ഓർത്തു- ഇതു സ്മൃതി- വണ്ടുകൾ- കാമിനീ മുഖത്തെ- താമരപ്പൂവെന്നു അന്ധാളിച്ചു- ഇതു ഭ്രാന്തി- കാമിനീമുഖത്തെക്കണ്ടു- ചന്ദ്രമണ്ഡലമൊ- താമരപ്പൂവൊ എന്നു സംശയംവന്നു- ഇതു- സന്ദേഹം- മൂന്നലങ്കാരത്തിലും ചില വ്യത്യാസമൊ തരഭേദമൊകാണും. ॥൱൨൧॥

മൂ- മറസ്സിൽകളവൊന്നേരോ
പറയുന്നിതപഹ്നുതി
മറിമാനങ്കമല്ലെവാ
നാറുംവെണ്ണനലാണയം ॥൱൨൨॥

വ്യാ- എന്തെങ്കിലും ഒന്നിനെ മറച്ചുപറയുമ്പോളപഹ്നുതി എന്ന അലങ്കാരം ഉ-ം- ചന്ദ്രനെനൊക്കി ഇതു ചന്ദ്രനല്ല- ആകാശഗംഗയിലുള്ള വെള്ളത്താമരയെന്നുപറയുന്നു- ഇതിൽ ചന്ദ്രനെ മറച്ചു താമരയാക്കി ഇവിടെ ഭ്രാന്തിപോലെ മറവും കാൺക ॥൱൨൨॥

## ഉല്പ്രേക്ഷാലങ്കാരം

മൂ- ഓരേക്കെടെംസൂക്ഷ്മമുല്പ്രേക്ഷാ
തൎക്കിതോല്ലുടകോടികാ
അതേകോകിമാത്തിപ്പൂകവാ
നികാണമിരുളന്തിയിൽ ।൩൨൩।

തന്നിലാവതരംവസ്തു
പിന്നെഹേതുഫലങ്ങളാം
വന്നിരുൺമെയ്യൂപ്പൂശുന്നോ
ചിന്നുന്നോവാനമഞ്ജനം ।൩൨൪।

നിലത്തുന്നിത്തന്നേതളി
രടിതുടുത്തായിരയിതേ
മുഖശ്രീമോഹിച്ചംബുജ
മൊട്ടുവെവകന്നുവിധുവും
നിലെപ്പാടോകൊങ്കത്തട
മൊന്നിനട്ടുകെട്ടുവലിയാൽ
സുഖംകാലൈക്യത്തിന്നുട
കതപമാണ്ടാനളിനവും ।൩൨൫।

വ്യാ- ഉൽപ്രേക്ഷയെന്ന- അലങ്കാരം ബഹു സൂക്ഷ്മമാകുന്നു- അതു- ഒരു വസ്തുവെ- സങ്കല്പിതമായ മറ്റൊരു വസ്തുവായിട്ട് ഭാവിക്കുന്നേടത്തുണ്ടാകും- ഇതും മുഖ്യംഞ്ഞ- ഉപമയും പല ലക്ഷണങ്ങളിലും ഒത്തിരിക്കുമെങ്കിലും- തമ്മിൽ പ്രധാനമായ ഒരു ഭേദമുള്ളതെന്തെന്നാൽ- ഉപമയ്ക്കു- ഉപമാനം യഥാർത്ഥമായും- ഉൽപ്രേ

ക്ഷയ്ക്കു- ഉപമാനം യുക്തിപൂൎവ്വം സങ്കല്പിതമാത്രമായും ഇരിക്ക
മെന്നറിക- ഉൽപ്രേക്ഷയ്ക്കു ഉ-ം അന്തിക്ക കാണുന്ന. ഇതട്ടെ-കോ
കപ്പിടകളുടെ വിരഹാഗ്നിയിൽനിന്നു പൊങ്ങുന്ന പുകയൊ എന്നു
ഊഹിച്ചു. തിയ്യുള്ളെടത്തു പുകകാണാമെന്നതു യുക്തംതന്നെ- എ
ന്നാൽ വ്യസനാഗ്നിക്ക അതില്ലായ്കയാൽ അതു കേവലം സങ്കല്പം
തന്നെ- മാൽ + തീ + പുക= മാത്തീപ്പുക എന്നു കാണ്ക. സ
ന്ധ്യാസമയത്തു- സകല കോകപക്ഷികളും ഇണപിരിഞ്ഞു കേഴു
മെന്നു ശാസ്ത്രപ്രസിദ്ധി- ഇതു- വസ്തൂൽപ്രേക്ഷാ- ഹേതൂൽപ്രേക്ഷാ-
ഫലോൽപ്രേക്ഷാ ഇങ്ങനെ മൂന്നുതരത്തിലും ഈരണ്ടായിട്ടു ആറുതര
മുള്ളതു താഴെ ക്രമേണ ഉദാഹരിക്കുന്നു- വസ്തൂൽപ്രേക്ഷയിൽ- ഉ-
ഉക്തവിഷയാ. ഉ-ം- ഇരുൾവന്ന മെയ്യു പൂശുന്നുവോ- ഇതിൽ പ്ര
കൃതമായ- ഇരുൾപരം ഉണ്ടാകയാൽ ഉക്തവിഷയതന്നെ. ഉ- വാ
ൻ-അഞ്ജനം-ചിന്നുന്നുവോ -ഇതിൽ ഇരുൾപരം ഇല്ലായ്കയാൽ- അ
നുക്തവിഷയാ- ഹേതൂൽപ്രേക്ഷയിൽ ഉ- സിദ്ധാസ്പദാ. എന്നാൽ
സിദ്ധിക്കാവുന്നതെങ്കിലും സിദ്ധിച്ചിട്ടില്ലാത്ത ഹേതുവെപ്പററി- അ
യി- എടൊ സുന്ദരി- തേ- നിന്റെ- തളിരടിനിലത്തു ഊന്നീട്ടത
ന്നെ തുടുത്തായി. നിശ്ചയം- ഇതിൽ നിലസ്പൎശത്തിനാലും കാൎക്കു'
ട്ടക്കമെങ്കിലും ഇവിടെ സ്വതെ തുടുത്തും ചെമ്പഞ്ഞിച്ചാറിട്ടും ഇരു
ക്കുന്നതെന്നു കാണ്ക. ഉ. അസിദ്ധാസ്പദാ. എന്നാൽ ഹേതുവല്ലാ
ത്തതിനെ ഹേതുവാക്കുക. ഉ-ം- നിന്റെ മുഖശ്രീയെ മോഹിച്ചു
ചന്ദ്രൻ താമരപ്പൂവ്വോടു വെറുക്കുന്നു ചന്ദ്രനുദിക്കുമ്പോൾ താമര കൂ
മ്പുന്നതിനാലും മററും അവതമ്മിൽ സ്പൎദ്ധയെന്നു ശാസ്ത്രസിദ്ധം- ഇ
രിവൎക്കുടി ഒന്നിനെ ആഗ്രഹിച്ചാൽ കലഹമെന്ന ദൃഷ്ടാന്തത്താൽ നി
ന്റെ മുഖശ്രീയിൽ കാംക്ഷിച്ചുതന്നെ ചന്ദ്രൻ താമരയോടു വെറുക്ക
ന്നു എന്നുപറഞ്ഞതിൽ ഒരു ഹേതു- ഒരു ഹേതുവല്ലെന്നും അതിനാൽ
അസിദ്ധാസ്പദാ എന്നും അറിഞ്ഞുകൊൾക. പിന്നെ ഫലോൽപ്രേ
ക്ഷയിൽ ഉ- സിദ്ധാസ്പദാ- ഫലമായിവരാമെങ്കിലും ഇവിടെ ഫ
ലിച്ചിട്ടില്ലെന്നൎത്ഥം- വലിയാത ഒടിനടക്കേട്ടു കൊങ്കത്തടം നില
സ്സാരനാ- ഇതിൽ സ്വതെ അടിവയറ്റിന്മേൽ ഉള്ള രേഖകൾ-
മെൽ ഘനമായുള്ള കുചങ്ങളെ ഭരിച്ചു നടു ഒടിഞ്ഞ പോകാസ്സാൻ

കെട്ടിയിരിക്കുന്നവൊ- എന്നതിൽ ത്രിവലികളെ കലമാരശക്തി ഫലമാവാതിരിക്കയൊൾ ആക്കി സംകല്പിച്ചു എന്നും അതിനാൽ സിദ്ധാസ്പദാ എന്നും കാൺക ൨- അസിദ്ധാസ്പദം- നിൻറെപാദസായുജ്യത്തിന്നാ- താമരകൾ- എപ്പൊഴും വെള്ളത്തിൽ തപസ്സചെയ്യുന്നു- കാമിനീപാദൈക്യമായ ഫലമല്ലാത്ത- ജലവാസം തൽഫലമാക്കിയെന്നാ അസിദ്ധാസ്പദാ എന്നുംകാൺക-൩ ഉൽപ്രെക്ഷാ ഌവാചകം- മന്യെ- ധ്രുവം- ശങ്കെ- നൂനം- ഓ- തന്നെ- മറ്റും കാൺക- അവയില്ലാതെ ഗമ്യമായും കാണാം- ഇതു വളരെ സാരമാകയാൽ നല്ലവണ്ണം ധരിക്കെണം ॥[illegible]॥

## അതിശയോക്തികൾ

### രൂപകാതിശയോക്തി

മൂ- രൂപസാങ്കേതികംവ്യംഗ്യം
രൂപകാതിശയോക്തിയാം
കദളീയുഗളത്തിന്മേൽ
കാണെടൊകരിമസ്തകം ॥[illegible]॥

വ്യാ- ഇതു ആദ്യം നാലാം ശ്ലോകത്തിൽ പറഞ്ഞ ഉത്തമകാവ്യത്തിലുൾപ്പെട്ട ധ്വനി അലങ്കാരമാകുന്നു- ധ്വനി, എന്തെന്നാൽ ഒരു വാക്യത്തിൽ പ്രകൃതാൎത്ഥത്തെക്കാൾ അതിശയമായ മറ്റൊരൎത്ഥം പുറപ്പെടുന്നതുതന്നെ ഉ-൦ കദളീയുഗളത്തിന്മേൽ കരിമസ്തകം കാൺക. എന്നതിലപ്രകൃതവാക്യാൎത്ഥത്തിന്നു പുറമെ സംസ്കൃത കവിസങ്കേതമാത്രമായി- തുടകളുടെമെലെ ജഘനഭാരം കാൺക എന്നുകൂടി വരുന്നതു സങ്കേതം- ഇന്നതുപറഞ്ഞാൽ ഇന്നതെന്നൎത്ഥം

നിശ്ചയിക്കുന്നതുതന്നെ- ഇതിനും ലിംഗാദി സഹായിച്ചും മറിച്ചും കാണ്ം. ॥ന. വ. ൭॥

മൂ- മാനമില്ലാതെവൎണ്ണിക്ക
മനേകാതിശയോക്തിയും
മാനിനീകൈ ചുവന്നല്ലോ
സ്നേഹവാൎത്തയിലേസഖെ ॥ന. ൧൧॥

വ്യാ- കണക്കല്ലാതെ വൎണ്ണിക്കുന്നത മിക്കതും അതിശയോക്തി യാകയാലതനേകവിധമുണ്ടാകും· അവയെ വിവരിച്ചുപറവാൻ പ്ര യാസമാകയാൽ ഒന്നിന്റെ ഉദാഹരണംകൂടി കാണിക്കാം. പൂ വെന്ന വൎത്തമാനം സഖികളിൽനിന്നു കേട്ടപ്പോൾതന്നെ- അതു വാങ്ങിച്ചൂടേണ്ടിവരുമെന്നും അപ്പോൾ അതിന്റെ സ്പൎശം ദുസ്സഹ മെന്നുവിചാരിച്ചു സുന്ദരിയുടെ ഉള്ളംകൈചുവന്നുപോയി എന്നും കാണ്ക. ഇതിൽ പുഷ്പസ്പൎശമായ കാരണത്തിന്റെ കഥയിൽതന്നെ സ്നേഹസ്പൎശനത്തിൽ ഉണ്ടാവുന്നചുവപ്പായ കാൎയ്യം സംഭവിച്ചു എ ന്നതിനാൽ ചപലാതിശയോക്തി എന്ന അലങ്കാരമാകുന്നു തെന്നുമറിക. പിന്നെ യോഗത്തിലയോഗം ഒരു ജാതി- ഉ-ം ദരം കുന്നിന്റെ കൊടുമുടികൾ ചന്ദ്രനെ മുട്ടുന്നു- കുന്നിനു ചന്ദ്ര നെ തൊടുവാൻ ഒരിക്കലും സംഗതിവരാത്തതിനെ വൎണ്ണിയതു കാണ്ക. ഇനി ഇതിനെപ്പററി ഉപരിഗ്രന്ഥം അറിയിക്കും॥ന. ൧൨॥

## സമാസോക്തി

മൂ- പാൎത്താതസമാസോക്തിമതം
ചാൎത്താലുംഭാപ്ധിയെങ്കിലോ

മത്തഭൃംഗത്തെയുംകാത്തു
പൂത്തുനിൽക്കുന്നുമല്ലികാ ।നൃ.ച.വ്യ।

വ്യാ- ഇതു മുമ്പറഞ്ഞ മദ്ധ്യമകാവ്യത്തിലുൾപ്പെട്ടതാകുന്നു- വിശേഷണ സാമ്യബലമൊന്നു മാത്രം സഹായിച്ചു പ്രകൃതാന്തരം പുറപ്പെടുന്നേടത്തു ഒരു സമാസോക്തി എന്ന അലങ്കാരം- ഉ-ം ഉത്തരാർദ്ധം സ്പഷ്ടം. തിരണ്ട പ്രായത്തിലുള്ള ഒരുത്തി കഥയില്ലാത്ത ഒരുത്തനെ കാത്തിരിക്കുന്നു എന്ന ധ്വനി- ഒരു ധ്വനിക്ക ഭൃംഗ ശബ്ദത്തിലെ പുല്ലിംഗം- മല്ലികാ ശബ്ദത്തിലെ സ്ത്രീലിംഗം ഇവ സഹായിച്ചതിന്നു പുറമെ വിശേഷണപദങ്ങളായ മത്ത- പൂത്തു- ഇവയും ശ്ലേഷയായി സഹായിച്ചു- മത്ത, എന്നതിന്നു മധുപാനം കൊണ്ടു മദോന്മത്തമായി വിട്ട ഭൃംഗസാദൃശ്യം കഥയില്ലാത്ത കാന്തനും പൂത്തു- എന്നതിനാൽ സാധാരണ പുഷ്പിതയുള്ള സാദൃശ്യം തിരണ്ടിരിക്കുന്ന കാന്തയ്ക്കും ചേരുമെന്നും അതിനാൽ ശ്ലേഷോത്ഥിതമെന്നും കാൺക. ।നൃ.ച.വ്യ।

ശ്ലേഷ.

മൂ- പലാർത്ഥശബ്ദസംയോഗ
മുളവാംശ്ലേഷയെന്നതും
കൈലാസസദൃശംകാവി
ന്നളകാലംകൃതംമുഖം ।നൃ.വൻ।

വ്യാ- അനേകാർത്ഥമുള്ള ശബ്ദം പ്രയോഗിക്കുമ്പോൾ- സമാസ സന്ധിബലംകൊണ്ടു ഭിന്നാർത്ഥശബ്ദം കലർന്നോ പലഭാഗത്തേക്കും ചേർന്നർത്ഥംവരുമ്പോൾ ശ്ലേഷ എന്ന അലങ്കാരം- ഉ-ം ഉത്തരാർദ്ധം സ്പഷ്ടം- എന്നാൽ കൈലാസം അളകകൊണ്ടും, മുഖം അളകങ്ങളെക്കൊണ്ടും സാദൃശ്യപ്പെട്ടതുതന്നെ ശ്ലേഷ- ഇതു സമാസശക്തി

മൂലമാണു- സൎവ്വദൊമാധവഃ എന്നതിൽ സൎവ്വദഃ മാധവഃ- സൎവ്വ
ദാ- ഉമാധവഃ- എന്നും സന്ധിയാൽ വിഷ്ണുശിവപരങ്ങളാകും-
ഇങ്ങനെയെല്ലാം കണ്ടു മനസ്സിലാക്കിക്കൊൾക. ||൩൨൯||

## പരികരാലങ്കാരം.

മൂ- വിശേഷണപദംസാകൂ
തഞ്ചേൽപരികരംമതം
കൃശാംഗിയാളാമബലാ
കുചഭാരെണക്ലൂന്നുതേ ||൩൩൦||

വ്യാ- പ്രകൃതാൎത്ഥത്തിലേക്കു വിശേഷണപദം ഉപകരിക്കുമ്പോൾ പരികരം എന്ന അലങ്കാരം- ഉത്തരാൎദ്ധം സ്പഷ്ടം- ഇതിൽ കൃശാംഗിയെന്ന വിശേഷണം കുചഭാരംകൊണ്ടു ക്ലൂന്നു എന്ന പ്രകൃതാൎത്ഥത്തിലേക്കു യോജിച്ചതു കാൺക. ഒരു അഭിപ്രായ ഗൎഭതയും വിശേഷ്യത്തിന്നുതന്നെവന്നാൽ പരികരാങ്കുരം വന്നതിന്നും മൂലത്തിൽ ഉദാഹരണം കാൺക. അപ്പോൾ അബലാ- എന്നതുതന്നെ കുചഭാരാസമൎത്ഥതയ്ക്കു സഹായിക്കുന്നു ||൩൩൦||

## വ്യതിരേകം

മൂ- ഒന്നുപോലൊന്നിരുന്നാലും
ഭിന്നംവ്യതിരേകംമതം
കുന്നുപോലുന്നതൻനല്ലാ
ളെന്നാലൊട്ടുഗ്രശീലയാം ||൩൩൧||

വ്യാ- ഒരു വസ്തു മറ്റൊന്നിനോടു സമാനധൎമ്മത്തെ പ്രാപിച്ചിരുന്നാലും ചില ധൎമ്മത്തിൽ ഒക്കാതിരിക്കുമ്പോൾ വ്യതികരം എന്ന അലങ്കാരം- ഉ.ം ഉത്താനാൎത്ഥം സ്പഷ്ടം- ഇവിടെ സജ്ജനം ഔന്നത്യംകൊണ്ടു പൎവ്വതത്തോടു ഒക്കുന്നു എങ്കിലും, ശീലംകൊണ്ടു സുഖമൃദുവും- പൎവ്വതം കഠിനവുമാകയാൽ ഭേദിച്ചുപോയി- സജ്ജനങ്ങളൌന്നത്യം ബുദ്ധിക്ക ।൩൩൩।

ദൃഷ്ടാന്താദികൾ ൪

മൂ- ദൃഷ്ടാന്താൎത്ഥാന്തരന്യാസ
കാവ്യലിംഗനിദൎശനാ
ദൃഷ്ടാന്തംകൊണ്ടുതാനിഷ്ട
സുവ്യക്തീകരണംപരം ।൩൩൪।

കേളിയുള്ളോരിൽവഞ്ചീന്ദ്ര
നൊളിപൂണ്ടോരിലിന്ദുവും
കേളാഴിചാടിഹനുമാ
നാളേതിന്നുമഹോത്തുകൾ ।൩൩൫।

മാരനീതോററപോമല്ലോ
ഹരനുണ്ടെന്നകത്തെടോ
ചാരുപ്രസന്നൻദോഷാവി
ന്നിരങ്കനുഴ്തിങ്കളും ।൩൩൬।

വ്യാ- ദൃഷ്ടാന്തം- അൎത്ഥാന്തരന്യാസം- കാവ്യലിംഗം നിദൎശനാ- ഇതു നാലും, ഒരു കാൎയ്യം പറഞ്ഞാലതിനെ വേറൊരു സാ

ദൃശ്യാംകൊടുത്തു സമത്ഥിക്കുന്നതുതന്നെ- ഏകദേശം ഇവയ്ക്കു സമതാമുണ്ടെങ്കിലും സൂക്ഷ്മത്തിൽ ഭേദിച്ചുതന്നെയിരിക്കുംതാനും- രണ്ടുംമൂന്നും ശ്ലോകത്തിന്റെ രണ്ടു പാദങ്ങളാൽ കാണിച്ച ഉദാഹരണങ്ങളെ നോക്കി- ക്രമേണ ദൃഷ്ടാന്താദിനാലലങ്കാരസ്വഭാവങ്ങളെയും മനസ്സിലാക്കിക്കൊൾക. താരതമ്യത്തെക്കുറിച്ചു ഇതിൽ വിവരിപ്പാനിടയില്ലായ്കയാൽ ചുരുക്കി വ്യാഖ്യാനിച്ചുമാകുന്നു. ।൬൩൪।

## വിഭാവനാ

ശ്ലൊ- കാരണോല്പത്തികാൎയ്യത്തി
ന്നൊരുജാതിവിഭാവനാ
കരിങ്കുവലയത്തിന്നു
പിറന്നിതൊരുപൊല്ലയും ।൬൬൫।

വ്യാ- പലവിഭാവനകളുണ്ട്- അതിൽ- ഒന്നു ഇവിടെ പറയുന്നു. സാധാരണ കാരണത്തിൽനിന്നു കാൎയ്യം ഉണ്ടാവും- അതു വിപരീതമായിപറയുന്ന ദിക്കിൽ ഒരു അലങ്കാരം- ഉ-ം- ഉത്തരാൎദ്ധം സ്പഷ്ടം ഇവിടെ കരിങ്കുവളത്തിൽനിന്നു ഒരു പൊല്ലയുണ്ടായി എന്നതു കാൎയ്യകാരണ വിപരീതം കരിങ്കുവളമെന്നാൽ കണ്ണ്- ।൬൬൬।

## വിഷമം

ശ്ലൊ- തങ്കലോകരത്തൊക്കുമ്പോ
ളുങ്കിടംവിഷമംസഖെ

പെൺകൊടിത്തയ്യലാളെങ്ങു
വങ്കാമത്ത്യയിരെങ്ങഹൊ ॥൩൩൩॥

വ്യാ- ചേൎച്ചയില്ലാത്ത വസ്തുക്കളെ തമ്മിൽ ചേൎക്കുമ്പോൾ വിഷമാലങ്കാരമാകുന്നു- ഉ-ം- ഉത്തരാൎദ്ധം സ്പഷ്ടം- ഇവിടെ- അത്ര മൃദുവായ ശരീരമുള്ളവളിൽ ഇത്ര വലിയതായ മാരമാലിനെ ചേൎത്തു കാൺക. ॥൩൩൩॥

## ദീപകം

ശ്ലോ- മുററും ക്രിയാഫലെ ധൎമ്മ
മെററുകിൽ ദീപകം മതം
മദം കൊണ്ടാന ശോഭിക്കും
മന്നനോജസ്സു കൊണ്ടപി ॥൩൩൪॥

വ്യാ- ഭിന്നങ്ങളായ- ഉപമാനോപമേയ ധൎമ്മങ്ങളും ഒരു ക്രിയാഫലത്തിൽ ശരിപ്പെട്ടിരുന്നാൽ ദീപകമെന്ന അലങ്കാരം- ഉ-ം ഉത്തരാൎദ്ധം സ്പഷ്ടം- ഇവിടെ ശോഭിക്കുന്ന ക്രിയാഫലത്തിൽ- ആനക്കു മദവും രാജാവിന്നു ഓജസ്സും ശരിപ്പെട്ടിരിക്കുന്നു എന്നു കണ്ടുകൊൾക. രണ്ടു ധൎമ്മങ്ങളും ഫലത്തിൽ ചേൎന്നു ശോഭിച്ചുവെന്നാൽ ദീപകം. ॥൩൩൪॥

## ഉല്ലാസം

ശ്ലോ- പൂൺമയുല്ലാസമാമോക്ക
ന്നന്മതിന്മ പരസ്പരം

വെൺമാടംവെൺനിലാവുംചേ
ൎന്നുൺമയോടുവിളങ്ങിതെ ।൩൩൭।

നീപോചന്ദനമേകാട്ടു
തിയ്യിടുംവംശമുണ്ടിഹ
കുടത്തിൽകെട്ടവാതെകൊട്ടവ്വു
കുടലിത്തന്നെമുക്കിലും ।൩൩൮।

വ്യാ- അന്യോന്യസംസർഗ്ഗംകൊണ്ടു ഗുണമൊ-ദോഷമൊ. രണ്ടുമില്ലായ്കയൊ രണ്ടുമുണ്ടാകയൊ ചെയ്യുമ്പോൾ- ഉല്ലാസം- എന്ന അലങ്കാരം- ഉ-ം- ഉത്തരാൎദ്ധം മുതൽ ഒന്നരശ്ലോകത്തിൽ ഒന്നും രണ്ടു പാദം ൧-ാമത്തെതിൽ അന്യോന്യശോഭ- ൨-ാമത്തെതിൽ ദുഷ്ടവംശസംസർഗ്ഗം-ചന്ദനത്തിന്നു ദോഷം- ൩-ാമത്തെതിൽ- മഹത്സംസർഗ്ഗംകൊണ്ടും ഒരു ഫലമില്ലായ്ക- മറ്റും കണ്ടുകൊൾക.

മൂ- പെടുംഗൂഢോക്തിമറെറാന്നി
ലീടെഴുന്നീട്ടമാന്തരാൽ
മാടേനെല്ലിന്നുപോയാലു
മുടമസ്ഥൻവരുന്നതെ ।൩൪൦।

വ്യാ- ഉദ്ദേശമൊ- അന്തരമൊ കരുതി. എന്തെങ്കിലും ഒന്നുപറഞ്ഞു മറ്റൊന്നിനെ സൂചിപ്പിച്ചുകൊടുക്കുമ്പോൾ- ഗൂഢോക്തി എന്ന അലങ്കാരം- ഉ-ം- ഉത്തരാൎദ്ധം സ്പഷ്ടം- ഇവിടെ-യഥാ ഒരുവൻ പറയുന്നു. എടൊ മാടെ നീ നെല്ലിൽനിന്നു പൊയ്ക്കോൾക- നെല്ലിന്റെ ഉടമസ്ഥനതാ വരുന്നു- എന്നതിൽ പരകളത്രത്തെ അനുഭവിക്കുന്ന ജാരനോടു- ഭർത്താവു വരുന്നുണ്ടെന്ന ഗൂഢമായി അറിയിക്കുന്നു- അതിനാൽ ഗൂഢോക്തിയെന്നുകാണ്ക ।൩൪൦।

## സ്വഭാവോക്തി

മൂ- സ്വഭാവോക്തിവസ്തുജാതി
സ്വഭാവാകാരവർണ്ണനെ
കുംഭിതുമ്പിക്കരംകൊണ്ടു
ജൃംഭിച്ചംഭസ്സുകൊണ്ടുതെ

വ്യാ- ജാത്യാദിസ്വഭാവത്തെ വർണ്ണിക്കുമ്പോൾ സ്വഭാവോക്തി എന്ന അലങ്കാരംതന്നെ- മറെറാന്നുമില്ലെങ്കിലും ഇതു ഉണ്ടാവും- ഉ- -ഉദാഹരണം സ്പഷ്ടം ഇങ്ങനെ- ഇരിപതിൽ ചില്വാനം അലങ്കാരങ്ങളെ മാത്രം കാണിച്ചിരിക്കുന്നു എങ്കിലും ഇതിൽ സാരമായവ മിക്കതും അടങ്ങിയിരിപ്പായതും- ഇവകളെ മനസ്സിരുത്തിനൊക്കി ഗ്രഹിച്ചാൽ ശേഷമുള്ളവ ലഘുവായി വരുന്നതുമാകുന്നു- ഇതിലധികം പറവാൻ പ്രയാസവും- ഗ്രന്ഥവിസ്താരവും ഉണ്ടാകുമെന്നതുകൊണ്ടിത്രമാത്രം പറഞ്ഞു ഒരു ആലോകം അവസാനിപ്പിക്കുന്നു- ചതുർദ്ദശകലാരൂപം അലങ്കാരാലോകം സമാപ്തം.

## ധാത്വാലോകം

മൂ- ഭൂവാദിദ്ദിവ്യധാതുക്ക
ളവ്യക്താന്തങ്ങളാമിക്കതും
പോവാദികളിവധാതുക്ക
ളാകവെവിധിരൂപമാം

ശകിശ്ലാഘൃതഥാഭ്രാജൃ
വേഷ്ടചേഷ്ടസ്ഫുടാചസി
ട്ടവേവ്യചതൃപൂഷഞ്ജൂ
ട്കപിലബിഷ്വണാപണ് ॥൫൱൫॥

ഇത്യാദിസംസ്കൃതത്തിൽപ്പത്തും
ധാതുരണ്ടായിരംമതം
അത്യന്തമിഷ്ടമുണ്ടെങ്കിൽ
ധാതുപാഠാദിനോക്കുക ॥൫൱൬॥

വ്യ- ഭൂ- സ്ഥാ- അസ്- ശീങ്- ച്യുതി- മന്ഥ്- ഖാദൃ- ക്ലിദി- ണദ്- ക്രുധി- ഇദി- ടുണദി- ശ്രന്ഥ് അട്- ചദി- കഞ്ച് ലഘി- ട്ടുടിർ ശുച്- ക്രീഡൃ- ഗുപൂ മൃജ്- മുജ്- വാഞ്ഛ്- മഥി- ക്ഷിയു- പട്- അഘ്- മൃഡി- തൃജ- അച്- ജപ്- ധൂപ് രവ്- എധ്- സ്പർധ- ഗാധൃ- ബാധൃ- നാഥൃ- ദധ്- ഷ്വദി- ഒദ് സ്കുദി- മദ്- ഹ്ലാദി- യതി- കന്ഥ്- ലോകൃ- ശകി- ശ്ലാഘൃ- ഭ്രാജൃ- വേഷ്ട- ചേഷ്ട- സ്ഫുട- സിട്ട- വേവ്യ- തൃപൂഷ്- ഞ്ജൂ- കപി- ലബി- ഷ്വണ്- പണ്-

ഇവയിൽ മുൻകാണിച്ച ഗുണവൃദ്ധികൾ ചേൎന്നും ചേരാതെയും അതാതുതരം പ്രത്യയങ്ങൾ ചേൎത്താലോരോതരം നാമക്രിയാവ്യത്യങ്ങൾ ഉണ്ടാവുമെന്നും കാൺക. സപരാന്തവും മറവും ചിലതു ഇങ്ങ് എന്ന നിഷേധം കഴിച്ചു ശിഷ്ടമെ ശുദ്ധമായിരിപ്പൂ. ഇവ ഓരോന്നിൽനിന്നു പലവിധ പദവുമുണ്ടാവുമെന്നുമാത്രം ചുരുക്കിപറയുന്നു. ॥൫൱൭॥

൭- ഉപസൎഗ്ഗങ്ങൾചേരുമ്പോൾ
ധാതോരൎത്ഥാന്തരംവരും

ധാതുക്കളിൽപ്രത്യയമാദിഃചേൎന്നാ
ലതായിരിക്കും പ്രകൃതിസ്വഭാവം
തമ്സ്വയംവൃദ്ധിയിൽരാമ്പിന്നെ
സുപ്പുങ്ങുചേൎന്നാലതുനാമരാമഃ
ഭൂധാതുമേൽഗ്ഗുണാൽഭോതാ
നതിപ്രത്യയസംഗമെ
സന്ധിയാലവയുംവന്നു
ഭവതീതി ക്രിയാപദം ൩൫൦

വ്യാ- മേൽപറഞ്ഞ രണ്ടുവക ധാതുക്കളിലും അകാരാദിക ളായ ഓരൊ അക്ഷരം വൃദ്ധിഗുണരൂപന്നകടി പ്രാതിപദികമൊ പ്രകൃതിയൊ ആയിതീരും- അതിന്മേൽ സുപ്പൊ- തിങൊ ആയ പ്രത്യയങ്ങൾ ചേരുമ്പോൾ നാമമൊ ക്രിയയൊ ആവും. ഉ-ം- രമധാതുവിൽ രകാരത്തിന്മേൽ വൃദ്ധി എന്ന ദീർഘംവന്നു- രാമ എന്ന പ്രാതിപദികവും അതിന്മേൽ സു എന്ന സുപ്പുചേൎന്നാൽ രാമഃഎന്ന പ്രഥമൈകവചനവും മററമുണ്ടാവും. അപ്രകാരംത ന്നെ ഭൂധാതുവിൽ ഗുണമെന്ന ഓ വന്നു പ്രകൃതിയും അതിന്മേൽ തിപ്രത്യയംവന്നു ഭവതി എന്ന ക്രിയയും മററമുണ്ടാകുന്നു- ഇരം വക പ്രകൃതി പ്രത്യയവിഭാഗം അറിഞ്ഞാൽമാത്രം ശബ്ദശുദ്ധിവരു ന്നതും അതു വളരെ പ്രയാസവുമാകുന്നു. ॥൩൫൦॥

മൂ- തഥാതിന്നാദിമേൽവൃദ്ധ്യാ
തീയാദിപ്പേരുമിങ്ങുള്ളാം
തിന്നുന്നുവെന്നക്രിയയും
മററമുണ്ടാകുമോൎക്കട്ടൊ ൩൫൧

വ്യാ- അപ്രകാരംതന്നെ മലയാളത്തിൽ തിൻധാതുവിൽ ഭീംഗ്ല വന്നു തീൻ എന്ന നാമപദവും തിന്നുന്നു എന്ന ക്രിയാപദവും ഉണ്ടാവും- സംസ്കൃതത്തിലെപ്പോലെ വൃദ്ധി ഗുണാദികൾ ക്ലുപ്തമായ ദ്രാവിഡങ്ങളിൽ ഇല്ലായ്കയാൽ ദ്രാവിഡവാക്കുകളുടെ പ്രകൃതി പ്രത്യയ വിഭാഗത്തിന്നു അത്ര പ്രയാസമുള്ളതുമല്ല- എന്നാൽ ഒരുവക സൂത്രങ്ങളെ അറിയാഞ്ഞവൎക്കു പാടില്ലതാനും.

മൂ- ദ്രാവിഡെചിലധാതുക്കൾ
താന്താംനാമക്രിയാപദം
കഴികന്നാസ്വരാന്തെത്ര
വഴികേട്ടോർക്കമാനസെ ॥൨൨൦॥

വ്യാ- ദ്രാവിഡത്തിൽ ചില ധാതുക്കൾതന്നെ നാമമായിട്ടും ക്രിയയായിട്ടുംവരും- ഉ-ം- കഴി ധാതുവിന്നു കഴിക്കുക എന്നവിധി ക്രിയയും- കന്നു എന്ന നാമവും അൎത്ഥമാവും- പിന്നെ അട- എന്നതിന്നു ഒരുവക പലഹാരമെന്ന നാമവും അടയുന്നു എന്ന ക്രിയയുംവരും ഇങ്ങനെ പലതും കണ്ടുകൊൾക. ॥൨൨൦॥

ഇതി- പഞ്ചദശകലാരൂപം ധാതുപാദാലോകം

സമാപ്തം.

---

## അഭ്യാസാലോകം.

മൂ- പദ്യാദിവായിച്ചുപദംമുറിച്ചും
തദ്വ്യാകരിച്ചിട്ടുവചിച്ചുപോലെ.

ഉദ്യോഗമാൎന്നമ്പിനൊടന്വയിച്ചും
ഗദ്യാദിസാരസ്യമറിഞ്ഞിടേണം ॥൧൫॥

വ്യാ- ഇതിന്നുമുമ്പ പതിനഞ്ചാശ്ലോകങ്ങളെക്കൊണ്ട വ്യാകരണപ്രമാണം കാണിച്ചു. ഇതിനാൽ- പാഠക്രമത്തെച്ചുരുക്കമായിപ്പറയുന്നു.

൧-ാമതു- ശ്ലോകങ്ങളൊ- കിളിപ്പാട്ട ശീലുകളൊ- മറ്റവല്ല ഗദ്യസന്ദൎഭവാചകങ്ങളൊ-നല്ലവണ്ണം വായിക്കെണം. ൨-ാമതു- പദവിഭാഗം ചെയ്യേണം- ൩-ാമതു- ആ പദങ്ങളെ വ്യാകരിക്കെണം ൪-ാമതു- പദസംബന്ധം അന്വയിക്കണം. ൫-ാമതു- വിശേഷാൎത്ഥമൊ- മറ്റൊ ഉണ്ടെങ്കിൽ പറയെണം.

ഇങ്ങനെ പഠിക്കയും പഠിപ്പിക്കയും ചെയ്യുന്നവർ മാത്രമെ കവികളിലെയും മററു രസത്തെ അറിഞ്ഞു സന്തോഷിക്കു എന്നു താല്പൎയ്യം

൧൬- പദംമുറിക്കുന്നതുമൂന്നിലൊന്നാ
യ്ത്തിരിക്കവാന്തക്കവിധംവരേണം
തദുക്തചിഹ്നംപറകെന്നതല്ലൊ
പദാവലിവ്യാകൃതിചൊൽവതെല്ലാം

വ്യാ- പദംമുറിക്കുന്നതു-നാമം അല്ലെങ്കിൽ ക്രിയ അല്ലെങ്കിൽ അവ്യയം അല്ലെങ്കിൽ ഇവയുടെതരഭേദം-ഇവയിലെതെങ്കിലുമൊന്നായി വരുന്നവിധംതന്നെ വേണം. വ്യാകരിക്കുന്നതു, മുൻപറഞ്ഞിരിക്കുന്ന ലക്ഷണം വിവരിച്ചുപറകതന്നെ ദൃഷ്ടാന്തങ്ങൾ വഴിയെകാണാം.

മൂ- ദൂരത്തിരിക്കുന്നപദങ്ങളെല്ലാം
ചേരുംപ്രകാരാലൊരുമിക്കതന്നെ
ചേരേകമാറന്വയമെന്നതിന്നി
ച്ചാരുപ്രവാളത്തിലെളുപ്പമത്രെ

വ്യാ- അന്വയമെന്നതു- കവികളിലുംമററും അവിടവിടെ കിടക്കുന്ന പദങ്ങളെ സംബന്ധംപോലെചേർത്തു പറയുന്നതത്രെ എന്നാൽ ഇതിൻെറ പ്രകാശം സംസ്കൃതത്തിൽ സാധാരണവും മലയാളത്തിൽ ചുരുക്കവുമാകുന്നു.

മൂ- വാക്യോപവാക്യങ്ങൾതിരിക്കയെന്നാ
ലൈക്യത്തിലെച്ചങ്ങൾതികച്ചുമററും
ആഖ്യാദിബന്ധത്തെയുരച്ചുമോദാ
ലാഖ്യാനമേകീടുകതന്നെയല്ലോ

വ്യാ- വാക്യപരിച്ഛേദമെന്നതു-മുമ്പു വാചകാലോകത്തിൽ കാണിച്ചപ്രകാരം ഒരു ദീർഘവാക്യത്തിലടങ്ങിയിരിക്കുന്ന ഉപവാക്യങ്ങളെ എച്ചങ്ങളും മററും പൂർണ്ണമാക്കി നിർത്തി സംബന്ധം പോലെ കർത്തൃക്രിയാദികളെ പറകതന്നെ.

ഇതിന്നു (ഗ്രാ) കാണിച്ച മം വളരെ കുഴപ്പം തന്നെയായിപ്പോയി.

മൂ- ഓരോരുശബ്ദാവയവംതിരിപ്പാൻ
നാരായവേരിന്മെലെഴുന്നതെല്ലാം

ന്നേരായമാൎഗ്ഗത്തിലുരച്ചുകൊണ്ടാ
ലാരുംപഴിക്കില്ലിവയോൎത്തുകൊൾക·

വ്യാ- പ്രകൃതിപ്രത്യയവിഭാഗം അല്ലെങ്കിൽ ശബ്ദവ്യുല്പത്തി എന്നതു- ഒരു ധാതുവിന്മേൽ വരുന്ന അതാതുതരം പ്രത്യയങ്ങളെ സൂത്രപ്രകാരം വേർതിരിക്കുകയെന്നു- ഈ വിധങ്ങളെയെല്ലാം താഴെ ചില ദൃഷ്ടാന്തങ്ങളെയും നോക്കി ധരിച്ചുകൊൾക.

ഉദാഹരണങ്ങൾ.

ശ്ലോകം.

എന്നാൎയ്യപുത്രൻവനത്തിന്നുപോയാൽ
പിന്നെപ്പുരീവാസമെന്തിന്നുവേണ്ടി
നിന്നോടുകൂടീട്ടുപോരുന്നുഞാൻ
മെന്നാൾമനോജ്ഞാംഗിശ്രീരാമരാമ

പദച്ഛേദവും വ്യാകരിപ്പും.

എൻ- ഉ.പു.ഷഷ്ഠി- ഏവ- (എന്നാൽ ഇതു പരപദത്തോടു സമാസിച്ചുമാവാം)-

ആൎയ്യപുത്രൻ- നാ- പു- പ്രഥ- ഏവ-
വനത്തിന്നു- നാ നപും- ചതു- ഏവ-
പോയാൽ- വിനയെച്ചം- സംഭാവനാ-
പിന്നെ- അവ്യയം-
പുരീവാസം- നാ-നപു-പ്രഥ-ഏവ-(ക്രി അകന്നു)
എന്തിന്നു- പ്രതി- നപു- ചതു- ഏവ-

| | |
|---|---|
| വേണ്ടി | അവ്യയം. |
| നിന്നോട്ട- | പ്രതി. പും. തൃതീ. ഏവ. |
| കൂടീട്ട- | വിനയെച്ചം. |
| പോകുന്നു. | ക്രി. വൎത്ത. ഉത്തമപു. ഏവ. |
| ഞാൻ. | പ്രതി. പ്രഥ. ഏവ. |
| ഉറ. | അവ്യയം. |
| എന്നാൾ. | ഊക്രി. ഭൂത. സ്ത്രീ. പ്രഥമപു. ഏവ. |
| മനോജ്ഞാംഗി. | നാ. സ്ത്രീ. പ്രഥ. ഏവ. |
| ശ്രീരാമരാമ. | സംബുദ്ധി. |

ഒരം വ്യാകരിപ്പ രീതിയും (ഗാ) കഴച്ചിരിക്കുന്നു—എന്തെന്നാൽ. ഓരോ പരീക്ഷകളിൽ ചോദിക്കേണ്ടതായ ശബ്ദവ്യുല്പത്തിയെല്ലാം വിഭക്തിപറയുമ്പോൾതന്നെ പാഠകന്മാർ പറയേണമെന്നും. ചില ഭിന്നപദങ്ങളെ സമാസിച്ചും ചില സമസ്തങ്ങളെ ഭിന്നങ്ങളാക്കി പദവിഭാഗം ചെയ്യേണമെന്നും പേരെച്ച വിനയെച്ചാദികളായ അവ്യയങ്ങൾക്കും വിഭക്തി പറയേണമെന്നും പറഞ്ഞു ഒരു വിധത്തിലും ബാലന്മാൎക്ക പഠിച്ചു ധരിപ്പാൻതക്ക വിധത്തിലല്ലാതെയാക്കി പലരേയും തോല്പിച്ചതുതന്നെ.

## അന്വയം

എന്റെ ആൎയ്യപുത്രൻ വനത്തിന്നുപോയാൽ പിന്നെ (ഇനിക്കു) പുരീവാസം എന്തിന്നുവേണ്ടി (ആകുന്നു) ഞാനും നിന്നോട്ടുകൂടീട്ടു പോകുന്നു—മനോജ്ഞാംഗി എന്നാൾ (എന്നുപറഞ്ഞാൾ.)

## വാക്യപരിഷ്കരണം

എൻ ആൎയ്യപുത്രൻ വനത്തിന്നുപോയി- (എന്നാൽ) പിന്നെ (ഇനിക്കു) പുരീവാസം എന്തിന്നുവേണ്ടി (ആകുന്നു) ഞാനും നിന്നോട്ടുകൂടീട്ടു പോകുന്നു- മനോജ്ഞാംഗി എന്നാൾ-

൧ വാക്കുകളെ ഭാഗിക്ക

## എന്നാൽ പ്രകൃതിപ്രത്യയവിഭാഗം

വന + ത്ത + ഇൻ ഉ= വനത്തിന്നു- (൧൦൭)
പോ + ഇ + അൻ= പോയൻ (യകാരാഗമം) (൧൫൯)
പിൻ + എ= പിന്നെ- (൧൭൭)
എന്തു + ഇൻ + ഉ= എന്തിന്നു- (൧൦൭)
വേൺ + ട + ഇ= വേണ്ടി- (൨൩,൧)
വിൽ + ഓട്ടം നിലന്നാട്ട (൨,൧൮)
കുട് + ഇ + ഇട് + ട + ഉ=കൂടിട്ടു- (൨൦൪)
പോര് + ഉന്നു= പോരുന്നു- (൧൪൦)
എൻ + ഉ + ആം= എന്നാം- A
എൻ + ന + ഉ + ആം= എന്നാം- (൧൩൪)

ഇനി ശേഷിപ്പുള്ള സംസ്കൃതവാക്കുകളെ മേൽപ്രകാരം വേർതിരിപ്പാൻ തക്ക സൂത്രം മുഴുവനും ഒരു പുസ്തകത്തിൽ കാണിച്ചിട്ടില്ലാത്തതും- കാണിച്ചാൽ കൂടി വളരെ പ്രയാസമുള്ളതും ആകയാൽ മുൻപറഞ്ഞ സമാസഭേദത്തെയും അവസാന പ്രത്യയത്തെയും മാത്രം വേർതിരിച്ചാൽ മതി- ഉം-

അശ്വ + പുത്ര + അൻ= അശ്വപുത്രൻ- മനോജ്ഞ + അംഗ + ഇ= മനോജ്ഞാംഗി- ഇങ്ങനെ കണ്ടുകൊൾക-

ഉത്തമനാമനിരവു പകലജനടയർവവേം
പാരിലോർത്താലവൻ പുണ്യവാനെത്രയു

ഉത- അവ്യയം-

മനുജൻ- നാ- പും- പ്രഥ- ഏവ-

ഇരവുപകൽ- അവ്യയം-

അജനടയം= അജനടെ- നാ. പും. ഷ- ഏവ (൩൭)

ദൈവദേവം- നാ- നപു- ദ്വിതി- ഏവ-
പാരിതം- നാ- നപു- സപ്ത- ഏവ-
ഓത്താർ- വിനയച്ചം- സംബോധനം-
അവൻ- പ്രതി- പും- പ്രഥ- ഏവ-
പുണ്യവാൻ- നാ- പും പ്രഥ- ഏവ- (വിശേഷണം
എത്ര- അവ്യയം- സംസ്കൃതരീതി)
ഉ-ം അവ്യയം-

ഇതുകൂടികാണിച്ചതു-

ഒരു- ഉടയ- ഇവസ്തു സൂത്രം വ്യക്തമാക്കി ഉദാഹരിച്ചിട്ടില്ലാത്ത കാരണമാകുന്നു- (ഗ്രാ) ഒരു- പരപദത്തോടു സമാസമായി എടുത്തതു മുഖ്യാർത്ഥത്തിൽ ഒട്ടും ശരിയല്ല- ഒരു കവത്തപശു എന്നതിലെ ഒരു പശുവിനെ വിശേഷിപ്പിക്കുന്നതും- എല്ലാംകൂടി ഒരു പദമാക്കാൻ വിധിയില്ലാത്തതും- തന്നെയെന്നറിക.

൭- ഭൂവിൽകലമന്നോരുസാമന്തഭവപ്രണാ
ളീകാവിൽകുലൊദ്ഭവന്നജനുവാ
ന്നാമവുംകോവിൽകിടാവുകൃതിയാമി
തുബാലകാനാംനാവിൽകളിക്കകടലി
ൽതിരമാലപോലെ ॥൨൭॥

വ്യാ- ഈ കേരളത്തിലെ സാമന്തജാതിയിൽ തോട്ടകാട്ട വംശത്തിൽ മേലേതിൽ എന്നു പേരായ ഭവനത്തിൽ ജനിച്ചിരിക്കുന്ന, കോവുണ്ണിനെടുങ്ങാടിയാൽ പാഠശാലകളുടെ ഉപയോഗത്തിനായി ഉണ്ടാക്കപ്പെട്ട ഈ വ്യാകരണം ഈ മലയാള സന്തതികളുടെ നാവിന്മേൽ സമുദ്രത്തിൽ തിരമാലയെന്നപോലെ നൃത്തം ചെയ്യട്ടെ എന്നു താല്പൎയ്യം.

മൂ- വർണ്ണം പേർ പൊരുൾ സന്ധി ശബ്ദപദ
വും നാമം ക്രിയാ ചാവ്യയം വർണ്ണം വാക്യ-
സമാസവൃത്തവുമലങ്കാരം തഥാ ധാതു
വും നിർണ്ണീതിശ്ചകലാക്രമാദുപചിതാ
ലോകൈകരീയം ദ്വ്യഷ്ടഭിഃ പൂർണ്ണാ കേരള
കൌമുദീം കൃതതാം കല്യാണസൌ
ഖ്യോദയം ॥൨൮൮॥

വ്യാ- വർണ്ണം (അക്ഷരം) പേർ (സംജ്ഞാ) പൊരുൾ (പരിഭാഷാ) സന്ധി- ശബ്ദം- പദം- നാമം- ക്രിയ- അവ്യയം- വർണ്ണം (വിശേഷണം) വാക്യം- സമാസം- വൃത്തം- അലങ്കാരം- ധാതു- അഭ്യാസം- ഇങ്ങനെ ശുക്ലപ്രഥമമുതൽ ഓരോ കലാരൂപം ക്രമേണ വൎദ്ധിച്ച പതിനാറാമേടങ്ങളിൽ ഈ കേരളകൌമുദി ഇന്ന പൂർണ്ണയായി. ഇതു ഇവിടെ കല്യാണസൌഖ്യങ്ങളുടെ ആവിർഭാവത്തെ ചെയ്യേണമേ എന്നു താല്പര്യം. കല്യാണസൌഖ്യോദയം എന്നതിന്നു പരല്പേരിനാൽ ൧൮൮൬൭൫൧- ഈ കലിസംഖ്യാ ദിവസത്തിന്നു- കൊല്ലം ൧൦൫൩-മാണ്ടു മീനമാസം ൧൬-ാംനു-യിൽ ഇതുണ്ടാക്കിത്തീർന്നു എന്നും കണ്ടുകൊൾക ॥൨൮൮॥

ഇതി ശ്രീ കേരളകൌമുദ്യാം

നിത്യാനുഷംഗികഷോഡശകലാരൂപമഭ്യാസാലോകം

സമാപ്തം- ശുഭമസ്തു.

ശ്രീഗുരുഭ്യോനമഃ

